# കാശിയാത്രാചരിത്രം

ഒന്നാംഭാഗം.

മഹാമഹിമശ്രീ
കോഴിക്കോട്ട് പടിഞ്ഞാറെ കോവിലകത്തു
വിദ്വാൻ മാനവിക്രമ ഏട്ടൻ തമ്പുരാൻ
എന്നു തിരുനാമമായ
സാമൂതിരിപ്പാട്ടതമ്പുരാൻ
തിരുമനസ്സുകൊണ്ടു കല്പിച്ചെഴുതിയതു്.

# KASIYATHRA CHARITRAM

PART, I.

(SECOND EDITION.)

BY

H. H. VIDWAN
MANAVIKRAMA THE
ZAMORIN OF CALICUT
*CALICUT.*

PRINTERS.
THE MANGALODAYAM CO., LTD.,
TRICHUR.



1914.

# കാശിയാത്രാചരിത്രം

ഒന്നാംഭാഗം.

മഹാമഹിമശ്രീ
കോഴിക്കോട്ട് പടിഞ്ഞാറെ കോവിലകത്തു്
വിദ്വാൻ മാനവിക്രമ ഏട്ടൻ തമ്പുരാൻ
എന്ന തിരുനാമമായ
സാമൂതിരിപ്പാടു തമ്പുരാൻ
തിരുമനസ്സുകൊണ്ടു കല്പിച്ചെഴുതിയതു്.

# KASIYATHRA CHARITRAM

PART. I.

(SECOND EDITION.)

BY

H. H. VIDWAN
MANAVIKRAMA THE
ZAMORIN OF CALICUT
*CALICUT.*

PRINTERS.
THE MANGALODAYAM CO., LTD.,
TRICHUR.



1914.



മഹാകവി ശ്രീ

ചാഴിക്കോട്ട് പടിഞ്ഞാറെ കോവിലകത്ത്

വിദ്വാൻ മാനവിക്രമൻ ഏട്ടൻ തമ്പുരാൻ

എന്ന തിരുനാമമായ

സാമൂതിരിപ്പാട് തമ്പുരാൻ

തിരുമനസ്സുകൊണ്ട്.

# മുഖവുര.

---

ശ്രീമന്മഹാരാജമാന്യരാജശ്രീ കോഴിക്കോട്ട പുതിയ കോവിലകത്ത് കൃഷ്ണനെന്ന തിരുനാമമായ ഏടത്രാപ്പാട് തമ്പുരാൻ തിരുമനസ്സുകൊണ്ടു കുറെ കാലമായിട്ട ശ്രീകാശിയിൽ ചെന്ന് ഗംഗാസ്നാനം ചെയ്യണമെന്നും മറ്റും ആലോചിച്ചും ആഗ്രഹിച്ചുംകൊണ്ടിരുന്നതിന്നു തൽകാലങ്ങളിൽ ഉണ്ടായിരുന്ന അനേക കാൎയ്യഭാരങ്ങളാലും പിന്നെ തിരുമനസ്സിലെ മാതുലനായ മഹാമഹിമ ഏറുന്ന ൧൦൭൩-ാമതിൽ തീപ്പെട്ടരുളിയ സാമൂതിരിപ്പാടമ്മാമൻ തിരുമനസ്സിലേക്കു പ്രായാധിക്യമായിരുന്നതിനാലും മററും ഇതുവരെക്കും ആയതു സാധിപ്പാനിടവരാതെ കിടന്നിരുന്നുവെങ്കിലും ഇയ്യിടയിൽ അവിടത്തെ നിരതിശയമായ ഭാഗ്യാതിശയത്താൽ ആ ആഗ്രഹം ഈ കഴിഞ്ഞ കന്നിമാസത്തിൽ വേണ്ടതുപോലെ ഒക്കെ സാധിച്ചിരിക്കുന്നു എന്നുള്ള സംഗതി പ്രസിദ്ധമായിട്ടുള്ളതാണല്ലോ.

൨. എന്നാൽ ബാല്യകാലം മുതൽക്കുതന്നെ ഈ തിരുമനസ്സിലെ ശിക്ഷയിലും ലാളനയിലും ഇരുന്നു ഇവിടത്തെ സാക്ഷാൽ ഒരു സഹോദരനെപ്പോലെതന്നെ അഭിമാനിക്കപ്പെട്ടു വരുന്ന ദേഹമായ നമ്മെ ഈ തിരുമനസ്സുകൊണ്ട് ഏതെങ്കിലും ഒരു വിശേഷകാൎയ്യങ്ങളെ പ്രവൃത്തിക്കുകയോ മറ്റോ ചെയ്യുന്നതായാൽ ആ വക സകല സമയങ്ങളിലും നമ്മെക്കൂടി വാത്സല്യത്തോടെ കൂട്ടിക്കൊണ്ടു

പോകുന്നതു സാധാരണ നടപ്പായിരുന്നതിനാൽ ഈ കാശിയാത്രയിലും മേൽപ്രകാരം യഥോചിതം നമ്മെ കൂട്ടികൊണ്ടുപോയിരുന്നതുകൊണ്ട് ഈ യാത്രയിൽ ഉണ്ടായ എല്ലാ വിശേഷങ്ങളെയും കണ്ടറിവാനിടയായിവന്നതിനാൽ ആ വക വിശേഷങ്ങളെയും മഹാക്ഷേത്രങ്ങളുടേയും മഹാ നദികളുടേയും നമുക്ക് അറിവു കിട്ടിയേടത്തോളം ഉള്ള മാഹാത്മ്യങ്ങളെയും മറ്റും വിവരിച്ചും കോഴിക്കോട്ടുനിന്നു പുറപ്പെട്ടതിന്റെ ശേഷം ഓരോരോ ദിവസങ്ങളിൽ ഇറങ്ങി താമസിച്ച എല്ലാ ആപ്പീസുകളെയും അതാത് ആപ്പീസുകളിൽ ഇറങ്ങുന്ന യാത്രക്കാർക്ക് അറിയേണ്ടതായ സ്ഥലജലസൌഖ്യാദികളെയും ഇന്നിന്ന സമയങ്ങളിൽ ഇന്നിന്ന സ്ഥലങ്ങളിൽനിന്നു പുറപ്പെട്ട് ഇന്നിന്ന സമയങ്ങളിൽ ഇന്നിന്ന സ്ഥലങ്ങളിൽ ഇറങ്ങുമെന്നും മറ്റുമുള്ള വിവരങ്ങളെയും യഥാജ്ഞാനം വിശദീകരിച്ചും ഒരു കാശിയാത്രാചരിത്രപുസ്തകത്തെ അച്ചടിപ്പിക്കുന്നതായാൽ ആയതു യാത്രക്കാർക്കും മറ്റും വലിയ ഒരു ഉപകാരവും വിനോദവുമായി തീരുന്നതായിരിക്കുമെന്നു കരുതി അതിന്നായി നാം ആലോചിക്കുകയും നമ്മുടെ ഏടത്രാപ്പാടമ്മാമനെ ഈ വിവരം തിരുമനസ്സ് അറിയിച്ചതിൽ സന്തോഷപുരസ്സരം അവിടത്തെ സമ്മതം പ്രാപിക്കുകയും ചെയ്തിരിക്കകൊണ്ട് മുൻ വിവരിച്ച പ്രകാരം ഒരു കാശിയാത്രാചരിത്രപുസ്തകത്തെ ഈ വിധം തീർത്തു അച്ചടിപ്പിക്കുന്നതെന്നു തീർച്ചപ്പെടുത്തിയതാകുന്നു.

൩. എന്നാൽ നമുക്കറിവു കിട്ടിയേടത്തോളം ഉള്ള ചരിത്രത്തെ യഥാമതി വർണ്ണിക്കുന്നതായ ഈ പുസ്തകത്തിൽ

വല്ല വ്യത്യാസങ്ങളോ വീഴ്ചകളോ ഉണ്ടെന്നു കാണുന്ന അഭിജ്ഞന്മാർ അതിനെ ഈ വിധം ഭേദപ്പെടുത്തേണ്ടതാണെന്നോ മറ്റോ വേണ്ടതിനെ ഉപദേശിച്ചുതന്നാൽ പക്ഷം അപ്രകാരം ചെയ്യുവാനും നാം ഒരുക്കമാണെന്നുള്ള സംഗതിയെക്കൂടി ഇവിടെ ഈ അവസരത്തിൽത്തന്നെ പ്രസംഗിച്ചു തൽക്കാലം ഈ മുഖവുരയെ അവസാനിപ്പിക്കുന്നു.

൪. തിരുമനസ്സിലെ എഴുന്നള്ളത്ത് ഒന്നിച്ച് അധികം ആളുകൾ ഉണ്ടായിരുന്നിട്ടും ഇവരിൽ ആർക്കും യാതൊരു സുഖക്കേടും കൂടാതെ മംഗലമായിത്തന്നെ മടങ്ങി എത്തിയിരിക്കുന്ന ഒരു അവസ്ഥ ഇവിടത്തെ നിരതിശയമായ ഭാഗ്യാതിശയത്തെ വിശദീകരിക്കുന്നതാകയാൽ ഈ യാത്രയിൽ ഉണ്ടായിരുന്ന ആളുകളുടെ ഒരു വിവരണത്തെക്കൂടി താഴെ ചേർത്തുകൊള്ളുന്നു.

1. രാ. രാ. എടത്രാപ്പാട് തമ്പുരാൻ തിരുമനസ്സുകൊണ്ട്
2. പി. സി. മാനവിക്രമ ഏട്ടൻ തമ്പുരാൻ തിരുമനസ്സുകൊണ്ട്
3. പുതിയ കോവിലകത്തു ചെറിയേട്ടൻ തമ്പുരാൻ തിരുമനസ്സുകൊണ്ട്
4. കിഴിനിപ്പുറത്തു നമ്പൂതിരി
5. പുതിശ്ശേരി നമ്പൂതിരി
6. പഞ്ചനാദം സുന്ദരലിംഗപാഠികൾ
7. ആദിമൂർത്തിപട്ടര്
8. പരമേശ്വരപട്ടര്
9. വാഴത്ത് കേളു എറാടി

10. പുവ്വഞ്ചേരി കേലു എറാടി
11. ചെരലെ ഉണ്ണിരാരിച്ചൻ നെടുങ്ങാടി
12. മാണിക്കത്ത് ഗോപാലമേനോൻ
13. മാണിക്കത്ത് അപ്പുമേനോൻ
14. പൊററക്കാട്ട് ചാത്തുമേനോൻ
15. കൊയമംഗലത്ത് രാമുണ്ണിനായര്
16. ശങ്കരമേനോൻ
17. രാമുണ്ണിനായര്
18. മാണിക്കത്ത് ഇട്ടൂലു അമ്മ
19. അമ്പലക്കാട്ട് ലക്ഷ്മിഅമ്മ
20. അമ്പലക്കാട്ട ശങ്കുണ്ണിക്കുട്ടി
21 കൊല്ലൂരത്ത നാരായണമേനോൻ
22. ചാത്തുമേനോൻ വക കൃഷ്ണൻനായര്
23. പരകത്തു നാരായണൻനായര്

ഇങ്ങിനെ എല്ലാംകൂടി 23 പേരായിരുന്നു.

എന്ന് 1071-ാമത് മീനമാസം 1-ാംനു- എഴുതിയത്.

പി. സി. രാമവിക്രമ ഏട്ടൻതമ്പുരാൻ.

കവികുലശിരോമണിയും, വിദ്യാപാരംഗതനും അ
നേക ഗുണഗണപരിപൂർണ്ണനും, സുപ്രസിദ്ധ
നായ വിദ്വാൻ മാനവിക്രമ ഏട്ടൻതമ്പുരാ
നെന്നു സർവ്വത്ര അറിയപ്പെടുന്ന ഇ
പ്പോഴത്തെ കോഴിക്കോട്ടു ഏറാ
ൾപ്പാട് തമ്പുരാൻ തിരുമന
സ്സുകൊണ്ട് 1071-ൽ
എഴുതപ്പെട്ടതായ
ഈ കാശിയാത്രാചരിത്രം

എന്ന പുസ്തകത്തെപ്പററി ഒരു അഭിപ്രായം എഴുതുവാൻ ഈ ഉള്ളവനെ മേപ്പടി തമ്പുരാൻ തിരുമനസ്സുകൊണ്ടു കല്പിച്ചരുളാൻ തിരുവുള്ളമുണ്ടായ ഒരു മുഖ്യകാരണം തിരുമനസ്സിലേക്ക് ഈ ഉള്ളവന്റെ പേരിലുള്ള അതിശയമായ കാരുണ്യവാത്സല്യാതിശയം തന്നെയാണെന്നും അതിനു മാത്രമുള്ള യാതൊരു യോഗ്യതയും എനിക്കുണ്ടായിട്ടല്ലെന്നും ഉള്ള ഒരു പരമാർത്ഥാവസ്ഥയെ ഇവിടെ ഒന്നാമതായി പറയേണ്ടിയിരിക്കുന്നു.

രണ്ടാമത്തെ കാരണം:- "പറങ്ങോടീപരിണയം" നോവൽ കർത്താവു മേപ്പടി പുസ്തകത്തിന്റെ മുഖവുരയിൽ "ആദിമലയാളഭാഷാനോവൽ കർത്താവ്" താനാണെന്നു പറഞ്ഞതുപോലെ ഈ കാശിയാത്രാപുസ്തകം എഴുതുന്നതിനു ഞാനാണ് ഒരു പ്രധാന കാരണഭൂതൻ എന്നു തിരുമനസ്സുകൊണ്ടു വിസ്മരിക്കാതിരുന്നതായിരിക്കണം.

അവിടെനിന്നു കാശിക്ക് എഴുന്നള്ളത്തു പുറപ്പെടുന്ന സമയം, കല്പിച്ച് എന്നെക്കൂടെ കൊണ്ടുപോകാമെന്നു പറകയും, കൂടെ പുറപ്പെടുവാൻ പലവിധേന ഉത്സാഹിപ്പി

ക്ഷകയും ചെയ്യുകയുണ്ടായി എങ്കിലും എനിക്ക് അത്ര ഭാഗ്യം ഇല്ലാതിരുന്നതുകൊണ്ട് അതിനു സാധിച്ചില്ലാ എന്നു പറയേണ്ടതുള്ളൂ. എന്നാൽ തമ്പുരാൻ തിരുമനസ്സിലോട് അന്നു ചെയ്ത ഒരു അപേക്ഷ, ഈ പുസ്തകത്തിന്നു ഒരു പ്രധാന കാരണമായിത്തീൎന്നു എന്നു നല്ല ഒരു സമാധാനമുണ്ട്. ഒരു സമയം ഞാൻ അന്ന് എഴുന്നള്ളത്ത് ഒരുമിച്ചു പോയിരുന്നു എങ്കിൽ ഈ വിധം ഒരു പുസ്തകം ഒരിടെക്കു എഴുതുവാൻ ഉത്സാഹം ഉണ്ടാകുമോ എന്നു സംശയമാകയാൽ ഒരു കണക്കിൽ ഞാൻ തിരുമനസ്സിലെ ഒരുമിച്ച് അന്നു പോകാതിരുന്നതു വളരെ നന്നായിരിക്കുന്നു എന്ന് ഇപ്പോഴും തോന്നുന്നുണ്ട്.

തിരുമനസ്സിലോടു ഞാൻ ചെയ്ത അപേക്ഷ, അവിടുത്തെ കാശിയാത്രയിൽ പ്രധാന സ്ഥലങ്ങളേയും മറ്റു വിശേഷങ്ങളേയും കുറിച്ചു "മനോരമാപത്രത്തിലേക്ക്" ഓരോ ലേഖനം അയച്ചുതരണമെന്നായിരുന്നു.

ആശ്രിതവത്സലനായ തിരുമനസ്സുകൊണ്ട് എന്റെ മേൽപറഞ്ഞ അപേക്ഷയെ അനുസരിച്ച് അവിടുത്തെ കാശിയാത്രാവൎത്തമാനങ്ങളെ ആഴ്ചതോറും തുടരെത്തുടരെ എഴുതി അയച്ചുതന്നിട്ടുണ്ടായിരുന്നു. അവയെ അക്കാലത്തു മനോരമയിൽ വഴിക്കുവഴിയായി പ്രസിദ്ധപ്പെടുത്തിയിരുന്നു മനോരമാവായനക്കാരായ പലൎക്കും അറിവുള്ള ഒരു സംഗതിയാകയാൽ ആ ലേഖനങ്ങളുടെ സാരസ്യമഹിമകളെപ്പറ്റി ഇവിടെ ഈ അവസരത്തിൽ ഒന്നും പറയേണ്ടതില്ല. ഈ ലേഖനങ്ങൾ എടവിടാതെ വായിച്ച പല യോഗ്യന്മാരായ വായനക്കാരും, അക്കാലത്തു വല്ലവരും വ

ത്തുന്ന പത്രം ചിലപ്പോൾ എരവു വാങ്ങി നോക്കി ലേഖനം വായിച്ചിട്ടുള്ളവരിൽ പലരും ലേഖനത്തിലെ പലേ ഗ്രാഹ്യവിഷയങ്ങളേയും മാധുൎയ്യത്തെയും കണ്ട് ഇവയെല്ലാം കൂടി ഒരു പുസ്തകമാക്കി അച്ചടിപ്പിക്കേണ്ടതിന്നു തിരുമനസ്സുകൊണ്ട് അപേക്ഷിക്കുന്നതിന്ന് എന്നെ നിൎബ്ബന്ധിച്ചതിലധികമായി തിരുമനസ്സിലേയും പലരും ഇങ്ങിനെ ബുദ്ധിമുട്ടിപ്പിക്കുന്നതായി ഈ വിവരം ഞാൻ തിരുമനസ്സിലറിയിച്ചപ്രകാരം അവിടുന്ന് അരുളിച്ചെയ്തു ഉണ്ടായി. ഇങ്ങിനെയാണ് ഈ പുസ്തകത്തിന്റെ ഉല്പത്തി.

ഈ പുസ്തകത്തെ ഒരു യാത്രാചരിത്രമെന്നു മാത്രം പറഞ്ഞാൽ ഒട്ടും പോരാത്തതാണ്. ഇതിൽ ചിലേടത്തു നോക്കുമ്പോൾ ഇത് ഒന്നാന്തരം ഒരു ഭൂമിശാസ്ത്രമാണെന്നു തോന്നും. മറ്റു ചിലേടത്തു നോക്കിയാൽ ഒരു വലിയ ചരിത്രം; വേറെ ചിലേടത്തു നോക്കിയാൽ അലങ്കാരം; പലേടത്തു നോക്കിയാലും ഒരു സ്ഥലപുരാണം. ഇങ്ങിനെ പലവിധ സാരള്യസമ്മേളനത്തോടുകൂടിയ ഒരു പുസ്തകം ഇയ്യിടെ നമ്മുടെ ഇടയിൽ അധികം എഴുതീട്ടില്ലെന്നു തന്നെ പറയണം. പൂന, ബോംബായി, നാസികാ, പഞ്ചവടി, അലഹബാദ്, പ്രയാഗ, ഗയ, അയോദ്ധ്യ, ഹരിദ്വാരം, കുരുക്ഷേത്രം, ഇന്ദ്രപ്രസ്ഥം, ആഗ്ര, മധുര, വൃന്ദാവനം, ഗോകുലം മുതലായ സ്ഥലങ്ങളെപ്പററി അവിടുന്ന് ഇതിൽ കൊടുത്തിട്ടുള്ള വിവരണം വായിക്കുന്ന ആൎക്കും ഈ വസ്തുത ബോദ്ധ്യമാകാതിരിക്കയില്ല.

ഇതു കാശിയാത്ര ചെയ്യുന്നവരേയും ചെയ്വാൻ വിചാരിക്കുന്നവരേയും മററുമുള്ള ഹിന്തുക്കൾക്കു മാത്രമല്ല, ഇന്ത്യയിൽ

ഈ മേൽപറഞ്ഞ ദിക്കുകളുടെ മഹിമയും ചരിത്രവും അറിഞ്ഞിരിപ്പാൻ താല്പൎയ്യമുള്ള ഏതു മതക്കാൎക്കും ഏററവും ഉപകാരവും സരസമായി വായിക്കത്തക്ക ഒരു പുസ്തകവും ആകുന്നു. ഈ പുസ്തകം വായിച്ചാൽ മേല്പറഞ്ഞ ദിക്കുകൾ ഒരിക്കൽ പോയി സന്ദൎശിച്ചാൽ സാധാരണക്കാൎക്ക ലഭിക്കാവുന്ന ഒരു അറിവിനെക്കാൾ എത്രയോ ഏറ്റി ഗ്രഹിപ്പാനുള്ള വിഷയങ്ങൾ ഇതിൽ ഉണ്ട്. കാശിയാത്രക്കാരായ മലയാളികൾക്ക് ഈ പുസ്തകം നല്ല ഒരു [illegible] ഉപകരിക്കുന്നതാകുന്നു. മററുള്ളവൎക്ക വിശേഷമായ കഥാപുസ്തകങ്ങളെ വായിച്ചു രസിക്കുന്നതിനേക്കാൾ രസിക്കുന്നക്ക ഒരനേകം ഘട്ടങ്ങളും ഉണ്ട്. അതുകൊണ്ടു തിരുമനസ്സിലെ ഈ കാശിയാത്രാചരിത്രപുസ്തകം കേരളത്തിൽ ഏതു മതക്കാൎക്കും വായിക്കത്തക്ക ഒരു പ്രിയപ്പെട്ട പുസ്തകമായി പരിണമിക്കാതിരിക്കുന്നതല്ലെന്നാണ് എന്റെ വിശ്വാസം.

പ്രസ്തുത പുസ്തകത്തിലെ അച്ചടിയുടെ വൃത്തിപോരായ്മയും മററു ചില ചില്ലറ സ്ഖലിതങ്ങളും കാണുമ്പോൾ കാശിമാഹാത്മ്യം ഇടങ്ങിയ ഇതിന്റെ ഉത്തരഭാഗമായ രണ്ടാംപുസ്തകത്തിൽ ഇവയെപ്പററി കുറച്ചു ശ്രദ്ധിവെക്കത്തക്കവണ്ണം ഇതിന്റെ ഭാരവാഹികൾക്ക കല്പന കൊടുത്താൽ കൊള്ളാമെന്ന തിരുമനസ്സിലോട്ടും, പല അറിവുകളും രസവുമുള്ള ഈ പുസ്തകത്തെ എല്ലാവരും വാങ്ങി വായിക്കേണ്ടതാണെന്നു നാട്ടുകാരോടും അപേക്ഷിച്ചുംകൊണ്ട് എന്റെ ഈ പ്രസ്താവനയെ ഭക്തിബഹുമാനപുരസ്സരം ഇവിടെ കലാശിപ്പിക്കുന്നു.

തിരുമനസ്സിലെ ആശ്രിതൻ

ചാലപ്പുറം
20—5—1903

പുളിയമ്പറമ്പ കുഞ്ഞിക്കൃഷ്ണമേനോൻ
മനോരമ പത്രാധിപർ.

———0———

# കാശിയാത്രാചരിത്രം

## കോഴിക്കോട്.

മഹാരാജമാന്യരാജശ്രീ കോഴിക്കോട്ട പുതിയ കോവിലകത്ത് ഏടത്രാപ്പാട്ടതമ്പുരാൻ തിരുമനസ്സുകൊണ്ടു ശ്രീകാശിയ്ക്കെഴുന്നെള്ളുവാനായി നിശ്ചയിച്ചതിന്നശേഷം ഈ 70-ാമത് ചിങ്ങമാസം 31-ാംനു- രാവിലെ വേണ്ടതാക്ക സകല കാരണവന്മാരോടും മററും യഥോചിതം യാത്ര പറഞ്ഞു അമൃതേത്ത് കഴിച്ചു മുഖപുരയിൽ ചേർന്ന ജനങ്ങളോടുംകൂടി പുറപ്പെട്ട് ഏഴേമുക്കാൽ മണിയ്ക്കശേഷം കോഴിക്കോട്ട വലിയ സ്റ്റേഷനിൽ എത്തുമ്പോഴയ്ക്കു തിരുമനസ്സിലെ എഴുന്നെള്ളത്തിനെ കാത്തുനിന്നിരുന്നവരായ രാ- രാ- രാജഗോപാലാചാര്യർ അവർകൾ, സാമിനാഥയ്യർ അവർകൾ, വരദറാവു മുതലായി അനേകം സ്നേഹിതന്മാർ കതിരസ്സാറട്ടിൽനിന്നിറങ്ങുന്നതോടുകൂടി ചെന്നുകണ്ടു കൈകൊടുത്ത് അവരൊന്നിച്ചു സ്റ്റേഷനിലേയ്ക്കു കൂട്ടികൊണ്ടുപോകയും ചെയ്തു. അവിടെ പ്ലാററുഫോറങ്ങളിൽ വെച്ചു യാത്രാവിഷയമായ ചില ചില കുശലസംഭാഷണങ്ങളെ തമ്മിൽ പറഞ്ഞുകൊണ്ടിരിയ്ക്കുന്ന മദ്ധ്യേ തീവണ്ടി പാസ്സായ ഉടനെ തിരുമനസ്സുകൊണ്ടു പുതിയ കോവിലകത്ത് ഉണ്ണിത്തമ്പുരാൻ, മാനവിക്രമ ഏട്ടൻതമ്പുരാൻ, എത്രയും വിശേഷജ്ഞനും സ്നേ

ഹിതനുമായ ഗവൎമ്മേണ്ട് വക്കീൽ രാമകൃഷ്ണയ്യർ മുതലായവരോടും, യോഗ്യന്മാരായ സ്നേഹിതന്മാരുടെ സാദരോപചാരത്തോടുംകൂടി തീവണ്ടി 1-ാംക്ലാസ്സിൽ കയറി ഇരുന്ന ഉടനെ തന്റെ സാക്ഷാൽ സഹോദരനായ കുഞ്ഞനുജൻതമ്പുരാൻ, അമ്മാമൻ തമ്പുരാൻ മുതലായവരേയും മററു സ്നേഹിതന്മാരേയും യഥോചിതം സാമാഷണങ്ങളെക്കൊണ്ടു സന്തോഷിപ്പിച്ചു പിരിഞ്ഞതിന്നുശേഷം ഉടനെ അതിഘോഷത്തോടുംകൂടി തീവണ്ടി നീങ്ങുകയും ചെയ്തു. പന്നിയങ്കരസ്റ്റേഷനിൽ എത്തിയ സമയം അവിടെവെച്ചു രാമകൃഷ്ണയ്യരുമായി പറഞ്ഞു പിരിയുകയും ഫറൂക്കസ്റ്റേഷനിൽവെച്ചു പുതിയ കോവിലകത്തെ ഉണ്ണിത്തമ്പുരാനുമായി യാത്രപറയുകയും, പട്ടാമ്പിവെച്ചു ഡിപ്ട്യൂട്ടി കലക്ടർ ശൃംഗാരവേലുപ്പിള്ളയുമായി സംഭാഷണം ചെയ്തു പിരിയുകയും അതാതു സ്റ്റേഷനിൽവെച്ചു തമ്മിൽ കാണ്മാൻ വന്നിരിക്കുന്ന സ്നേഹിതന്മാരോടും മററു ആശ്രിതന്മാരോടും യഥോചിതം കുശലപ്രശ്നാദിപൂൎവ്വകം യാത്ര പറഞ്ഞു പിരിയുകയും പാലക്കാട്ടുനിന്നു ഒന്നിച്ചു സാദരോപചാരപൂൎവ്വകമായി വണ്ടിയിൽ കയറി ഇരുന്ന സാമിനാഥപട്ടര് കാൎയ്യക്കാര് ഈറോട്ടിൽവെച്ചു സന്തോഷപുരസ്സരം നന്ദിപറഞ്ഞു പിരിയുകയും ചെയ്തു. അന്നു വൈകുന്നേരം സന്ധ്യയോടുകൂടി ഈറോട്ടിൽ എത്തിയപ്പോഴയ്ക്കു ഡിപ്ട്യൂട്ടി കലക്ടർ സാമിനാഥയ്യരുടെ എഴുത്തുപ്രകാരം ഈറോട്ട മുൻസീഫ് ഗുരുമൂൎത്തി അയ്യരാൽ സാദരോപചാരപുരസ്സരം തെയ്യാറാക്കപ്പെട്ട സാട്ടിൽ കയറി അദ്ദേഹത്തിന്റെ അ

ധീനത്തിലുള്ള ഒരു വിശാലഗൃഹത്തിൽ ചെന്ന് അവിടെ സുഖമായി താമസിച്ചു. പിറ്റെന്നു 71 കന്നി 1-ാംനു- രാവിലെ എഴുനീറ്റു അവിടെ ഒരു മൈത്സ് സമീപമുള്ള അഖണ്ഡകാവേരിയിൽ ചെന്നു യഥാവിധി സ്നാനം ചെയ്തു തിരിയെ ഗൃഹത്തിലേയ്ക്കുതന്നെ വന്നു. അന്നുപകൽ മുഴുവനും ഈരോട്ടിൽതന്നെ താമസിച്ചു പകലെ അഞ്ചരമണിയ്ക്കു സ്റ്റേഷനിൽ ചെന്നു അവിടെനിന്നു ആറുമണിയോടുകൂടി ആൎക്കോണത്തെയ്ക്കു ടിക്കറ്റു വാങ്ങി എല്ലാവരും തീവണ്ടി കയറി.




## ആൎക്കോണം.

2. പിന്നെ 2-ാംനു- പുലൎന്നപ്പോഴയ്ക്കു ആൎക്കോണം സ്റ്റേഷനിൽ ഇറങ്ങി. അവിടെ സ്റ്റേഷന് എത്രയും സമീപമുള്ള ഒരു ധൎമ്മശാലയിൽ ചെന്നു കയറി അന്നു പകൽ മുഴുവനും അവിടെതന്നെ താമസിച്ചു. ഈ സ്ഥലത്തു ധൎമ്മശാലയ്ക്കു സമീപത്തന്നെ രണ്ടുരണ്ടു കുളങ്ങളും എല്ലാ പദാൎത്ഥങ്ങളും കിട്ടുന്നതിന്നു ചെറിയ ഒരു ബജാറും ഉള്ളതുകൊണ്ടു യാത്രക്കാൎക്കു ആവശ്യങ്ങൾ കഴിച്ചുകൂട്ടുന്നതിന്നു പ്രയാസം ഇല്ലാ എങ്കിലും ഈ പ്രദേശത്തു സജ്ജനങ്ങളും ബ്രാഹ്മണരും വളരെ കുറയുന്നതുകൊണ്ട് അത്ര സുഖമായി തോന്നുന്നില്ല. അന്നു വൈകുന്നേരം സ്റ്റേഷനിൽ ചെന്ന സമയം രായച്ചൂർ മാൎഗ്ഗമായി പോകേണ്ടതിലേക്ക വഷ്ടാധികൃതന്മാർ വഴിയ്ക്കു ഒന്നു രണ്ടു പാലങ്ങൾ കേടുവന്നതായി

അറിവുകിട്ടിയതുകൊണ്ടു രാത്രി ഏഴു മണിയോടുകൂടി ബങ്കളൂർ മാൎഗ്ഗമായി പോകുവാൻ നിശ്ചയിച്ചു് അങ്ങോട്ടു ടിക്കറ്റു വാങ്ങി പുറപ്പെട്ടു വണ്ടി കയറി.

## ബങ്കളൂർ.

3. പിന്നെ പിറ്റെന്നു 3-ാംനു- രാവിലെ ആറര മണിക്കു ബങ്കളൂർ സ്റ്റേഷനിൽ എത്തിയപ്പോഴെക്കു് അന്നു് അവിടെ വലുതായ ഒരു ഘോഷമായിരുന്നു. മൈസൂർ റസിഡണ്ടുസായ്പു് അവിടെനിന്നു മാറി പോകയും പുതുതായി ഒരാൾ വരികയും ആയിരുന്നതുകൊണ്ടു് ആയതിന്നുവേണ്ടി ദിവാൻ ശേഷാദ്രി അയ്യർ മുതലായി അനേകം ഉദ്യോഗസ്ഥന്മാരും, കച്ചവടക്കാരായ സായ്പന്മാരും, നാട്ടിൽ പ്രമാണികളായിട്ടുള്ളവരും മറ്റും കൂടി ഏകദേശം നാനൂറിൽ കുറയാതെ യോഗ്യന്മാരും എണ്ണായിരത്തിൽ കുറയാതെ കാണിജനങ്ങളും, മുന്നൂറിൽ കുറയാതെ പട്ടാളങ്ങളും, നൂറോളം ഇതപ്പുശിപായികളും, അറുനൂറോളം സാരട്ടുകളും, നൂറിലകം പൊല്ലീസ്സശിപായികളും മറ്റും കൂടി ആ സ്റ്റേഷനിലും സമീപമുള്ള മൈതാനങ്ങളിലും നിറഞ്ഞുനിന്നിരുന്നു. ഈ കോലാഹലത്തിൽ നമ്മുടെ ജ്യേഷ്ഠനോടുകൂടി നാമും ആ തിരക്കിൽ ചെന്നുകടന്നു ദിവാൻ ശേഷാദ്രി അയ്യരുടേയും മറ്റും ചില യോഗ്യന്മാരുടേയും സമീപത്തു അടുത്തുനിന്നു അവിടെ ഉണ്ടായിരുന്ന ബാൻറുവാദ്യം മുതലായ എല്ലാ ഘോഷങ്ങളേയും റസിഡണ്ടുസായ്പിനെ ഉപച

രിക്കുന്നതും ഉടനെ റസിഡണ്ടുസായ്പ് വേണ്ടതൊക്കവരോടു യഥോചിതം യാത്രപറഞ്ഞു പിരിഞ്ഞു വണ്ടികയറി പോകുന്നതും മറ്റും സുഖമായി കണ്ടിരിക്കുന്നു.

4. അതിന്നശേഷം ദിവാൻ ശേഷാദ്രി അയ്യർ മുതലായ എല്ലാ യോഗ്യന്മാരും അവിടെനിന്നപിരിഞ്ഞു യഥാക്രമമായി യഥോചിതം വണ്ടി കയറി ആഡംബരത്തോടുകൂടി സ്വസ്ഥാനങ്ങളിലേക്ക പുറപ്പെടുകയും ഇയ്യപ്പശിപായികളും പട്ടാളങ്ങളും ബാൻറുവാദ്യഘോഷങ്ങളോടുകൂടി അണിയായി നടന്നു നഗരത്തിലേക്ക പോകയും ക്രമേണ ക്രമേണ സകല കാണികളും അതാത സ്ഥലങ്ങളിലേക്ക പിരിഞ്ഞുപോകയും ചെയ്തു ഉടനെ ഞങ്ങളും സ്റ്റേഷനിൽനിന്ന അര മയിത്സ് സമീപമുള്ള ബങ്കളൂർ സുബ്ബയ്യാചെട്ടിയാരുടെ അതിവിശാലവും നൂതനവുമായ ധർമ്മശാലയിലേക്ക പോകയും ചെയ്തു.

5. ഈ ധർമ്മശാലയുടെ സമീപത്തു ഏകദേശം ഒന്നര മയിത്സ് ചുറ്റുമുള്ള അതിവിശാലമായതും ഇറങ്ങുവാൻ ചില ദിക്കിൽ കരിങ്കൽ പടവുള്ളതുമായ ഒരു ഏരി ഉണ്ടെങ്കിലും നൊമ്മുടെ മാനാംചിറപോലെ ഇരിക്കുന്ന ഈ ഏരിയിൽനിന്ന പട്ടണവാസികൾക്ക കുടിപ്പാൻ വെള്ളം കൊണ്ടുപോകേണ്ടതാകയാൽ ഇതിൽ സ്നാനത്തിന്ന സങ്കേതവിരോധം ഉള്ളതുകൊണ്ട് ഈ ധർമ്മശാലയിൽനിന്ന ഒരു മയിത്സ് ദൂരം പോയാൽ മാത്രമേ സ്നാനത്തിന്ന തക്ക നല്ല തടാകങ്ങളുള്ളു. എന്നാൽ ഒന്നു ഒന്നര മയിൽസ ദൂരം പോയാൽ സ്നാനത്തിന്ന ജലസൌഖ്യം ധാരാളം ഉള്ളതുമാകുന്നു.

6. ഉച്ചഭക്ഷണാനന്തരം ഏകദേശം 2 മണിയോടുകൂടി നഗരം കാണ്മാനായി കുതിരവണ്ടി കയറി പുറപ്പെട്ടു ഒന്നാമത് ഏതാനും ചില വീഥികളേയും സായ്പന്മാൎക്കു കുതിരക്കളിക്കും പന്തുകളിപ്പാനും ഉള്ള മൈതാനസ്ഥലത്തേയും പ്രധാനപ്പെട്ട രണ്ടു മൂന്നു ഷാപ്പുകളെയും പിന്നെ മൈതാനത്തിന്നു ഏറ്റവും അടുത്ത് ഒരു പടഗൃഹത്തിൽ അതിവിശേഷമായ ചില കാഴ്ചകളെയും കണ്ടു.

7. ഇവിടെ ഈ കാഴ്ചകളെ കണ്ടു എന്നുമാത്രം പറഞ്ഞാൽ പോരാ എന്നു തോന്നുകയാൽ ആ കാഴ്ചകളെ ഏതാനും താഴെ വിവരിച്ചുകൊള്ളുന്നു. ആ പടഗൃഹത്തിൽ ഒന്നാമതു കണ്ടത്, വില്യം ജൎമ്മൻ ചക്രവൎത്തിയുടെ ഒരു പ്രതിമയായിരുന്നു. ഈ പ്രതിമ കാഴ്ചയിൽ ഒരു മനുഷ്യാകൃതിക്ക് എല്ലാംകൊണ്ടും ഒത്തിരിക്കുന്നതിനാലും ചക്രവൎത്തിയുടെ ഏറ്റവും തന്മയത്വം വന്നിരിക്കുന്നതുകൊണ്ടും ഈ പ്രതിമയെ കാണുന്നവർ ഇതു ഒരു കൃത്രിമമാണെന്നു പറഞ്ഞല്ലാതെ അറിവാൻ പ്രയാസമായിട്ടുള്ളതാകുന്നു. ഈ ചക്രവൎത്തിപ്രതിമയിൽ കാണിച്ചിരിക്കുന്ന കൌശലം പ്രാണനിൎയ്യാണകാലത്തിൽ മഹാദൊന്ന ശ്വാസത്തിന്റെ ക്ഷോഭാവസ്ഥയിൽ ഉള്ള നിലയാകുന്നു. ഇതു ഒരു കൃത്രിമമാണെന്നു പറഞ്ഞു കേട്ടവരുംകൂടി ഈ അവസ്ഥയെ കാണുന്ന സമയം മനസ്സലിഞ്ഞു പരിതപിക്കാതെ ഇരിക്കുക ഇല്ലെന്നു നിശ്ചയമായും പറവാൻ നമുക്കു ധൈൎയ്യമുള്ളതാകുന്നു.

8. രണ്ടാമത്തെ കാഴ്ച ഷേപ്പടി ചക്രവൎത്തിയുടെ പ

ത്രൻ കണ്ഠരോഗത്താൽ പീഡിതനായ സമയം കണ്ഠത്തിൽ ഛേദിച്ച് അന്തർഭാഗത്തിലുള്ള അസ്ഥികളേയും മാംസങ്ങളേയും മററും കാണ്മാൻ തക്ക നിലയിൽ അവശതയെ പ്രാപിച്ചു കിടക്കുന്ന അവസ്ഥയായിരുന്നു. ഇതും തന്മയത്വമുള്ളതിനാൽ മേൽപ്രകാരം ശോചനീയമായിത്തന്നെ ഇരിക്കുന്നു.

9. മൂന്നാമത്തെ കാഴ്ച ഒരു മദാമ്മബൊമ്മയുടെ ഒരു അഭ്യാസമായിരുന്നു. ആ സ്ത്രീപ്രതിമയുടെ തലയിൽ ഒരു കത്തിച്ച വിളക്കും കയ്യിൽ വെള്ളം നിറച്ച ഒരു ഗ്ലാസ്സും ഉണ്ടായിരുന്നു. വെള്ളം താഴത്തുവീഴാതെയും വിളക്കു കെടാതെയും ഒരുമാതിരി അംഗവിക്ഷേപത്തോടുകൂടിയ അഭിനയത്തെ കാണിക്കുകയായിരുന്നു ശില്പിചാതുര്യം.

10. നാലാമത്, ജമ്മൻരാജ്യത്തിൽ ഒരു കള്ളൻ ഒരു സായ്പിന്റെ ഏതാനും ഉറുപ്പിക കട്ടുകൊണ്ടുപോകുന്ന മദ്ധ്യത്തിൽ പൊല്ലീസ്സുകാർ കണ്ടു ഉടനെ തോക്ക് എടുത്തു വെടിവെക്കുകയും തൽക്ഷണം കള്ളന്റെ മടിയിൽനിന്നു കുറെ ഉറുപ്പിക താഴത്തു വീഴുകയും ചെയ്യുന്ന ഒരു ദശയായിരുന്നു.

11. അഞ്ചാമത്, ഒരു മനുഷ്യന്റെ ദേഹത്തിൽ എത്ര ഞരമ്പുകളും, അസ്ഥികളും, മററും ഉണ്ടായിരിക്കുമോ അതുകളെ ഒക്കെയും ഒരു മനുഷ്യപ്രതിമയിൽ കാണിക്കുവാൻ തക്ക കൌശലമായിരുന്നു. ഈ പ്രതിമയുടെ ഉള്ളിൽ രക്തങ്ങളും അസ്ഥികളും മാംസങ്ങളും മൂത്രപാത്രം മുതലായ അതാത് അവയവങ്ങളും തന്മയമായിത്തന്നെ കണ്ടു

തിൽ ആശ്ചൎയ്യപ്പെടാത്തവർ ആരും ഇല്ലെന്നു നിസ്സംശയമായി പറയാവുന്നതാണ്.

12. ആറാമത് ഒരു സേനാപതിയുടെ മരണകാലത്തിലുള്ള അവസ്ഥയായ കാഴ്ചയാണ് കാണപ്പെട്ടത്. ഈ സേനാപതിയുടെ മാറിടത്തിൽ ശത്രുസൈന്യത്താൽ പ്രയോഗിക്കപ്പെട്ട വെടി ഉണ്ട പതിച്ചു ഉടനെ മാറു തുളഞ്ഞതുകൊണ്ടു രക്തം പ്രവഹിക്കുകയും മഹാന്റെ ശ്വാസം ക്ഷോഭിച്ചു മൃതിപ്പെടുവാൻ അടുത്ത നിലയിൽ കിടക്കുകയും ചെയ്തിരിക്കുന്നതു കണ്ടാൽ ഏവനും ഒന്നു ഞെട്ടിപ്പോകാതെ ഇരിക്കയില്ലെന്നു നിശ്ചയമായും പറയാം. എന്നാൽ ആസന്നമരണാവസ്ഥയിൽ കിടക്കുന്നവരായ ജൎമ്മൻ ചക്രവൎത്തി, സേനാപതി ഈ വക കൂട്ടരുടെ പ്രതിമകൾ കണ്ണുകളും ശ്വാസം വലിക്കുന്ന സമയം മാറിടം പൊന്തിയും താണുംകൊണ്ടിരിക്കുന്ന നിലയുടെ തന്മയത്വത്തോടുകൂടിത്തന്നെ ഇരിക്കുന്നത് അത്യത്ഭുതമെന്നേ പറയുന്നുള്ളു.

13. ഏഴാമത് ഒരു മനുഷ്യൻ ഗൎഭപാത്രത്തിൽ കിടക്കുന്ന സമയം പ്രഥമമാസം മുതൽ ദശമമാസംവരെ ഉള്ള പത്തു മാസങ്ങളിലും ഉണ്ടാവുന്ന ആകൃതിയെ പത്തു ഗ്ലാസ്സിനുള്ളിൽ തന്മയത്വേന കാണിക്കുന്ന കൌശലമായിരുന്നു.

14. ഇപ്രകാരം വിസ്തരിക്കാൻ പുറപ്പെടുന്നതായാൽ അവിടെ കണ്ട കാഴ്ചകളെ വഴിക്കുവഴിയായി വൎണ്ണിപ്പാൻ നമുക്ക ദേവാചാൎയ്യന്മാരോ, ഫണീശ്വരന്മാരോ, "വാല്മീകിജന്മമോ ലഭിച്ചിട്ടുള്ളതായിരുന്നു. എന്നാൽ മാത്രമേ അതിന്നു നാം ശക്തനായി വരികയുള്ളു.

15. ഈ വക അനേകം കാഴ്ചകളെ കണ്ടതിന്നുശേഷം മ്യൂസിയം എന്ന കാഴ്ചസ്ഥലത്തു ചെന്നു കാണുകയാണ് ഉണ്ടായത്. അവിടത്തെ കാഴ്ചബങ്കളാവ് ഏകദേശം ഇരുനൂറുകോൽ ചതുരശ്രത്തിൽ നില്ക്കുന്നതും മുപ്പതുകോൽ ഉന്നതമായിട്ടുള്ളതും തൂണു വിലയിലും തങ്കരേഖയാൽ വിചിത്രകളായ ലതകളെ ഭിത്തികളിന്മേലും മേൽതട്ടിന്മേലും എഴുതപ്പെട്ടിട്ടുള്ളതും കണ്ണിന്നു അതിമനോഹരമായിട്ടുള്ളതുമാകുന്നു. ഇതിൽ അനേകം തരം മൃതപക്ഷികളേയും, മുതല, ആമ മുതലായ ജലജന്തുക്കളേയും കേടുവരാത്തവിധം വേണ്ടുന്ന പരികർമ്മങ്ങളെ ചെയ്തു ഓരോരോ വകപ്പുകളായി വെച്ചിരിക്കുന്നതു കണ്ടാൽ അത്യത്ഭുതമായിത്തോന്നുന്നതാണ്.

16. അതിന്നുശേഷം ജീവികളായ അനേകതരം മൃഗങ്ങളേയും, പക്ഷികളേയും, വാനരങ്ങളേയും സൂക്ഷിച്ചു യഥോചിതം അതാതുകൾക്കു വേണ്ടുന്ന കൂടുകളെ പണിചെയ്തു് അതുകളിലാക്കി പരിപാലിച്ചുവരുന്ന മൃഗശാലയേയും കണ്ടു. ഇതിൽ ഒരു കാട്ടുമനുഷ്യനും കൂട്ടിൽ ഇടപ്പെട്ടിട്ടുണ്ട്. ഈ കാട്ടുമനുഷ്യൻ എന്ന ജന്തുവെ നാം മുമ്പ് കണ്ടിട്ടില്ല; സാധാരണ കണ്ടതായി ആരും പറഞ്ഞുകേട്ടിട്ടും ഇല്ല.

17. ഈ വക അനേകം കാഴ്ച കണ്ടതിൽ എല്ലാം അത്യത്ഭുതമായിട്ടുള്ളതു തന്നെയെങ്കിലും അതിന്നു സമീപമുള്ള വലിയ ഒരു ഉദ്യാനത്തിൽ ഇരുമ്പുകൊണ്ടു കാലുകളും അത്യുന്നതമായും, അതിവിശാലമായും ഇരിക്കുന്ന ആഭോഗവും, മേൽപ്പുര മുഴുവൻ ചില്ലുകൊണ്ടു മേഞ്ഞിട്ടുള്ളതും,

നാലുഭാഗത്തും അതിസുരഭികളായ മഞ്ജരിതലതകളാൽ ചുററപ്പെട്ടതും ആയ ഒരു ബങ്കളാവ് കണ്ടതിൽ സകല ജനങ്ങൾക്കും അതിവിസ്മയം ഉണ്ടായിപ്പോയി എന്നുള്ള ഒരുവിശേഷവാൎത്തയെക്കൂടി പ്രസംഗിച്ചുസമൎപ്പിച്ചുകൊള്ളുന്നു.

18. ഇതെല്ലാം കണ്ടതിന്നുശേഷം വൈകുന്നേരം പാൎക്കുന്ന സ്ഥലത്തേക്കു തിരികെ വന്ന് അന്നു മുഴുവനും പിറേറദിവസം കന്നിമാസം 4-ാംനു- സന്ധ്യവരെയും ബങ്കളൂർതന്നെ സുഖമായി താമസിച്ചു.



## ഹരിഹര.

4-ാംനു- വൈകുന്നേരം 7 മണിയോടുകൂടി ബങ്കളൂരിൽനിന്നു പുറപ്പെട്ട തീവണ്ടി കയറുകയും, പിന്നെ 5-ാംനു- പകൽ പത്തര പതിനൊന്നു മണിയോടുകൂടി മൈസൂർരാജ്യത്തോടുചേൎന്ന തുംഗഭദ്രാതീരമായ ഹരിഹരഎന്ന സ്റ്റേഷനിൽ ഇറങ്ങുകയും ചെയ്തു. മുക്കാൽ മയിൽസു സമീപത്തിലുള്ള തുംഗഭദ്രയിൽ ചെന്നു സ്നാനം ചെയ്ത് അവിടെയുള്ള ഹരിഹരക്ഷേത്രത്തിൽ ദൎശനവും കഴിച്ചു അന്നു പകൽ മുഴുവനും ക്ഷേത്രത്തിൽതന്നെ താമസിക്കുകയും ചെയ്തു. കൎണ്ണാടകബ്രാഹ്മണരാൽ പൂജിക്കപ്പെട്ടുവരുന്ന ഈ ഹരിഹരക്ഷേത്രം സാധാരണ ഒരു ക്ഷേത്രമെന്നു പറവാൻ പാടില്ല. കുറെ ചൈതന്യമുള്ള മൂൎത്തിയും ബ്രഹ്മാവിൻെറ പ്രതിഷ്ഠയും, ക്ഷേത്രംപണി മരംകൊണ്ട് എന്നപോലെ അനായാസേന അതിവിചിത്രമായി കരിങ്കല്ലുകളെക്കൊണ്ടു നിൎമ്മി

ക്കപ്പെട്ട സ്തംഭസഹസ്രത്താലും മററും അതിമനോഹരമായിട്ടുള്ളതും വിശ്വകമ്മാവിനാൽ നിമ്മിക്കപ്പെട്ടതും ആകുന്നു. ഇവിടെ ക്ഷേത്രസുഖവും ജലസൌഖ്യവും മററും ഉണ്ടെങ്കിലും സജ്ജനങ്ങളും അഭിജ്ഞന്മാരും അധികമായിട്ടില്ലാത്തതുകൊണ്ട് അധികകാലതാമസത്തിന്നു അത്ര സുഖമുണ്ടെന്നു തോന്നുന്നില്ല.

## ഹുബ്ളി.

വയിന്നേരം പത്തു മണിയോടുകൂടി ഹരിഹരയിൽ നിന്നു തീവണ്ടി കയറി പിറേറന്നു 6-ാംനു- 7 മണിയോടുകൂടി ഹുബ്ളി എന്ന സ്റ്റേഷനിൽ ഇറങ്ങി. അവിടെ സമീപം ഉള്ള ഒരു അഗാധതടാകത്തിൽ സ്നാനം ചെയ്തു സമീപം ഒരു ബ്രാഹ്മണമഠത്തിൽ ഭക്ഷണവും കഴിച്ച് അപ്പോഴും തന്നെ 9 മണിക്കു പൂനാവിലേക്കായി പുറപ്പെട്ട വണ്ടി കയറുകയും ചെയ്തു. എന്നാൽ ഹുബ്ളി എന്ന സ്ഥലം ഒരു ജില്ലയാണെന്നും ഒരു നാഴിക ദൂരം പോയാൽ പട്ടണങ്ങളും വലിയ ബജാറുകളും ഷാപ്പുകളും ബ്രാഹ്മണഗൃഹങ്ങളും തടാകങ്ങളും മററും വേണ്ടുവോളം ഉണ്ടെന്നുമാണ് അവിടെനിന്നു കേട്ടത്. അവിടെ താമസിപ്പാൻ സാവകാശമില്ലാതെ വന്നതുകൊണ്ടു പട്ടണം മുഴുവൻ കാണ്മാൻ സാധിക്കാതെ പോയതാകുന്നു. ഒന്നു മുഴുവനും വണ്ടിയിൽതന്നെ ഇരുന്നു.

## പൂനാ.

പിറെറ ദിവസം കന്നി 7-ാംനു- രാവിലെ 8 മണിക്കു പ്രസിദ്ധമായ പൂനാനഗരത്തിൽ ചെന്നു ഇറങ്ങി. ഈ പട്ടണത്തിന്റെ ചരിത്രം എത്രയും ചുരുക്കത്തിൽ താഴെ ചേൎക്കുന്നു.

ഈ പൂനാപട്ടണം ക്രിസ്ത്വാബ്ദം 1614-ൽ അകമത്ത നഗരം സുൽത്താൻ മല്ലോജിമഹാരാജാവിനു ജാഗിരായി കൊടുത്ത വഴിക്കു 1687-ൽ ഷാഹാജിക്കു കിട്ടി. 1663-ൽ ഡില്ലിബാദിഷാവിന്റെ പ്രതിനിധിയായ സയിസ്താകാൻ എന്നാൾ ഈ പട്ടണത്തെ കൈവശപ്പെടുത്തി. അതിനു ശേഷം 1667-ൽ ഔരംഗജിബ് ഈ പട്ടണം കൈവശപ്പെടുത്തി ഷാഹാജിയുടെ പുത്രനായ ശിവാജിക്കു കൊടുത്തു. ശിവാജിയുടെ പുത്രനായ ശംബാജിയുടെ കാലത്തു ഡില്ലി ബാദിഷാവിന്റെ മന്ത്രിയായ കാജിഖാൻ എന്നാൾ പിന്നെയും കൈവശപ്പെടുത്തിക്കൊണ്ടിരിക്കുമ്പോൾ പേഷ്വാർ മഹാരാജാവു മഹാരാഷ്ട്രരാജ്യത്തിൽ സതാറാ പട്ടണത്തിൽനിന്നു തന്റെ രാജ്യപീഠത്തെ ഈ പൂനാവിൽ സ്ഥാപിച്ചു. പിന്നെ 1768-ൽ നിജാമൽ എന്നാൾ പടവെട്ടിക്കൊണ്ടുവന്നു ഈ പട്ടണത്തെ കൈവശപ്പെടുത്തുവാൻ പ്രയാസമാണെന്നു കണ്ടപ്പോൾ പട്ടണം മുഴുവനും തീവെച്ചു നശിപ്പിച്ചു. അതിനുശേഷം സിന്ത്യാഹോൾക്കർ മഹാരാജാക്കളാലും ഈ പട്ടണത്തിനു വളരെ കഷ്ടപ്പാടുകൾ ഉണ്ടായിട്ടുണ്ടു്. പിന്നെ 1802-ൽ ഈ പട്ടണം

ഇംഗ്ലീഷുകാൎക്ക് കൈവശപ്പെട്ടപ്പോൾ ഇവിടെ വലിയ ഒരു
സേനാനിവാസസ്ഥാനമായി വന്നു എന്നാണ് അന്വേഷ
ണത്തിലറിയുന്നത്. ഇങ്ങിനെ ഇരിക്കുന്ന ഈ പട്ടണം
ബൊമ്പായി സംസ്ഥാനത്തിൽ ചേൎന്ന ഒരു ജില്ലയായി
തീൎന്നു. വടക്ക് അകമത്തജില്ലാവരെയും കിഴക്ക് സോ
ലാപ്പൂർജില്ലാവരെയും തെക്കു സത്താറാജില്ലാവരെയും പ
ടിഞ്ഞാറു ടാനാജില്ലാവരെയും പരന്നു കിടക്കുന്ന ഈ പട്ട
ണം 5278 ചതുരശ്രമയിത്സ് വിസ്തീൎണ്ണമുള്ളതാകുന്നു. കി
ഴക്കുഭാഗവും പടിഞ്ഞാറുഭാഗവും ചില ചില മലകളാൽ
ചുററപ്പെട്ടിരിക്കുന്നു. ഇവിടെ സമീപത്തിൽ മുട്ടാ മുതലാ
യ ചില ചില ചെറിയ നദികളും പ്രവഹിക്കുന്നുണ്ട്. ചി
ല ചില ധാന്യങ്ങളും ഇവിടെ വിളയുന്നുണ്ടെങ്കിലും ഉരുള
ക്കിഴങ്ങു യഥേഷ്ടം വിളയുന്ന സ്ഥലമാണ്. ഇവിടെ മ
ഹാരാഷ്ട്രർ, കൊങ്കണർ, ഗുജരാത്തികൾ മുതലായ പലേ
ജാതിക്കാരും അധികമായി മുഹമ്മദീയരും വസിച്ചുവരുന്നു.

ഈ പട്ടണത്തിൽ മുഹമ്മദീയരുടെ ഉപദ്രവം കുറെ
അധികമായിരിക്കുന്നതിനാൽ ഹിന്തുജനങ്ങൾ ഇവിടെനി
ന്നു വടക്കുഭാഗങ്ങളിൽ പരിശുദ്ധമായും മനോഹരമായും ഇ
രിക്കുന്ന ചില സ്ഥലങ്ങളിലാണ് അധികമായി വസിച്ചുവ
രുന്നത്. 1810 മുതൽക്ക് ഈ പട്ടണത്തിൽ അനേകം
പുതിയ വീടുകളും കടത്തൊഴവുകളും ക്രിസ്തുമതപള്ളികളും
ഷാപ്പുകളും ബ്രഹ്മസമാജവും മററു കെട്ടിടങ്ങളും വൎദ്ധിച്ചു
വന്നിരിക്കുന്നു. ഈ മുട്ടാനദിക്കു കെട്ടിയ കല്പാലം അമ്പ
തിനായിരത്തിലധികം ഉറുപ്പിക ചിലവു ചെയ്തു കെട്ടപ്പെ

ട്ടതാകുന്നു. ഇവിടെ പെഷ്വാ മഹാരാജാവിനാൽ നിൎമ്മിക്കപ്പെട്ടതായ പഴയ രാജധാനിയും മററു പലെ കാഴ്ചകളും ഉള്ളതാകുന്നു. ഈ പട്ടണത്തിൽ മഹാരാഷ്ട്രരാജാക്കന്മാരുടെ ഭരണകാലത്തു സുമാർ പതിനായ്യായിരം ജനങ്ങൾ വസിച്ചുവന്നിരുന്നു. ഇപ്പോൾ സ്വദേശീയരായിട്ടുതന്നെ ഏകദേശം ലക്ഷത്തിലധികം ജനങ്ങൾ ഉണ്ടെന്നാണ് അറിയുന്നത്. 1821-ൽ ഇവിടെ ഒരു സംസ്കൃതശാലയും സ്ഥാപിക്കപ്പെട്ടിരിക്കുന്നു. ഈ പട്ടണത്തിൽ എല്ലാവിധത്തിലുള്ള സാമാനങ്ങളും ബജാറിൽ കാണാമെങ്കിലും പിച്ചളസ്സാമാനങ്ങൾ ഒരു വിശേഷവിധിയായി കാണാവുന്നതാണ്. ഈ വിധമുള്ള പൂനാപട്ടണത്തിലെ സ്റ്റേഷനിൽ ചെന്ന് ഇറങ്ങിയ ഉടനെ ഒരു ഫർലോങ്ങ് സമീപത്തിലുള്ള ഗോകുലദാസധൎമ്മശാലയിൽ ചെന്നു കയറി സാമാനങ്ങളെല്ലാം അവിടെ ഇറക്കിവെച്ചു സത്രത്തിൽനിന്ന് ഏകദേശം മുക്കാൽ മയിത്സ് സമീപത്തിലുള്ള മുട്ടാനദിയിൽ ചെന്നു സ്നാനവും തത്തീരത്തിൽ സംഗമേശ്വരദൎശനവും കഴിച്ചു തിരിയെ വന്നു ഭോജനം കഴിഞ്ഞതിന്നുശേഷം രണ്ടു മണിയോടുകൂടി പട്ടണം കാണ്മാനായി പുറപ്പെട്ടു.

ഇവിടെ കുതിരസ്സാററുകൾ ധാരാളമായി കിട്ടുന്നതാകയാൽ കുതിരസ്സാററിൽതന്നെ കയറി സഞ്ചരിച്ചു പുറപ്പെട്ട് ഒന്നാമതു ശനിവാരപ്പേട്ട എന്ന ബജാറിലും, തൽസമീപമുള്ള പൂനാ ബാജിറാവു സീമന്തപ്രഭൃതികളുടെ രാജാക്കന്മാർ അധിവസിച്ചിരുന്ന കോട്ടയിലും ചെന്നു കണ്ടു. ആ കോട്ടയിൽ കരിങ്കല്ലുകൊണ്ടു പുതുതായി പണി ചെ

ഷ്ടപ്പെട്ട സബ്ബ്കോടതി, മുൻസീപ്പുകോടതി മുതലായ സ്ഥലങ്ങളേയും കണ്ടതിന്നശേഷം അവിടെനിന്നും പുറപ്പെട്ട് ആദിത്യവാരപ്പേട്ട, ചന്ദ്രവാരപ്പേട്ട ഈവിധം ബജാറുകളായി പണ്ടത്തെ പൂനാരാജാക്കന്മാരാൽ വിഭജിക്കപ്പെട്ടിരിക്കുന്ന മിക്ക പേട്ടകളിലും സഞ്ചരിച്ചു കണ്ടതിൽപിന്നെ ബജാറിൽനിന്ന് ഏകദേശം രണ്ടുമയിത്സ് സമീപമുള്ള ബണ്ട് എന്ന പ്രസിദ്ധമായ ഗവൎമ്മെണ്ടുതോട്ടത്തിൽ ചെന്ന് എത്തുകയും ചെയ്തു. ഈ തോട്ടം ബങ്കളൂരിൽ മുമ്പു വൎണ്ണിക്കപ്പെട്ട തോട്ടംപോലെ മനോഹരമായിട്ടുള്ളതാണെന്നു പറവാൻ പാടില്ല. എങ്കിലും ഈ തോട്ടത്തിൽ അനേകവിധ വൃക്ഷങ്ങളും, ലതകളും, ലതാഗൃഹങ്ങളും, മധുകരധ്വംകാരധ്വാകൃതകളായ നാനാമഞ്ജരികളും സൎവ്വത്ര അതിസ്വച്ഛതയും ഉള്ളതിന്നും പുറമെ ഈ ഉദ്യാനത്തിന്റെ അരികെ തൊട്ടുംകൊണ്ട് അതിവിശേഷമായി ഒരു നദിയും പ്രവഹിക്കുന്നതുകൊണ്ട് ശീതമാരുതസമ്പത്തും വഴിപോലെ ഉണ്ട്. ഇതിന്റെ ചുറ്റും ഇരുമ്പഴികൾകൊണ്ട് അതിമനോഹരമായ ഒരു വേലിയും കെട്ടപ്പെട്ടിരിക്കുന്നു. ഈവക എല്ലാംകൊണ്ടും ഈ തോട്ടം കാണിജനങ്ങളുടെ നയനങ്ങളെയും, മനസ്സിനെയും അപഹരിച്ചുംകൊണ്ട്തന്നെ പ്രകാശിക്കുന്നു. പിന്നെ അവിടെനിന്ന് പോരുന്ന മദ്ധ്യത്തിൽ അതിവിശാലമായും, അത്യുന്നതമായും ഉണ്ടാക്കപ്പെട്ട ഒരു കൌൺസിൽഹാൾ കാണപ്പെട്ടു. ഈ ഹാളിൽവെച്ചു ചിത്രമെഴുത്തുകാരുടെ വിശേഷപ്പെട്ട ചിത്രങ്ങളെ വരുത്തിനോക്കി പരീക്ഷിച്ച്

ഉത്തമന്മാൎക്കു സമ്മാനംകൊടുക്കുന്ന സമയമായിരുന്നതിനാൽ വിശേഷപ്പെട്ട അനേകം ചിത്രപടങ്ങളെ കാണ്മാനിടയായിവന്നതുകൊണ്ടു നയനാനന്ദവും മനസ്സന്തുഷ്ടിയും ഉണ്ടായി എങ്കിലും ചിത്രമെഴുത്തിൽ അതിനിപുണനായ രവിവൎമ്മ വലിയകോയിത്തമ്പുരാൻ, ശേഖരവാരിയർ, നെമ്മനിമംഗലത്ത് നമ്പൂതിരി മുതലായ മലയാളികളുടെ ഒരു ചിത്രപടമെങ്കിലും ഇവിടെ കാണ്മാനിടവരാത്തതിനാൽ നമുക്കു വ്യസനിപ്പാനിടയായിവന്ന സംഗതിയെക്കുറിച്ചു മേൽപറഞ്ഞ കേരളീയരുടെ ഉൽബോധനത്തിന്നായി ഇവിടെ പ്രസ്താവിച്ചുകൊള്ളുന്നു.



ഉടനെ അവിടെനിന്നു പുറപ്പെട്ടു് ഒന്നരമയിത്സ് സമീപമുള്ള അതിവിശാലവും അതിവിശേഷവും ആയ മുൻസിപ്പാൽ വക മാൎക്കെറ്റ് (ചന്തസ്ഥലം) ചെന്നു കണ്ടതിൽ ഞങ്ങൾക്കുണ്ടായ അത്യത്ഭുതം വൎണ്ണിപ്പാൻ പ്രയാസമായിട്ടുള്ളതാകുന്നു. ഈ മാൎക്കെറ്റിന്നു മൂന്നുലക്ഷത്തിലധികം ഉറുപ്പിക ചിലവായിട്ടുള്ളതായി പറയുന്നു. എന്നിയും തന്മദ്ധ്യത്തിൽ നൂറിലധികംകോൽ ഉയരത്തിൽ നിൎമ്മിക്കപ്പെട്ടുവരുന്ന ഒരു പ്രാസാദം പണിതീരാതെ പകുതിയിലാണ് കിടക്കുന്നതു്. ഇതിന്റെ ഉള്ളിൽമുഴുവനും മാൎബ്ബിൾകല്ലു പാവീട്ടുള്ളതും ഏകദേശം ആയിരത്തിൽപുറം വാണിഭക്കാൎക്കു പച്ചക്കറിസാമാനങ്ങളേയും മറ്റും വില്പാൻ സ്ഥലങ്ങൾ വിഭാഗിക്കപ്പെട്ട വിധമുള്ളതുമാകുന്നു. ഈ മാൎക്കെറ്റ് മാമ്പഴം, മധുരനാരങ്ങ, ഉറുമാമ്പഴം, വാഴപ്പഴം മുതലായി ഏകദേശം നൂറ്റമ്പതിൽ അധികം പഴവ

കുപ്പുകളാലും; ചേന, ചേമ്പ്, ഉരുളക്കിഴങ്ങ്, മധുരക്കിഴങ്ങ് മുതലായ അനേകം മൂലങ്ങളാലും; കടുക്, ജീരകം, ഉലുവ, പയറ്, തൊമര, മുതിര മുതലായി അനേക ഇതര സാധനങ്ങളാലും നിറയപ്പെട്ടതു കണ്ടാൽ വിശപ്പും ദാഹവും ഉള്ളവൎക്കുകൂടി ഉടനെ തന്നിവൃത്തി വന്നതുപോലെ മനസ്സിന്നു വലുതായ ഒരു ആഹ്ലാദവും കണ്ണുകൾക്ക് ഒരു സാഫല്യവും സിദ്ധിക്കുമെന്നുള്ള സംഗതി അനുഭവസ്ഥനായ നാം ഇവിടെ പ്രസംഗിച്ചതിനെ വായനക്കാർ വിശ്വസിക്കും.



ഈ മാൎക്കെറ്റ് സാവധാനമായി എല്ലാം കണ്ടതിന്നു ശേഷം തൽക്കാലം ആവശ്യമുള്ള ചില ചില സാധനങ്ങളേയും വിശേഷപ്പെട്ട പഴങ്ങളേയും വാങ്ങി അവിടെ നിന്നും പുറപ്പെട്ടു സന്ധ്യയോടുകൂടി വാസസ്ഥലത്തേക്കു തന്നെ എത്തിയതിന്നു ശേഷം ഭക്ഷണം കഴിച്ചു ബൊമ്പായി ഗോകുലദാസൻ എന്ന പ്രസിദ്ധനായ ശേട്ടു സാദരോപചാരപൂൎവ്വകമായി ഒഴിച്ചുതന്ന വിമാനസമാനമായ പ്രാസാദത്തിൽ ഞങ്ങളെല്ലാവരും സുഖമായി ശയിക്കുകയും ചെയ്തു. എന്നാൽ ഈ പൂനാ പട്ടണത്തിലെ വീഥികൾ മിക്കതും ബൊമ്പാ പട്ടണത്തിനനുസരിച്ചു നില്ക്കുന്നതും മൂന്നു നാലു നില പ്രാസാദങ്ങൾ പ്രായേണ ഉള്ളതും ആകകൊണ്ടും മററും ഈ പട്ടണം ബൊമ്പാ പട്ടണത്തിന്റെ ഒരു സീമന്തപുത്രനായി വൎണ്ണിപ്പാൻ യോഗ്യമായിട്ടുള്ളതാണെന്നുകൂടി ഇവിടെ പ്രസ്താവിക്കുന്നു.

26. പിന്നെ കന്നി 8-ാംനു- ഞങ്ങൾ എല്ലാവരും യ

ഥോചിതം സ്നാനജപഭോജനാദികളെ കഴിച്ചു പത്തുമണിയോടുകൂടി സ്റ്റേഷനിൽ ചെന്നു ബൊമ്പാപട്ടണത്തിലേക്കു ടിക്കറ്റുകൾ വാങ്ങി വണ്ടിയിൽ കയറിയതിന്നുശേഷം ഏകദേശം മൂന്നു മണിക്കു തീവണ്ടി അത്യുന്നതമായ മാർഗ്ഗേണ ചെന്നു കയറുകയും സുമാറ് മുപ്പത്തിമൂന്നു മുപ്പത്തിനാല് പർവ്വതദ്വാരമാർഗ്ഗങ്ങളിലൂടെ പോയി പകൽ 5 മണിയോടുകൂടി ഇപ്പോൾ ഇന്ത്യയിൽ എത്രയും പ്രധാനപ്പെട്ട ഒരു കാഴ്ചസ്ഥലമായി വർണ്ണിപ്പാൻ യോഗ്യതയുള്ള ബൊമ്പാ സ്റ്റേഷനിൽ ചെന്നു ഇറങ്ങുകയും ചെയ്തു.

27. ഈ ബൊമ്പാസ്റ്റേഷന്ന് ശരിയായി അതി ഗംഭീരമനോഹരമായ ഒരു എടുപ്പ് ഈ ഇന്ത്യാരാജ്യത്തിൽ ഒരേടത്തും ഇല്ലെന്നുതന്നെയാണ് നാം അറിയുന്നത്. ഈ എടുപ്പിന്നുള്ളിൽ ആറ് പ്ലാറ്റ്ഫോറങ്ങളുണ്ട്. ഇവകളിൽ ഓരോരോ പ്ലാറ്റ്ഫോറങ്ങളിൽ സുമാറ് നോക്കുന്നതായാൽ രണ്ടായിരം, രണ്ടായിരത്തഞ്ഞൂറ് ഇത്രയും ജനങ്ങൾക്കു നിരാബാധം നില്പാൻ കഴിയുന്നതും പ്ലാറ്റ്ഫോറം ഒഴികെ താഴത്തു ശേഷമുള്ള എല്ലാ സ്ഥലങ്ങളിൽക്കൂടി ചുരുങ്ങിയതു പതിനായിരം ജനങ്ങൾക്കു തിക്കുകൂടാതെ നില്പാൻ സ്ഥലമുള്ളതും പ്ലാറ്റ്ഫോറങ്ങളൊഴികെ ശേഷമുള്ള സ്ഥലങ്ങൾ മേല്പോട്ടു രണ്ടു നില മാളികയായിട്ടുള്ളതാകയാൽ സുമാറ് ഇതുപോലെതന്നെ മേൽനില രണ്ടിൽക്കൂടി ഇരുപതിനായിരത്തിലധികം ജനങ്ങൾ സുഖമായി കൊള്ളുന്നതുമാണ്. ഈ സ്റ്റേഷന്നു വിക്ടോറിയാ ടെർമിനസ്സ് എന്നു പേരാകുന്നു. അതിവിശേഷമുള്ള ശ്വേതരക്തശിലാമയ

സ്തംഭസഹസ്രങ്ങളിൽ നിവേശിതമായിട്ടുള്ളതും ചില ചില വിശേഷസ്ഥലങ്ങളിൽ സുവൎണ്ണരേഖാവലിചിത്രിതഭിത്തികളാൽ അതി മനോഹരമായിട്ടുള്ളതും ആയ ഈ സ്റ്റേഷനിൽ താഴത്തുള്ള എല്ലാ നിലകളേയും എടത്രാപ്പാട്ടുതമ്പുരാൻ തിരുമനസ്സോന്നിച്ചു ഞാനും സാവകാശമായി ചെന്നുനോക്കി കണ്ടതിന്നുശേഷം ക്രമേണ മേൽഭാഗത്തു രണ്ടു നിലകളിലും കയറി ഏതാനും ചില സ്ഥലങ്ങളെ കാണുകയും ഈ എടുപ്പിന്റെ നടുമദ്ധ്യത്തിൽ ശക്രധ്വജംപോലെ അത്യുന്നതമായ പ്രാസാദശിഖരത്തിൽ കയറി അവിടെ നിന്ന് അതി സമീപത്തിലുള്ള കടലുകളിൽ തരംഗനികരങ്ങളാൽ ചഞ്ചലിതകളായിരിക്കുന്ന അനേകം തീക്കപ്പലുകളേയും പിന്നെ കൈലാസശിഖരങ്ങളെപ്പോലെയുള്ള പ്രാസാദങ്ങളേയും കണ്ട് ആശ്ചൎയ്യ സമുദ്രതരംഗനികരങ്ങളാൽ മേൽപറഞ്ഞ കപ്പലുകളെപ്പോലെതന്നെ ഞങ്ങളും സമാകലിതന്മാരായി തീരുകയും ചെയ്തു. അത്യുന്നതപ്രാസാദശിഖരത്തിൽ കയറി ഇരിക്കുന്ന ഞങ്ങൾക്ക് എന്നി ഇവിടെ നിന്ന് ഉപരിഭാഗത്തിൽ പ്രകാശിച്ചു കാണപ്പെടുന്ന ദേവലോകത്തേക്കോ, അതോ ബ്രഹ്മലോകത്തേക്കുതന്നെയോ ചെന്നുചേരുവാൻ എളുപ്പമായി വരുന്നത് എന്നു അപരിമിതമായ സംശയം ജനിച്ചു. പിന്നെ നല്ലവണ്ണം സൂക്ഷിച്ചു നോക്കിയതിൽ മേൽഭാഗത്തേക്കു പോകുന്നതിന്നുതന്നെയാണ് എളുപ്പമായിരിക്കുന്നത് എന്നു മനസ്സിലാക്കി, എങ്കിലും സ്വൎഗ്ഗലോകത്തെ അതിശയിക്കുന്ന ഈ ബോമ്പാപട്ടണത്തെ വഴിപോലെ കാണാതെ സ്വൎഗ്ഗലോകത്തേക്കു

പോകുന്നത് ഒട്ടുംതന്നെ ഉചിതമായി വരികയില്ലെന്നും ഈ മഹാനഗരത്തെ കാണ്മാനാഗ്രഹിച്ച പിന്നെയും ഇങ്ങോട്ടുതന്നെ വരേണ്ടിവരുമെന്നും ആലോചിച്ച് ഉറച്ചതിന്നുശേഷം ഞങ്ങൾ ക്രമേണ താഴത്തെക്കുതന്നെ ഇറങ്ങുകയാണ് ചെയ്തത്. ഈ സ്റ്റേഷനിൽ പ്രായേണ എല്ലാ സ്ഥലങ്ങളിലും വിചിത്രങ്ങളായ മാർബ്ബിൾ കല്ലുകൾ പതിച്ചിട്ടുണ്ട്. ഇതുകൂടാതെ അനേകം റെയിൽവെ ഉദ്യോഗസ്ഥന്മാൎക്ക് അവസ്ഥാനുസരണം താമസിക്കത്തക്ക വിശേഷകെട്ടിടങ്ങൾ വേറെയും ഉണ്ട്. മേൽപറഞ്ഞ പലേ സംഗതികളെക്കൊണ്ടും ഇടക്കിടക്ക ഗതാഗതം ചെയ്യുന്ന തീവണ്ടികളുടെ ഘോഷംകൊണ്ടും പലവിധത്തിലുള്ള ജനങ്ങളുടെ കോലാഹലംകൊണ്ടും എപ്പോഴും ജലനിധിഗംഭീരമായിരിക്കുന്ന ഈ സ്റ്റേഷൻ അതിരമണീയമായിട്ടുള്ളതാണെന്നുമാത്രം പറഞ്ഞു വാചാമഗോചരമായ ഈ വൎണ്ണനയെ ഇവിടെ തൽക്കാലം അവസാനിപ്പിക്കുന്നു.

28. സ്റ്റേഷൻ എല്ലാം കണ്ടതിന്നുശേഷം ബൊമ്പായി നഗരത്തിൽ പ്രസിദ്ധനും മഹാധനികനും നൊമ്മുടെ കോഴിക്കോട്ടുള്ള സ്റ്റിന്നിങ് കമ്പിനിയിൽ ഒരു പ്രധാന സിക്രട്ടെരിയും കോഴിക്കോട്ട ചില ചില സമയങ്ങളിൽ വന്നിരുന്ന സമയം തമ്മിൽ കണ്ടും സംഭാഷണം ചെയ്തും സ്നേഹിച്ച ദേഹവുമായ വൃന്ദാവനദാസ് എന്ന ശേട്ടുവിനാൽ സ്റ്റേഷനിലേക്ക അയക്കപ്പെട്ട കുതിരസ്സാരട്ടുകളിൽ കയറി ഞങ്ങൾ എല്ലാവരും നഗരത്തിലൂടെ നഗരവൈചിത്ര്യത്തെ കണ്ടുംകൊണ്ടു പോയി. ഒന്നാമത്തു വൃന്ദാവനദാസ

ൻെറ ആപ്പീസ്സിൽ ചെന്നുകയറി പരസ്സരം കുശലവൃത്താന്തങ്ങളെ പറഞ്ഞു് ക്ഷണനേരം ഇരുന്നു തൽക്കാലോചിതം സംഭാവിതമായ താംബൂലാദിയേയും സ്വീകരിച്ചു് അവിടെ നിന്നും പുറപ്പെട്ടു മേപ്പടി ശേട്ടുവിൻെറ ഗൃഹത്തിൻെറ ഏറ്റവും സമീപം മഹാലക്ഷ്മി വീഥിക്കടുത്തു തെയ്യാറാക്കപ്പെട്ടിട്ടുള്ള ഒരു വലിയ ബങ്കളാവിൽ ചെന്നു് അദ്ദേഹത്തിൻെറ സാദരോപചാരത്തോടുകൂടി അവിടെ സുഖമായി താമസിക്കുകയും ചെയ്തു.

29. ഈ ബോമ്പാപട്ടണത്തിൽ മഹാലക്ഷ്മിവീഥിയിൽ പാർപ്പാൻ വളരെ സുഖമുള്ളതാകുന്നു. എന്നുതന്നെയുമല്ല, അവിടെ എത്തിയപ്പോഴേക്ക നവരാത്രി മഹോത്സവമായിരുന്നതിനാൽ ഈ ക്ഷേത്രത്തിലും സമീപമുള്ള എല്ലാ സ്ഥലങ്ങളിലും തദ്ദേശരീതിയിൽ വാദ്യഘോഷങ്ങളും ഗാനവിശേഷങ്ങളും മററും ഉണ്ടായിരുന്നു. ആ വീഥിയിൽ ഷാപ്പുസാമാനങ്ങളും വെള്ളിപ്പാത്രങ്ങളും സ്വൎണ്ണമോതിരങ്ങളും മുതലായ അനേകം വിലപിടിച്ച വസ്തുക്കളും, യന്ത്ര ഉഴിഞ്ഞാൽ മുതലായ വിനോദകരസാധനങ്ങളും മററും ഇത്രയാണു് പരിപൂൎണ്ണമായിരിക്കുന്നതു് എന്നു വിവരമായി പറയുവാൻ പ്രയാസം. ഈ വകയാലും ദിവസേന രാത്രിയിൽ ഏകദേശം മൂന്നുമണി വരെ ഈ ഉത്സവത്തിനു വന്നിരുന്ന പലതരം ജനങ്ങളുടെ കോലാഹലത്താലും ഈ പ്രദേശം അതി ഘോഷഭൂഷിതമായും അതി വിനോദരമ്യമായും ഇരുന്നിരുന്നു. എന്നുതന്നെയുമല്ല ദൎശനത്തിന്നായി വരുന്ന എല്ലാ മാതിരി ജനങ്ങൾക്കും ക്ഷീണനിവൃത്തിക്കുവേ

ണ്ടി ഉപയോഗപ്പെടുത്തുവാൻ വെച്ചിരുന്ന കാപ്പി, സർബ്ബത്ത്, പാല് മുതലായ പേയപദാൎത്ഥങ്ങളും, ലാഡു, ജിലീബി, പൂരി, ബ്രാഫി മുതലായ അനേകതരം ഭക്ഷ്യസാധനങ്ങളും മേൽപ്പറഞ്ഞ സ്ഥലത്ത് എപ്പോഴും ഹാജരുണ്ടായിരുന്നതുകൊണ്ടും മറ്റും പല ഘോഷംകൊണ്ടും ഇവിടത്തെ നവരാത്രിമഹോത്സവം ജനങ്ങൾക്ക് അതി രമണീയമായിത്തന്നെ ഇരുന്നിരുന്നു എന്നു വൎണ്ണിക്കേണ്ടതാണ്. ഞങ്ങൾ താമസിച്ചിരുന്ന ബംഗ്ലാവിൽ കുഴൽവെള്ളത്തിന്നു പുറമെ കരിങ്കൽ പടവുകെട്ടി അതി മനോഹരമായ ഒരു തടാകവും ഉണ്ടായിരുന്നതുകൊണ്ടു ജലസൌഖ്യം നല്ലവണ്ണം ഉണ്ടായിരുന്നു. എന്നുമാത്രമല്ല, പാൎക്കുന്ന ബംഗ്ലാവിലും മറ്റും ഗ്യാസ്സലൈററ് എന്ന പ്രസിദ്ധമായ ദീപപ്രകാശം വഴിപോലെ ഉണ്ടായിരുന്നു. ഈ മഹാലക്ഷ്മി എന്ന പ്രദേശം സമുദ്രതീരത്തിലാകകൊണ്ടു ശീതമാരുതസൌഖ്യവും വലിയ പട്ടണത്തിൽനിന്നു കുറെ ദൂരത്തിലാകയാൽ നാനാജനസമ്മൎദ്ദവൈകല്യവും അതി ധനികന്മാരായ വൃന്ദാവനദാസശേട്ടു മുതലായ ചില യോഗ്യന്മാരുടെ വാസസ്ഥാനമായതുകൊണ്ടു സുജനസമൃദ്ധിയും മഹാലക്ഷ്മിക്ഷേത്രം ഉള്ളതുകൊണ്ടു സാത്വികപുഷ്ടിയും മറ്റും വഴിപോലെ ഉണ്ടായിരുന്നതുകൊണ്ടു ഞങ്ങൾക്ക് ഈ സ്ഥലം എത്രയും തൃപ്തിയെ നൽകിയിരിക്കുന്നു.

30. പിന്നെ 9-ാംനു- ഭക്ഷണം കഴിഞ്ഞതിന്നുശേഷം എട്ടുകുതിരസ്സാററിൽ കയറി പുറപ്പെട്ടു പട്ടണവീഥിയിൽകൂടി സഞ്ചരിച്ച് ഒന്നാമതു വിക്ടോറിയാഗാർഡൻ എ

ന്ന അതിവിശേഷമായ ഉദ്യാനത്തിൽ ചെന്നുകാണുകയാ
ണ് ഉണ്ടായത്. തോട്ടത്തിൽ സിംഹങ്ങളും, വ്യാഘ്രങ്ങളും,
കരടികളും, ചെന്നായകളും, അനേകം വാനരജാതികളും,
പെരുമ്പാമ്പുകളും, നാനാവിധം പക്ഷിജാതികളും മുതലാ
യി അനേകം ജീവജന്തുക്കളെ പിടിച്ച് അതാതു കൂടുകളിൽ
ഇട്ടു അടച്ചു ബന്തോവസ്തു ചെയ്തു വളൎത്തി ഇവിടെ വരു
ന്നവൎക്കു കാണ്മാൻ തക്ക സൌകൎയ്യത്തോടുകൂടി വെച്ചിരി
ക്കുന്നതു കണ്ടാൽ എവനും വിസ്മയിക്കാതെ ഇരിക്കയി
ല്ലെന്നു രീതിയാണ്. ഈ തോട്ടം ഒന്നരണ്ടു മയിൽസ് വി
സ്താരമുള്ളതും, നാനാവിധ വൃക്ഷങ്ങളാലും, ലതകളാലും, ല
താമണ്ഡപങ്ങളാലും, വിശ്രമസ്ഥാനങ്ങളാലും അലംകൃതമാ
യിട്ടുള്ളതും, കാണികളായ ജനങ്ങളാൽ സദാനേരം പരി
പൂൎണ്ണമായി വിളങ്ങിക്കൊണ്ടിരിക്കുന്നതുമാകുന്നു. ഇതിൽ
കണ്ട ആശ്ചൎയ്യങ്ങളിൽവെച്ച് ഒന്നു സിംഹം തന്നെ. പി
ന്നെ ഏകദേശം മൂന്നുവാര ഉയരത്തിലുള്ള രണ്ടു പക്ഷിക
ളുമാണ്. ഈ രണ്ടു ജീവജന്തുക്കളാകുന്നു ആശ്ചൎയ്യപ്രദമാ
യി കാണപ്പെട്ടത്. ഈ തോട്ടം മുഴുവനും വഴിപോലെ ക
ണ്ടതിന്നുശേഷം പട്ടുനെയ്ത്തുകമ്പിനി കാണ്മാനായി പു
റപ്പെട്ടു ചെന്ന് അതെല്ലാം കണ്ടു. ഈ കമ്പിനിയിൽ അ
നേകതരം പട്ടുകളും നെയ്യുവരുന്നുണ്ട്. ഇവിടെനിന്ന് ചില
കസവുശീലകളും വാങ്ങി അവിടെനിന്നു പോന്നു മുൻസി
പ്പാൽ കാപ്പ്രേഷൻഹാൾ എന്ന അതിവിശേഷമായ മുൻ
സിപ്പാൽ ആപ്പീസ്സിൽ ചെന്നു. ഈ ഹാളിൽ ഉള്ള മാളി
കയിലേയ്ക്കു കയറുവാൻ ഒരു മാതിരി വിമാനം ഉണ്ട്. അ

തിൽ കയറി ഇരുന്ന് ഒരു യന്ത്രം തിരിച്ചാൽ ക്ഷണത്തിൽ അത്യുന്നതമായ ഉപരിഭാഗത്ത് എത്തുന്നതുമാകുന്നു. ഈ വിമാനം അത്യാശ്ചര്യകരമായ ഒരു വാഹനമാണ്. അതിന്നുശേഷം പൊല്ലീസ്സ് കമീഷണരുടെ ആപ്പീസ്സും, രാജബായിടവ്വർ എന്ന അത്യുന്നതമായ ഒരു എടുപ്പും, യൂനിവേർസിററി ഹാള്, കമ്പി ആപ്പീസ്സ്, പോസ്ററാപ്പീസ്സ് ഇതുകളും ഹൈക്കോടതിയും മററും ക്രമേണ ക്രമേണ ചെന്നു കണ്ടു.

31. പിന്നെ കണ്ടതു ക്രോഫോർഡ് മാർക്കററാണ്. അവിടെ പോയപ്പോഴുണ്ടായ ആനന്ദത്തെ വർണ്ണിച്ച് അവസാനിപ്പിപ്പാൻ പ്രയാസമായിട്ടുള്ളതാകുന്നു. ഈ സ്ഥലത്തിന്റെ വിശാലതയേയും സൌന്ദര്യത്തെയും അവിടെ ക്രമത്തിൽ കാണപ്പെട്ട ഫലമൂലാദി വകപ്പുകളേയും മററു സാധനങ്ങളേയും മുഴുവനും യഥാവത്തായി വിവരിക്കുന്നമെങ്കിൽ ആർക്കും പൂർണ്ണസാദ്ധ്യമാക്കുമെന്നതല്ലെന്നാണ് നമുക്കു തോന്നുന്നത്. ബൊംബായിലെ വിശേഷങ്ങളിൽ റെയിൽവെ ആപ്പീസ്സിന്നു പുറമെ ഒന്നു ക്രോഫോർഡ് മാർക്കെററാണെന്നുതന്നെ പറയാം.

32. അതിന്നു ശേഷം സമുദ്രക്കരയിൽ പ്രിൻസസ്സ് ഡക്ക്, വിക്ടോറിയാഡാക്ക് എന്ന സ്ഥലങ്ങൾ ചെന്നു കാണുക ഉണ്ടായി. ഇവിടെ അത്യത്ഭുതങ്ങളായ ചില കാഴ്ചകളെ കണ്ടു. അതിനെ അല്പം താഴെ വിവരിക്കുന്നു:- സമുദ്രക്കര മുഴുവനും കരിങ്കല്ലുകൊണ്ടു പടുത്തു കെട്ടി ഉറപ്പിച്ചിരിക്കുന്നു. കപ്പലുകൾ കരയ്ക്കു തൊട്ടുംകൊണ്ടു നിൽക്കാ

വുന്നതാണ്. കരയ്ക്കൽനിന്നു കപ്പലിലേയ്ക്കു കയറാണമെങ്കിൽ യാതൊരു പ്രയാസവുമില്ല. സമുദ്രക്കരയിൽ ചെന്നു കാല് എടുത്തുവെച്ചാൽ കപ്പലിലേയ്ക്കു കയറുവാൻ കഴിയും. അടുപ്പിച്ചു നിൎത്തിട്ടുള്ള ഒരു തോണിയൽനിന്നു മറൊരു തോണിയിലേയ്ക്കു കയറുന്നതായാൽ അതിനും ഇത്ര സുഖമുണ്ടെന്നു തോന്നുന്നില്ല. എങ്ങിനെയായിരുന്നാലും ചുരുങ്ങിയത് അര വാര അകലം തോണികൾക്കുണ്ടാകാതെ ഇരിയ്ക്കുന്നതല്ലായ്കകൊണ്ട് ആ ഒരു ആയാസമെങ്കിലും തോണിയിൽനിന്നു തോണിയിലേയ്ക്കു കയറുന്ന സമയം ഉണ്ടാവാനിടയുള്ളതാണല്ലൊ. മേൽപറഞ്ഞ കടൽക്കരയിൽനിന്നു കപ്പലിലേയ്ക്കു കയറുന്നതിൽ ഈ ഒരു ലഘുവായ ആയാസവും കൂടി തട്ടുന്നതല്ല. കപ്പലിന്റെ മേൽഭാഗം മിക്കതും കടൽക്കരപോലെ സമമായിരിയ്ക്കുന്നതുകൊണ്ടും കടൽക്കരയും കപ്പലും കൂടി എത്രത്തോളം അടുത്തുനില്ക്കാമൊ അത്രയും സംബന്ധിച്ചു നില്ക്കുന്നതുകൊണ്ടും കടൽക്കരയിൽനിന്നു കപ്പലിലേയ്ക്കു കയറുന്നതിൽ യാതൊരു ആയാസവും ഉണ്ടാവുന്നതല്ല. ഞങ്ങൾ എല്ലാവരും അനായാസേന കപ്പലിൽ കയറുകയും കപ്പലിൽ ഉള്ള എല്ലാം സ്ഥലങ്ങളേയും വഴിപോലെ കാണുകയും ചെയ്കയുണ്ടായി. ഈ ഒരു വിശേഷാവസ്ഥയെക്കാൾ അത്ഭുതമായ വേറെ ഒരു കാഴ്ച കാണുകയുണ്ടായി. അതാവിത്:— ഇവിടെ മറൊരു സ്ഥലത്തു കേടുവന്ന കപ്പലുകൾ നിൎത്തി അതുകളുടെ അടിസ്ഥാനങ്ങളെ പരിശോധിച്ചു കേടുകൾ തീൎപ്പാൻ വേണ്ടി ഒരു ഡോക്ക് പണി ചെയ്തിരിയ്ക്കുന്നു. കപ്പൽ കൊ

ണ്ടുനിൎത്തി കേടുതീൎപ്പാനുണ്ടാക്കിവെച്ചിരിക്കുന്ന ഈ സ്ഥലം ഏകദേശം ആയിരം വാര നീളത്തിലും, നൂറു വാര വീതിയിലും, ഇരുപത്തഞ്ചൊ മുപ്പതൊ വാര അഗാധത്തിലും മുഴുവനും കരിങ്കല്ലുകൊണ്ടു പടുത്തു സമുദ്രത്തിൽ കരക്കു തൊട്ടു ഒരു തടാകംപോലെ ഉണ്ടാക്കിയിരിക്കയാണ്. അതിലേക്കു കപ്പലുകൾ വരുവാനായി മാൎഗ്ഗങ്ങൾ വെച്ചിട്ടുണ്ട്. അതിവിശേഷമായി കെട്ടപ്പെട്ട ഈ തടാകത്തിൽ കേടു വന്ന കപ്പലുകളെ കടത്തിയാലുടനെ വെള്ളം അതിലേക്കു വരുവാനുള്ള മാൎഗ്ഗത്തെ ഒരു യന്ത്രംകൊണ്ട് അടച്ച് ഈ തടാകത്തിലുള്ള സകല ജലത്തെയും മറ്റൊരു യന്ത്രശക്തികൊണ്ടു പുറത്താക്കിക്കളയുന്നു. വെള്ളം മുഴുവനും പുറത്തായാൽ ഇതിനുള്ളിൽ ഒരു തുള്ളി വെള്ളം പിന്നെ മറ്റെ യന്ത്രം തുറന്നുവിടാതെ വരുന്നതല്ല. കപ്പലുകളെ ഇതിന്റെ ഉള്ളിലേക്കാക്കി വെള്ളം കളഞ്ഞാൽ പിന്നെ ഒരു ശുഷ്ക്കപ്രദേശത്തിൽ വെക്കുമ്പോലെ കപ്പലുകളെ നിൎത്തി കേടുപാടുകൾ മുഴുവനും വഴിപോലെ പരിശോധിപ്പാനും കേടു തീൎപ്പാനും കഴിവുണ്ടാകുന്നതാകുന്നു. ഇതുപ്രകാരം ചെയ്യുവരുന്നതായി കണ്ടതിൽ ഞങ്ങൾക്കുണ്ടായ ആശ്ചൎയ്യം അതികടന്നുവെന്നുതന്നെ പറയണം. എന്നുതന്നെയുമല്ല, ഇതുപോലെ വേറെയും ഒന്നൊ രണ്ടൊ സ്ഥലങ്ങൾ ഉള്ളതായും കണ്ടിരിക്കുന്നു. ഈ സ്ഥലങ്ങൾക്കടുത്തു വലുതായ ഒരു ഇരുമ്പുപാലവും ഉണ്ട്. ഈ പാലംകൊണ്ടുള്ള ആവശ്യം എന്തെന്നാൽ സമുദ്രത്തിൽനിന്നു കപ്പലുകളെ വേണ്ടുംപോലെ അകത്തേക്കു കടത്തി നിൎത്തുവാനും ശത്രുക്കളു

ടെ കപ്പലുകൾ വന്നാൽ അതുകൾ അകത്തേയ്ക്കു കടന്നുവരാതെ ഇരിപ്പാനും വേണ്ടി ഒരു യന്ത്രം തിരിയ്ക്കുന്ന സമയം ഈ പാലം ക്ഷണനേരംകൊണ്ടു തുറക്കുവാനും ആൎക്കും അകത്തേയ്ക്കു കടപ്പാൻ വയ്യാത്ത നിലയിൽ വഴിയെ ബന്ധിതാവസ്ഥ ചെയ്തു തടസ്ഥപ്പെടുത്തുവാനും കഴിയുന്നതാകുന്നു. ഈ യന്ത്രപ്പാലത്തെ തുറക്കുന്നതും അടയ്ക്കുന്നതും ഞങ്ങൾ കണ്ടിരിയ്ക്കുന്നു. എന്തിനു വളരെ പറയുന്നു പണ്ടു ശ്രീരാമസ്വാമി വാനരസൈന്യങ്ങളെക്കൊണ്ട് അനേകം പൎവ്വതങ്ങളേയും വൃക്ഷങ്ങളേയും മററും കൊണ്ടുവരുവിച്ച് ഒരു സേതുബന്ധം ചെയ്തതായി കേട്ടിട്ടുണ്ട്. അതിന് ഈ ബൊംബായികടൽക്കരയ്ക്കുള്ള കരിങ്കൽ കെട്ടുകളെപ്പോലെ സൌന്ദൎയ്യവും ജനോപകാരവും ആശ്ചൎയ്യവും ഉണ്ടോ എന്നു നമുക്കു വളരെ സംശയമാണ്.

38. ഈ വക പല ആശ്ചൎയ്യങ്ങളേയും കണ്ടതിനു ശേഷം അന്നു പാൎക്കുന്ന ബങ്കളാവിലേയ്ക്കുതന്നെ മടങ്ങിപ്പോന്നു. ഇങ്ങിനെ 9-ം 10-ം 11-ം ഈ മൂന്നു തിയ്യതികളിലായി ബൊംബായി പട്ടണത്തിൽ പ്രധാനപ്പെട്ട അനേകം സ്ഥലങ്ങളെ കണ്ടു സുഖമായി താമസിച്ചു. 11-ാംനു- വൈകുന്നേരം വൃന്ദാവനദാസശേട്ടുവിനോടും സ്നേഹിതന്മാരായിത്തീൎന്ന ഗോകലദാസശേട്ടു മുതലായി പല യോഗ്യന്മാരോടും യാത്ര പറഞ്ഞു പിരിഞ്ഞു രാത്രി പത്തുമണിയോടുകൂടി പുറപ്പെട്ടു വൃന്ദാവനദാസശേട്ടുവിനാൽ ഉപചരിയ്ക്കപ്പെട്ട കുതിരവണ്ടികളിൽ കയറി ബേമ്പാസ്റ്റേഷനിൽ വന്ന് ഏകദേശം പതിനൊന്നര മണിയ്ക്കു നാസികക്കായി തീവണ്ടി കയറി പോയി.

—***—

## നാസികം.

---

34. 1071 കന്നി 12-ാംനു- പുലച്ചെ അഞ്ചുമണിയോടുകൂടി നാസികാസ്റ്റേഷനിൽ വന്നിറങ്ങി. ഈ നാസികാപട്ടണത്തിന്റെ ചരിത്രത്തെ ചുരുക്കത്തിൽ താഴെ വിവരിക്കാം.

ഈ പട്ടണം പൂർവ്വകാലത്തിൽ രാവണന്റെ ആധിപത്യത്തിൻകീഴിലുള്ളതും, രാവണന്റെ രാജ്യത്തിന്റെ വടക്കെ അതിരും ആയിരുന്നു. അക്കാലത്തു ഈ രാജ്യം രാവണന്റെ ദായാദികളായ ഖരൻ, ദൂഷണൻ ഇവരാൽ ഭരിക്കപ്പെട്ടുവന്നു. അങ്ങിനെ ഇരിക്കുംകാലത്തിലാണ് ശ്രീരാമസ്വാമി താതനിയോഗത്താൽ വനവാസത്തിനെഴുന്നെള്ളുകയും, പഞ്ചവടിക്കു സമീപമായ ഈ പ്രദേശത്തിൽ ചെന്നു ചേരുകയും ചെയ്തതു്. ശ്രീരാമൻ ഈ പ്രദേശത്തിൽ സഞ്ചരിക്കുന്ന സമയം രാവണസഹോദരിയായ ശൂർപ്പണഖ കാമമോഹിതയായി ശ്രീരാമസന്നിധിയിൽ ചെന്നു തന്റെ ഭർത്താവായിരിക്കേണമെന്നു അപേക്ഷിക്കുകയും, ശ്രീരാമനും ലക്ഷ്മണനും അതിനെ അനാദരിക്കുകയും; തന്നിമിത്തം ഒടുവിൽ കലഹിച്ചു ശൂർപ്പണഖയുടെ നാസികയെ ഛേദിക്കുകയും ചെയ്തു കാരണത്താൽ ഈ പ്രദേശത്തിന്നു നാസികാ എന്ന പേർ വിളിക്കപ്പെട്ടുവരുന്നതാണ് എന്നു ധരിക്കേണ്ടതാണ്. ഈ നാസികാപട്ടണം ബോംബാ സംസ്ഥാനത്തിൽ ചേർന്ന അഹമ്മദ്നഗർ ജില്ലയിൽ

പെട്ടതാണ്. ഇതു പേഷ്വാവായുടെ രാജ്യഭരണകാലത്തിൽ അത്യുന്നതസ്ഥിതിയിലിരുന്നിരുന്നു. ക്രിസ്ത്വാബ്ദം 1810-ൽ ബ്രിട്ടീഷ് സബ്ബ്കലക്ടർ ഡിവിഷനാക്കി വിഭജിക്കപ്പെട്ടു. ഇപ്പോഴും കലക്ടരുടെ ഹെഡ്ക്വാർട്ടരായി തീർച്ചപ്പെടുത്തി. ഈ ചെറിയ പട്ടണത്തിൽ ഇപ്പോഴും രണ്ടുലക്ഷത്തിൽ പുറം ജനങ്ങളും ഇരിക്കുന്നതായി പറയുന്നു. പണ്ടു ശ്രീരാമസ്വാമി അധിവസിച്ചിരുന്നതിനാൽ പുണ്യസ്ഥലമായിത്തീർന്നതുകൊണ്ടായിരിക്കാം ഇത്രയും ജനങ്ങളും ഇവിടെ അധിവസിച്ചുവരുന്നത്. സമീപത്തിൽ ഗോദാവരി പ്രവഹിക്കുന്നതുകൊണ്ടു വസിപ്പാൻ സുഖമുള്ള സ്ഥലമാണ്. ഇവിടെ ശീതവും ഉഷ്ണവും ഒരുമാതിരി സമസ്ഥിതിയിൽ ഇരിക്കും. നാസികയിൽനിന്ന് ഒരു മണിയോടുകൂടി കുതിരവണ്ടിയിൽ കയറി പുറപ്പെട്ടു സുമാറ് ഒരു മയിൽസ് ദൂരത്തിലിരിക്കുന്ന പഞ്ചവടിക്കു സമീപം ഗോദാവരി തീരത്തിൽ ചെന്നെത്തുകയും അവിടെ ഒരു ബ്രാഹ്മണഗൃഹത്തിൽ സാമാനങ്ങളെല്ലാം ഇറക്കിവെച്ചു വിശ്രമിക്കുകയും ചെയ്തതിന്നുശേഷം ആ ബ്രാഹ്മണനെ പുരോഹിതനാക്കി വരിച്ചു ഗോദാവരി സ്നാനഘട്ടത്തിൽ ചെന്നു തീർത്ഥക്ഷൌരം, സങ്കല്പസ്നാനം മുതലായതു കഴിച്ചു രണ്ടുമണിയോടുകൂടി വാസഗൃഹത്തിലേക്കുതന്നെ മടങ്ങിവന്നു ഭക്ഷണം കഴിച്ചു.

35. പിന്നെ മൂന്നു മണിയോടുകൂടി ഗോദാവരിയുടെ മറുകരയിലുള്ള പഞ്ചവടിയിൽ ചെന്ന് അവിടെ അനേക ക്ഷേത്രങ്ങളുള്ളതിൽ പ്രധാനപ്പെട്ട ചില ക്ഷേത്രങ്ങ

ളും ശ്രീരാമസ്വാമിപാദാംഭോജരാജിപരിപൂതങ്ങളായ പുണ്യസ്ഥലങ്ങളും കാണ്മാനാരംഭിച്ചു.

അതിൽ ഒന്നാമത്, വളരെ പുരാതനമായ ശ്രീരാമക്ഷേത്രത്തിലാണ് ദർശനം ചെയ്തത്. ഈ ക്ഷേത്രം ഗോദാവരീതീരത്തിലുള്ളതും ശ്രീരാമൻ, ലക്ഷ്മണൻ, സീതാ ഇവരുടെ പ്രതിമകളെ വളരെ ഭക്തിയോടെ പൂജിച്ചുവരുന്നതുമാകുന്നു. ഈ ക്ഷേത്രത്തിന്നടുത്തു ശങ്കരാചാര്യസ്വാമികളുടെ പ്രാചീനമായ ഒരു മഠവും ഉണ്ട്. ഈ വക പല സ്ഥലങ്ങളിലും ദർശനം കഴിച്ചതിന്നുശേഷം അവിടെനിന്ന് ഏകദേശം മുക്കാൽ മയിൽ ദൂരത്തിലുള്ള "സീതാഗുഹാ" എന്ന പുണ്യസ്ഥലമായ സീതാഗുഹയെ ദർശിപ്പാൻ പോയി. ഈ ഗുഹ അന്ധകാരാവൃതയായിരിക്കുന്നതാകുന്നു എങ്കിലും അതിലുള്ള ശിവൻെറ അർച്ചകനും, ഊരാളവകാശിയുമായ ഒരു ബ്രാഹ്മണൻെറ പത്നിയാൽ ദർശിതമായ ദീപത്തിൻെറ പ്രകാശത്തോടുകൂടി ഞങ്ങളെല്ലാവരും അതിലിറങ്ങി ശിവദർശനം ചെയ്തു പ്രസാദം വാങ്ങി തിരിയെ പോന്നു. ഈ ഗുഹയിൽതന്നെ വളരെ ദൂരം ചെന്നു ചേരുവാൻ തക്കവിധം ഒന്നു രണ്ടു സുരംഗമാർഗ്ഗങ്ങളും കാണപ്പെട്ടു. പക്ഷെ സർപ്പാദിസത്വഭയം നിമിത്തം ആരും ആ മാർഗ്ഗങ്ങളിൽ സഞ്ചരിക്കുമാറില്ല.

ഈ ഗുഹ പണ്ടു ഖരാദിവധസമയത്തിൽ സീതയെ ഗൂഢമായി രക്ഷിപ്പാൻ വേണ്ടി ശ്രീരാമസ്വാമിയാൽ നിർമ്മിക്കപ്പെട്ടതാണെന്നു പറയപ്പെടുന്നു.

# പ ഞ്ച വ ടി.

---

36. ഈ പ്രദേശത്തിന്നു പഞ്ചവടി എന്ന പേർ വരുവാനുള്ള കാരണവും പറയാം. ഈ ഗുഹയുടെ പുരോഭാഗത്തിൽ അതിവിസ്തൃതശാഖകളോടുകൂടി വലുതായ അഞ്ചു വടവൃക്ഷങ്ങൾ നില്ക്കുന്നുണ്ട്. പൎണ്ണശാലയെക്കാൾ അധികം സുഖത്തെ നല്കുന്ന ഈ വൃക്ഷമൂലത്തിൽ പണ്ടു ശ്രീരാമസ്വാമി സീതാലക്ഷ്മണസമേതനായി വനവാസകാലത്തിൽ വസിച്ചിരുന്നു എന്നു പരമ്പരയാ പറഞ്ഞുവരുന്നതിനെ വിശ്വസിപ്പിക്കത്തക്ക പഴക്കവും യോഗ്യതയും പ്രത്യക്ഷത്തിൽ ഈ വൃക്ഷങ്ങൾക്കു കാണപ്പെടുന്നുണ്ട്. അന്നുമുതൽക്ക് ഈ പ്രദേശത്തിന്നു പഞ്ചവടി എന്ന പേരും സിദ്ധിച്ചു. ഈ വക അനേകം പുണ്യസ്ഥലങ്ങളെ കണ്ടു ഞങ്ങൾ എല്ലാവരും പരമാനന്ദതുന്ദിലഹൃദയന്മാരായി സ്വവാസഗൃഹത്തിലേക്കു തന്നെ മടങ്ങിവന്ന് അന്നു മുഴുവനും അവിടെ തന്നെ താമസിച്ചു. ഈ ഗോദാവരീതീരം പ്രധാനപ്പെട്ട ഒരു സ്ഥലമാണെന്നു പുരാണപ്രസിദ്ധമായിട്ടുള്ളതാണല്ലൊ. ഈ പ്രദേശം ബജാറുകൾ, ഷാപ്പുകൾ, ചന്തകൾ, തപ്പാലാപ്പീസ്സുകൾ മുതലായി വേണ്ടതെല്ലാം ഉള്ള ഒരു സ്ഥലവുമാകുന്നു. പിന്നെ പിറ്റെ ദിവസം 18-ാംനു- ഗോദാവരീസ്നാനം, അക്ഷയവടശ്രാദ്ധം മുതലായതു വേണ്ടതുപോലെ കഴിക്കയും, മൂന്നു മണിവരെ അവിടെ തന്നെ താമസിക്കകയും ചെയ്തു. മൂന്നര മണിയോടുകൂടി അവിടെനിന്നും പുറപ്പെട്ടു മുമ്പു പ്രസ്താവിച്ച നാസികാ

സ്റ്റേഷനിൽതന്നെ ഒന്നു സന്ധ്യക്കു മുമ്പായി അവിടെ നിന്നും തീവണ്ടി കയറിപ്പോകയും ചെയ്തു.

## സ്വാഫാപ്പൂർ.

87. പിറേറന്നു 14-ാംനു- പകൽ 11 മണിക്കു മുമ്പായി സ്വാഫാപ്പൂർ സ്റ്റേഷനിൽ വന്നിറങ്ങി. അവിടെ സ്റ്റേഷന്ന് ഏറ്റവും സമീപമുള്ള ഗവൺമെണ്ടു ധർമ്മശാലയിൽ ചെന്നു കയറി അന്നു പകൽ 5 മണിവരെക്കും അവിടെത്തന്നെ താമസിച്ചു. ഇവിടെയും ധർമ്മശാലയിൽനിന്നു രണ്ടു ഫർല്ലോങ്ങ് സമീപത്ത് ഒരു നദിയും ആ നദിയുടെ അരികെയിൽത്തന്നെ ഒരു ബജാറും ചന്തസ്ഥലവും മറ്റും ഉള്ളതുകൊണ്ട് അരി, പാൽ മുതലായ സാമാനങ്ങൾ യാതൊരു ബുദ്ധിമുട്ടും കൂടാതെ കിട്ടുകയാലും, ജലസൌഖ്യം ഉള്ളതുകൊണ്ടും യാത്രക്കാൎക്ക് ഈ പ്രദേശം സുഖപ്രദമായിത്തന്നെ ഇരിക്കുന്നുണ്ട്. എങ്കിലും ബ്രാഹ്മണരും മറ്റു സജ്ജനങ്ങളും ഈ ദിക്കിൽ കായുമെന്നുള്ള സംഗതിയെക്കൂടെ ഇവിടെ പ്രസ്താവിക്കുന്നു. പകൽ ഇവിടെനിന്നു പുറപ്പെട്ട് അഞ്ചു മണിക്കു മുമ്പായി പ്രയാഗെക്കു തീവണ്ടി കയറി. 15-ാംനു- രാവിലെ എട്ടുമണിയോടുകൂടി അലഹാബാദ് സ്റ്റേഷനിൽ ചെന്നിറങ്ങി. ഉടനെ തന്നെ സ്റ്റേഷന്ന് ഏറ്റവും സമീപമുള്ളതും അതിവിശാലവും ആയ ധർമ്മശാലയിൽ ചെന്നു കയറി അന്നു മുഴുവനും അവിടെത്തന്നെ താ

മസിച്ചു. ഇവിടെ സ്ഥാനത്തിന് ഈ ധർമ്മശാലക്ക സമീപം ഒന്നു രണ്ടു തടാകങ്ങളുള്ളതിന്നു പുറമെ കുറ മയിൽ സമീപം യമുനാനദിയും പ്രവഹിക്കുന്നുണ്ട്. അലഹബാദ് എന്ന ഈ പട്ടണം നോർത്ത്‌വെസ്റ്റ് പ്രൊവിൻസ് എന്ന വടക്കെ പടിഞ്ഞാറെ സംസ്ഥാനത്തിന്റെ തലസ്ഥാനമായിരിക്കുന്നതുകൊണ്ട് ഇവിടെ വലിയ ബജാറുകളും കോടതികളും കച്ചേരികളും വിശേഷിച്ചു ഹൈക്കോടതിയും ഗവർമ്മേണ്ട് ആപ്പീസ്സും മററും ഉണ്ട്.

൩൭. ഈ അലഹബാദ് സ്റ്റേഷനിൽ ഡില്ലി മുതലായ പട്ടണങ്ങളിൽനിന്നും ബോമ്പാപട്ടണത്തിൽ നിന്നും ഗതാഗതം ചെയ്യുന്ന തീവണ്ടികൾ വന്നുചേരുന്നു. ഇവിടെ നിന്നു നാലു മയിൽ ദൂരത്തിലാണ് ത്രിവേണി എന്ന ഗംഗാ, യമുനാ, സരസ്വതി ഈ മഹാനദികളുടെ സംഗമസ്ഥാനമായ പുണ്യസ്ഥലം പ്രകാശിക്കുന്നത്. ഈ പ്രദേശത്തിന്നു പുരാണപ്രസിദ്ധമായ പേർ പ്രയാഗം എന്നാകുന്നു. പ്രയാഗം എന്ന പേർ വരുവാനുള്ള കാരണം താഴെ പറയാം: പണ്ടു പ്രപഞ്ചസൃഷ്ടിക്കു മുമ്പായി ആദിനാരായണമൂർത്തിയായ ഭഗവാൻ മഹാപ്രളയകാലത്തിൽ ഇവിടെ നില്ക്കുന്ന അക്ഷയവടത്തിന്റെ പത്രത്തിൽ ബാലരൂപിയായി ശയിച്ച് മഹാജലത്തിൽ ക്രീഡിച്ചതായി പറയുന്ന കഥ പുരാണപ്രസിദ്ധമായിട്ടുള്ളതാണല്ലോ. ഇത്രയും മഹിമയുള്ള ഈ അക്ഷയവടം നില്ക്കുന്ന ഈ പ്രദേശം പുണ്യസ്ഥലമായിത്തീർന്നതിനാൽ പണ്ടു ബ്രഹ്മാവു മുതലായവർ

പ്രകൃഷ്ടങ്ങളായ അനേക യാഗങ്ങൾ ഇവിടെ വെച്ചു ചെയ്തുകൊണ്ടാണ് ഈ പ്രദേശത്തിനു പ്രയാഗം എന്ന പേർ സിദ്ധിച്ചത്. അന്നു മുതൽക്കു വിഷ്ണുപ്രജാപതിക്ഷേത്രമെന്നും, ദശാശ്വമേധഘട്ടമെന്നും ഈ പുണ്യസ്ഥലത്തിനു പേർ വിളിച്ചുവന്നു.

39. ഈ പ്രയാഗക്ക് അടുത്ത പ്രദേശങ്ങൾക്ക് ഇപ്പോൾ അലഹാബാദ് എന്നുള്ള പേർ സിദ്ധിപ്പാനിടയായ സംഗതിയെക്കൂടി താഴെ വിവരിക്കാം. പണ്ട് ഏകദേശം 500 സംവത്സരത്തിനു മുമ്പായി മുകുന്ദ ദേശികർ എന്ന ഒരു മഹാപുരുഷൻ നാലു ശിഷ്യന്മാരോടുംകൂടി ഈ പുണ്യസ്ഥലത്തു വന്നു പ്രതിദിനം ത്രിവേണീസ്നാനം ചെയ്തുംകൊണ്ടു ഗംഗാതീരത്തിൽതന്നെ തപോനിരതനായി അധിവസിച്ചിരുന്നു. എന്നാൽ ഈ പ്രകൃതത്തിൽ ഉപയോഗമുള്ളതായ വേറെ ഒരു വിശേഷസംഗതിയെക്കൂടി ഈ കഥാമദ്ധ്യത്തിൽ വിവരിച്ചുകൊള്ളുന്നു. ഈ പ്രയാഗം എന്ന പുണ്യസ്ഥലമായ ത്രിവേണീതീരത്തിൽതന്നെ ഇപ്പോൾ വലുതായ ഒരു കോട്ടയുള്ളത് ഏകദേശം അഞ്ഞൂറുസംവത്സരത്തിനിപ്പുറം ഡില്ലിബാദിഷാ ചക്രവർത്തി രാജ്യപരിപാലനം ചെയ്തുവന്നിരുന്ന കാലത്ത് അദ്ദേഹത്താൽ ഉണ്ടാക്കപ്പെട്ടതാണ്. ഈ കോട്ടയ്ക്കകത്തുള്ള പ്രദേശത്തിൽ ഒരു വിശേഷവിധിയായ അവസ്ഥയുണ്ടായിരുന്നതാണത്രെ ഈ കോട്ട കെട്ടിപ്പാൻ കാരണമായിത്തീർന്നത്. എന്തെങ്കിലും ഒരു ഫലപ്രാപ്തിയെ ഉദ്ദേശിച്ച് ഇവിടെ വന്നു യഥാവിധി പ്രാർത്ഥനയെ ചെയ്ത് എതൊരുവൻ ദേഹത്യാഗത്തെ ചെ

ച്ചുന്നുവോ അവൻ മറുജന്മത്തിൽതന്നെ ആ അഭിഷ്ടഫലത്തെ അനുഭവിക്കുമെന്നുള്ള കഥാ തദ്ദേശങ്ങളിൽ ഇന്നും പ്രസിദ്ധമായി പറഞ്ഞുവരുന്നു. അതുനിമിത്തമാണ് അനേകം മഹാന്മാർ ഇവിടെ വന്നു ദേഹവിയോഗത്തെ ചെയ്താൽ കൊള്ളാമെന്ന് ഇച്ഛിക്കുന്നത്.

40. ആകയാൽ മുമ്പു പ്രസ്താവിച്ച മുചുകന്ദദേശികർ ഒരു ദിവസം തന്റെ നാലു ശിഷ്യന്മാരോടുകൂടി മേൽപ്പറഞ്ഞ സ്ഥലത്തു ചെന്നു താൻ മറുജന്മത്തിൽ ഒരു ചക്രവർത്തിയായി ജനിക്കേണമെന്നു പ്രാർത്ഥിച്ച് അദ്ദേഹവും, എന്നാൽ ഞങ്ങൾ നാലുപേരും ചക്രവർത്തിയുടെ മന്ത്രിയായി ജനിക്കണമെന്നും ആ ജന്മത്തിൽ പൂർവ്വജന്മസ്മരണയുണ്ടായിരിക്കണമെന്നും കൂടി നാലു ശിഷ്യന്മാരും പ്രാർത്ഥിച്ച് എല്ലാവരും ദേഹത്യാഗത്തെ ചെയ്തു. അതിനുശേഷം ഈ മുചുകന്ദദേശികർ മറുജന്മത്തിൽ ഡില്ലിയിൽ അക്ബർ ചക്രവർത്തിയായും ശിഷ്യന്മാർ നാലുപേരും കൊല്ലുകട്ടേൻ മുതലായ നാലു മന്ത്രിമാരായും ജനിച്ചിരിക്കുന്നു. ശിഷ്യന്മാർ നാലുപേരും മറുജന്മത്തിൽ പൂർവ്വജന്മസ്മരണ ഉണ്ടായിരിക്കേണമെന്നുകൂടി പ്രാർത്ഥിക്കുക ഉണ്ടായി എന്നു മുമ്പു വിവരിച്ചുവല്ലോ. എന്നാൽ അവർ അതു പരീക്ഷിപ്പാൻവേണ്ടി ഒരു ഉപായവുംകൂടി ദേഹത്യാഗകാലത്തിൽ ചെയ്തിട്ടുണ്ടായിരുന്നു. തത്സമയം എട്ടു ശ്ലോകം ഉണ്ടാക്കി അതുകളെ ഞങ്ങൾ എപ്പോഴെങ്കിലും വന്നു ചോദിക്കുന്ന സമയം മടക്കി തരേണമെന്നും അതുവരെയും നീ സൂക്ഷിക്കേണമെന്നും പറഞ്ഞ് അവിടെ ചോളുകപ്പൊരി വില്ക്കുന്ന ഒരു സ്ത്രീ പ

കൾ എല്പിച്ചുകൊടുത്തതിന്നു ശേഷമാണ് അവർ നാലു പേരും ദേഹത്യാഗം ചെയ്തത്. പൊരികാരി ഭക്തിവിശ്വാസത്തോടുകൂടി ശ്ലോകങ്ങളെ കണ്ടാണ്ട് ഈ സംഭവങ്ങൾ തന്റെ കുടിലിൽ പോയി പറഞ്ഞു കുടിക്കാർ എല്ലാവരും അറികെ ബന്തോവസ്തായി വെച്ചു. ഇതിന്നശേഷം മുകുന്ദദേശികർ അക്ബർചക്രവൎത്തിയായും, ശിഷ്യന്മാർ നാലു പേരും അദ്ദേഹത്തിന്റെ മന്ത്രിമാരായും ജനിച്ചു. രാജ്യപരിപാലനം ചെയ്തുവന്നിരുന്ന കാലത്ത് ഒരു നാൾ പൂൎവ്വജന്മസ്മരണയുള്ള കൊല്ലുകള്ളൻ മുതലായ മന്ത്രിമാർ ചക്രവൎത്തിയുടേയും തങ്ങളുടേയും പൂൎവ്വജന്മവൃത്താന്തത്തെ ഒരു പ്രസംഗത്തിൽ ചക്രവൎത്തിയോടു പ്രസ്താവിച്ചു. സൗരവം അദ്ദേഹം വളരെ വിസ്മയിച്ചു എങ്കിലും തനിക്കുമാത്രം പൂൎവ്വജന്മസ്മരണ ഇല്ലാതിരുന്നതുകൊണ്ടു മന്ത്രിമാരുടെ വാക്കിന്നു അത്ര വില കൊടുത്തില്ല.

41. ആ സമയം മന്ത്രിമാർ ചക്രവൎത്തിയുടെ വിശ്വാസത്തിന്നുവേണ്ടി രാജധാനിയിൽനിന്നു പുറപ്പെട്ടുപോയി മുൻവിവരിച്ച പൊരികാരിയുടെ വീട്ടിൽ ചെന്നു മുമ്പു കൊടുത്തിരുന്ന ശ്ലോകാഷ്ടകത്തെ വിവരം പറഞ്ഞു ചോദിക്കുകയും, ആ കുടിക്കാർ ബന്തോവസ്തായി സൂക്ഷിച്ചിരുന്ന അതിനെ എടുത്തു കൊടുക്കുകയും ചെയ്തു. ഉടനെ അവർ പോയി കാണിച്ച സമയം അക്ബർ ചക്രവൎത്തി വളരെ തൃപ്തിപ്പെട്ടു സന്തോഷിക്കുകയും സ്ഥലമാഹാത്മ്യത്തെപ്പറ്റി അതിശയിക്കുകയും മന്ത്രിമാരിൽ പൂൎവ്വാധികമായ സ്നേഹവിശ്വാസത്തെ വെക്കുകയും ചെയ്തു, എന്നും മറ്റും ചരിത്രപ്പ

സ്തകത്തിൽ വിശദീകരിച്ചിട്ടുണ്ട്. ദുലുഷ്ടരാജാവായ ഈ അക്ബർചക്രവൎത്തി അന്നുമുതൽക്ക് ഈ പുണ്യസ്ഥലത്തിന്ന് അല്ലാബാദ് (ദൈവസ്ഥലം) എന്നു പേർ വിളിച്ചുതുടങ്ങുകയും, ഇതിൻെറ സ്മരണക്കായി ആ സ്ഥലത്തിൻെറ ചുററും ഒരു കോട്ട കെട്ടുകയും ചെയ്തു. ആ കോട്ട ഇന്നും കാണാവുന്നതാണ്. ഈ പറഞ്ഞ ചരിത്രത്തിലേക്ക് ഒരു ദൃഷ്ടാന്തവും കൂടി ഊഹനീയമായിട്ടുണ്ട്. ഈ അക്ബർചക്രവൎത്തി ജന്മനാ ഒരു ദുലുഷ്ടനാണെങ്കിലും, ഇദ്ദേഹത്തിൻെറ സ്വഭാവവും, പ്രവൃത്തിയും, ഔദാൎയ്യവും, മററുമുള്ള ഗുണങ്ങളും ധൎമ്മിഷ്ഠനായ ഒരു ഹിന്തുരാജാവിന്നു തുല്യമായി കാണപ്പെട്ടിരുന്നു എന്നും, അദ്ദേഹത്തിൻെറ മന്ത്രിമാരിൽ തന്നെ പലരും ബ്രാഹ്മണരായിരുന്നു എന്നും മററും പ്രസിദ്ധിയുള്ള അനേകസംഗതികളും ഇതിലേയ്ക്കു നല്ലൊരു ദൃഷ്ടാന്തമായി ഗണിക്കേണ്ടതാണ്.

---

## പ്രയാഗത്രിവേണിമാഹാത്മ്യം.

---

42. പണ്ടു മഹാ പ്രളയകാലത്തിൽ ലോകമെല്ലാം ജലമയമായിത്തീൎന്ന സമയം ആ മഹാൎണ്ണവത്തിൽ ഒരു വടപത്രമദ്ധ്യത്തിൽ ആദിനാരായണമൂൎത്തിയായ ഭഗവാൻ ശയിച്ചു ക്രീഡിച്ചിരുന്നതായ കഥ ഹിന്തുപുരാണങ്ങളിൽ ഘോഷിച്ചിട്ടുള്ളതാകയാൽ ആ വിഷയത്തെപ്പററി നാം ഇവിടെ അധികം വിവരിക്കുന്നില്ല. എന്നാൽ ആ ആലി

ലയുടെ ജന്മസ്ഥാനമായ വടവൃക്ഷം ഇപ്പൊഴും ഇവിടെ ത്രിവേണീതീരത്തിലുള്ള കോട്ടക്കകത്തു പ്രകാശിച്ചു കാണാവുന്നതാണ്. പ്രളയകാലത്തിൽകൂടി ഈ വടവൃക്ഷത്തിന്നു ക്ഷയമില്ല എന്നുള്ള സംഗതിയാൽ ഇതിന്നു അക്ഷയവടം എന്ന് ഇന്നും പേർ വിളിച്ചുവരുവാനിടയായിരിക്കുന്നു. ഈ അക്ഷയവടം എന്നുള്ള പേർ താഴെ പറയുന്ന സംഗതിയാലും തെളിയുന്നതാണ്. മുമ്പറഞ്ഞ കോട്ടയ്ക്കകത്തു നാലുഭാഗവും കരിങ്കൽകൊണ്ടു ഭിത്തിയും, മേൽഭാഗത്ത് അടച്ചു തട്ടുമായ ഒരു വലിയ കെട്ടിടത്തിലാണ് ഈ വടവൃക്ഷം വളരെ കാലമായി നിലനിന്നുവരുന്നത്. സൂര്യതേജസ്സും, വർഷബിന്ദുവും എന്നുതന്നെയല്ല ശിഥിലമായ വെളിച്ചവും കൂടി ഈ കെട്ടിടത്തിന്നുള്ളിൽ കടപ്പാൻ മാർഗ്ഗമില്ല. ഈ കോട്ടയ്ക്കകത്തു വടവൃക്ഷദർശനത്തിന്നു പോകുന്നവർക്ക് അവിടത്തെ അർച്ചകബ്രാഹ്മണരുടെ കൈവിളക്കിന്റെ പ്രകാശം മാത്രമാണ് ഉണ്ടാവുക. ഇത്രയും അന്ധകാരമയമായ കെട്ടിടത്തിന്നുള്ളിൽ നില്ക്കുന്ന ഈ വടവൃക്ഷം ഇന്നും ഉണങ്ങാതെയും, മങ്ങാതെയും, തെഴുത്തു കളുർമ്മയോടുകൂടി നില്ക്കുന്ന ഒരു അത്ഭുതാവസ്ഥ ഇതിന്റെ അക്ഷയവടം എന്നുള്ള പേരിനെ എങ്ങിനെയാണ് യഥാർത്ഥമാക്കി ചെയ്യാതെ ഇരിക്കുക. ആകയാൽ ഈ അക്ഷയവടത്തെ യാത്രക്കാർ ഓർമ്മവെച്ചു കോട്ടയ്ക്കകത്തു ചെന്നു ദർശനം കഴിക്കേണ്ടതാണെന്നുകൂടി ഇവിടെ ഓർമ്മപ്പെടുത്തിക്കൊള്ളുന്നു.

# യമുനാചരിത്രം.

43. പണ്ടു ഛായാദേവി തന്റെ ഭൎത്താവായ സൂൎയ്യങ്കൽനിന്നു ഗൎഭത്തെ ധരിച്ചതിന്നശേഷം സൽപ്രജാലാഭത്തിന്നുവേണ്ടി തപസ്സുചെയ്തുംകൊണ്ടിരിക്കുന്ന മദ്ധ്യത്തിൽ ഒരു ദിവസം കാരണവശാൽ സൂൎയ്യൻ സ്വഭാവത്തിൽ അധികമായ തേജസ്സോടുകൂടി ഛായാദേവിയുടെ സമീപത്തു ചെന്ന സമയം ആ ഉഷ്ണാധിക്യം നിമിത്തം ഛായാദേവിയുടെ ഗൎഭം പകുതി അംശം ഭസ്മമായും, ബാക്കി പകുതി അംശം ഒരു പിണ്ഡാകൃതിയായും വന്നു സംഭവിച്ചു എന്നും, അപ്പോൾ ഛായാദേവി വ്യസനിച്ചു പാരവശ്യത്തെ പ്രാപിച്ച സമയം, സാക്ഷാൽ മഹാവിഷ്ണുവും, പരമശിവനും കൂടി അവിടെ പ്രത്യക്ഷമായി ഭവിച്ചു എന്നും, ദുഃഖനിവൃത്തിക്കുവേണ്ടി പരമേശ്വരനും, മഹാവിഷ്ണുവും തങ്ങളുടെ ശക്തികളെ ആ ഭസ്മത്തിലും ഗൎഭപിണ്ഡത്തിലും നിവേശിപ്പിച്ചു പരമശിവന്റെ ശക്തിയാൽ യമധൎമ്മരാജാവിനെയും, മഹാവിഷ്ണുവിന്റെ ശക്തിയാൽ യമുനാദേവിയെയും ജനിപ്പിച്ചു എന്നും പുരാണപ്രസിദ്ധമാകയാൽ വിഷ്ണുവിന്റെ ശക്തിസ്വരൂപിണിയായ യമുനാദേവിയുടെ മാഹാത്മ്യത്തെപ്പററി ഇനി ഇവിടെ അധികമായി വൎണ്ണിക്കേണ്ടതില്ലെന്നു വിചാരിക്കുന്നു.



## ഗംഗാമഹിമാ.

44. ഹിമവൽപൎവ്വതപുത്രിയും ബ്രഹ്മകമണ്ഡലു തീൎത്ഥഭൂതയും മഹാവിഷ്ണുപാദോദകവും പരമശിവശിരോമല്ലികാമാലയും ജഹ്നുമുനികന്യകയും സകല ദേവസിദ്ധഗന്ധൎവ്വവിദ്യാധരാളിമാനിതയും ഭഗീരഥരഥാനുഗാമിനിയും പരമപാവനിയുമായ ഗംഗാദേവിയുടെ മാഹാത്മ്യം രാമായണാദി സകല പുരാണങ്ങളിലും അതി വിശദമായി വൎണ്ണിച്ചിട്ടുള്ളതാണെങ്കിലും അതിനെ അല്പമായി താഴെ വിവരിക്കുന്നു.



ശ്ലോകം 1.

ഗംഗാ ഗംഗേതി യോ ബ്രൂയാൽ യോജനാനാം ശതൈരപി

കാശീഖണ്ഡം

സൎവ്വപാപവിനിൎമ്മുക്തഃ സശൈവസ്സ്വൎഗ്ഗേ മഹീയതേ.

സ്കന്ദപുരാണം

ധൃത്വാ സമ്പുടകേതാനി കൃത്വാ ച ഹൃദി മസ്തകേ
പരിക്രമ്യ നമസ്കൃത്യ ഗംഗാമദ്ധ്യേ വിനിക്ഷിപേൽ. 2

10-ാമദ്ധ്യായം.

അന്തൎദ്ദശാഹം യസ്യാസ്ഥി ഗംഗാതോയേ നിമജ്ജതി
ന തസ്യ പുനരാവൃത്തിഃ ബ്രഹ്മലോകാൽ കദാചന. 3
യാവദസ്ഥി മനുഷ്യസ്യ ഗംഗാതോയേഷു തിഷ്ഠതി
താവദബ്ദസഹസ്രാണി സ്വൎഗ്ഗലോകേ മഹീയതേ. 4
ഗംഗാജലോൎമ്മിം സംസ്പൃശ്യ മൃതകം പവനോ യദി
സ്പൃശതേ പാതകം തസ്യ സദ്യ ഏവ വിനശ്യതി 5

ആരാദ്ധ്യതപസോഗ്രേണ ഗംഗാദേവീം ഭഗീരഥഃ
ഉദ്ധാരാൎത്ഥംപൂൎവ്വജാനാ മാനയൽബ്രഹ്മലോകതഃ. 6
ത്രിഷുലോകേഷുവിഖ്യാതം ഗംഗായാഃപാവനം യശഃ
യാപുത്രാൻസഗരസ്യൈതാൻ ഭസ്മാഖ്യാനനയദ്ദിവം. 7
പൂൎവ്വവയസി പാപാനി യേ കൃത്വാ മാനവാഗതാഃ
ഗംഗായാമസ്ഥിപതനാൽ സ്വൎഗ്ഗലോകം പ്രയാന്തിതേ. 8
കശ്ചിദ്വ്യാധോ മഹാരണ്യേ സൎവ്വപ്രാണിവിഹിംസകഃ
സിംഹേനനിഹതോയാവൽ പ്രയാതിനരകാലയേ 9
താവൽകാലേനതസ്യാസ്ഥി ഗംഗായാം പതിതംതദാ
ദിവ്യം വിമാനമാരുഹ്യ സ ഗതോ ദേവമന്ദിരം. 10

മഹാഭാരതം.

പുഷ്കരേഷു കുരുക്ഷേത്രേ ഗംഗായാം മഗധേഷു ച
സ്നാത്വാതാരയതേ ജന്തുഃ സപ്തസപ്താവരാംസ്തഥാ. 11

അരണ്യപൎവ്വം നാരദവചനേ
85-ാമദ്ധ്യായം

പുനാതികീൎത്തിതാ പാപം ദൃഷ്ട്വാഭദ്രം പ്രയച്ഛതി
അവഗാഢാ ച പീതാ ച പുനാത്യാസപ്തമം കുലം. 12
യാവദസ്ഥി മനുഷ്യസ്യ ഗംഗായാഃസ്പൃശതേജലം
താവത്സപുരുഷോരാജൻ സ്വൎഗ്ഗലോകേ മഹീയതേ. 13
ന ഗംഗാസദൃശംതീൎത്ഥം ന ദേവഃ കേശവാൽപരഃ
ബ്രാഹ്മണേഭ്യഃപരം നാസ്തീ ത്യേവമാഹപിതാമഹഃ. 14
യത്ര ഗംഗാ മഹാരാജ സ ദേശസ്തത്തപോവനം
സിദ്ധിക്ഷേത്രം ച തജ്ജ്ഞേയം ഗംഗാതീരസമാശ്രിതം. ()

45. ഇപ്രകാരം സൎവ്വപുരാണപ്രസിദ്ധയായ ഗംഗാദേവിയെ പണ്ടു ഭഗീരഥമഹാരാജാവു സ്വൎഗ്ഗലോകത്തിൽനിന്നു കൊണ്ടുവരുന്ന സമയം ഹിമവൽപൎവ്വതശിഖരത്തിൽനിന്നു പതിച്ചു പ്രയാഗപുണ്യസ്ഥലത്തിൽ പ്രവഹിച്ചപ്പോൾ നദീരൂപിണിയായ യമുനാദേവി കണ്ടു് എതിരേറ്റു ചെന്നു വണങ്ങുകയും, ഗംഗയോടുകൂടി കലൎന്നുചേൎന്നു പ്രവഹിപ്പാനായി അപേക്ഷിക്കുകയും ചെയ്ത സമയം 'ഹേ യമുനേ! മഹാഭാഗ്യശാലിനിയായ ഭവതിയോടുകൂടി ചേൎന്നു പ്രവഹിക്കുന്നതായാൽ എന്റെ ഖ്യാതി നിലനില്ക്കുവാൻ പ്രയാസമായിത്തീരും" എന്നു ഗംഗാദേവി അരുളിച്ചെയ്ത സമയം, 'അല്ലേ ഗംഗാദേവി! ഭവതി അങ്ങിനെ ശങ്കിക്കരുത്. ഈ പ്രയാഗപുണ്യസ്ഥലംമുതൽക്കു ഭവതിയോടുചേൎന്നു ഞാൻ പ്രവഹിക്കുന്നതായാലും ഇവിടെനിന്നു സമുദ്രസംഗമംവരെയ്ക്കും ഭവതിയുടെ പേരുമാത്രം പ്രകാശിക്കുന്നതാണ്" എന്നും മറ്റും പറഞ്ഞു യമുനാദേവി അപേക്ഷിച്ചതിനെ സമ്മതിച്ചു് ഈ പ്രയാഗയിൽവെച്ചു ഗംഗയും, യമുനയും കൂടി സംഗമിച്ചു പ്രവഹിച്ചുതുടങ്ങിയതായി സ്ഥലമാഹാത്മ്യത്തിൽ വിശദീകരിച്ചിരിക്കുന്നു.

## സരസ്വതി.

46. പണ്ടു പുണ്യഭൂമിയായ ഈ പ്രയാഗയെ വന്ദിപ്പാനായി ബ്രഹ്മാവു് ആരംഭിച്ചു എങ്കിലും ഈ സ്ഥല

മാഹാത്മ്യം വാചാമഗോചരമാകയാൽ ആ വൎണ്ണനയെ അവസാനിപ്പിപ്പാൻ അശക്തനായിത്തീൎന്ന സമയം സരസ്വതീദേവി ബ്രഹ്മാവിന്റെ സമീപത്തിൽ വരികയും 'ഞാൻ ഈ വൎണ്ണനയെ വേണ്ടുംവണ്ണം വൎണ്ണിച്ച് അവസാനിപ്പിക്കാം' എന്നു പറയുകയും ചെയ്തു അതിന്നായി ഉദ്യോഗിച്ചിട്ടും സരസ്വതിയുടെ ശ്രമവും സഫലമാകാതെ വന്നപ്പോൾ വിഷണ്ണയായിത്തീൎന്ന സരസ്വതിയുടെ പുരോഭാഗത്തിൽ ത്രിമൂൎത്തികൾ പ്രത്യക്ഷമായി ഭവിക്കുകയും, അപ്പോൾ സരസ്വതി അവരുടെ മുഖത്തെ നോക്കി ലജ്ജാവനതമുഖിയായി നില്ക്കുകയും ചെയ്തു. ആ സമയത്തിൽ ഭടവൻ എന്ന അതിഭീഷണാകൃതിയായ ഒരു രാക്ഷസൻ ക്ഷുൽപിപാസാപരിശ്രാന്തനായി തൽക്ഷണം അവിടെ വന്നുചേൎന്നു. ആ രാക്ഷസൻ വിശപ്പുസഹിക്കാതെ തന്നിവൃത്തിക്കുവേണ്ടി സകല ലോകങ്ങളേയും ഭക്ഷിപ്പാൻ ആരംഭിച്ചതായി കണ്ടപ്പോൾ ലോകരക്ഷാദീക്ഷിതയായ സരസ്വതി മായയാൽ ഒരു സുന്ദരീവേഷത്തെ ധരിച്ചു വീണാഗാനം ചെയ്തുകൊണ്ട് ആ രാക്ഷസന്റെ മുമ്പാകെ ചെന്നപ്പോൾ അവൻ കണ്ടുമോഹിച്ചു പാണിഗ്രഹണത്തിന്നായി ആരംഭിച്ച സമയം സരസ്വതി 'ക്ഷുൽപിപാസാപരവശനായ നിന്നെ പാണിഗ്രഹണം ചെയ്യുവാൻ ഞാൻ ഭയപ്പെടുന്നു. ആകയാൽ തന്നിവൃത്തിയെ വരുത്തി വരിക" എന്ന് സവ്യാജമധുരമായി പറഞ്ഞതിനെ കേട്ടു വിശ്വസിച്ചു ലോകോപദ്രവകാൎയ്യത്തിൽനിന്നു വിരമിച്ചു ക്ഷുൽപിപാ

സാന്നിദ്ധ്യത്തിന്നുവേണ്ടി സമുദ്രപാനം ചെയ്യാനായിക്കൊണ്ടു പോയി. അതിന്നുശേഷം സരസ്വതി പ്രയാഗത്തുതന്നെ വന്നുചേൎന്നപ്പോൾ ഗംഗയും യമുനയും സരസ്വതിയെ കണ്ടു 'അല്ലയോ സരസ്വതി! ഭവതിയുടെ മനോഹരമായ നടനം ഒന്നു കാണണമെന്നു ഞങ്ങൾക്കു ആഗ്രഹമുണ്ടു" എന്നു പറഞ്ഞപ്പോൾ ഈ പ്രയാഗപുണ്യസ്ഥലത്തെ യഥാവത്തായി വൎണ്ണിച്ചു അവസാനിപ്പിക്കാമെന്നു ഞാൻ ബ്രഹ്മാവിനോടു വീരവാദം പറഞ്ഞപ്രകാരം എനിക്കു സാധിക്കാതെ വന്നിരിക്കുന്നു. ഈ സമയം ഞാൻ നടനം ചെയ്യുന്നതായാൽ ബ്രഹ്മാവു എന്നെ പരിഹസിക്കുമല്ലോ. എന്നും മറ്റും പറഞ്ഞു സരസ്വതി ലജ്ജാപരവശയായി തീൎന്നു ഗംഗായമുനകളുടെ അന്തൎവ്വാഹിനിയായി ഭവിച്ചു പ്രവഹിപ്പാൻ തുടങ്ങി. അതിന്നുശേഷം ഈ പുണ്യസ്ഥലത്തിന്നു ത്രിവേണി എന്നപേർ സിദ്ധിച്ചു അതിപാവനമായിത്തീൎന്നിരിക്കുന്നു എന്നും മറ്റും സ്ഥലപുരാണത്തിൽ വിശദീകരിച്ചിട്ടുണ്ടു. ഇത്രയും മഹിമയുള്ള ഈ ത്രിവേണിയിൽ ദേഹത്യാഗം ചെയ്യുന്നവർ ജന്മാന്തരത്തിൽ അഭീഷ്ടസുഖങ്ങളെ വേണ്ടുവോളം അനുഭവിച്ചതിന്നുശേഷം അനന്തരജന്മത്തിൽ ഇവിടെത്തന്നെ വന്നു ജനിച്ചു ദേഹാവസാനത്തിൽ മോക്ഷം പ്രാപിക്കുമെന്നും മറ്റും സ്ഥലപുരാണത്തിൽ കാണുന്നതുകൊണ്ടു ഇപ്പോഴും ചില മഹാന്മാർ ഇവിടെ വന്നു തപോനിരതരായി ഇരുന്നു ത്രിവേണിയിൽ ചാടി പ്രാണത്യാഗത്തെ ചെയ്യുന്നതായി ചിലർ പറ

ന്നുവരുന്നു. ഇവിടത്തെ സ്ഥലപുരാണങ്ങളിൽ ഒന്നു പന്ത്രണ്ട് അദ്ധ്യായത്തോടുകൂടിയും പിന്നെ ഒന്നു 100 അദ്ധ്യായത്തോടുകൂടിയും ഉണ്ടെന്നു അറിയുന്നു.

47. ശ്രീശങ്കരാചാൎയ്യസ്വാമികൾ ദിഗ്‌ജയം ചെയ്തുംകൊണ്ടു സഞ്ചരിക്കുന്ന സമയം ഒരിക്കൽ പ്രയാഗേക്കു വന്നുചേൎന്നു. അപ്പോൾ അവിടെയുള്ള ബൌദ്ധസന്യാസികൾ ശങ്കരാചാൎയ്യസ്വാമികളെ വന്നു വണങ്ങി ശിഷ്യന്മാരായി ഭവിച്ചു മദ്യമാംസാദികളോടുകൂടി ഒരു ഭിക്ഷയെ നൽകി. സ്വാമികൾ ആ ഉപചാരത്തെ സ്വീകരിച്ചപ്പോൾ മറ്റുള്ള സന്യാസികളും ആ മദ്യമാംസങ്ങളെ ഉപയോഗിച്ചു. അതു കണ്ടപ്പോൾ ആചാൎയ്യസ്വാമിക്കു തൃപ്തിയായില്ല. ഇവൎക്കു ഒരു ഉപദേശം ചെയ്യുന്നതിനു കരുതി സ്വാമികൾ മേപ്പടി സന്യാസിമാരോടുകൂടി പുറത്തു സഞ്ചരിക്കുന്ന സമയം ഒരു കന്നാൻവീട്ടിൽ കയറിച്ചെന്നു. അപ്പോൾ അവിടെ മൂശയിൽ ഓട് ഉരുകി വെള്ളംപോലെ ഇളകിക്കൊണ്ടിരിക്കുന്നതായി കണ്ടു. ഉടനെ രണ്ടുകയ്യുംകാട്ടി കന്നാനോടു അതു വാങ്ങിക്കുടിച്ചു. അതുകണ്ടു മറ്റുള്ള സന്യാസികൾ അത്യാശ്ചൎയ്യപ്പെട്ടു. 'ഞങ്ങൾ ശങ്കരാചാൎയ്യസ്വാമികളെപ്പോലെ സമദൎശനമഹത്വമുള്ളവരല്ല' എന്നുപറഞ്ഞതിന്നപ്പോൾ, ശങ്കരാചാൎയ്യസ്വാമികൾ 'എന്നാൽ നിങ്ങൾ മദ്യമാംസങ്ങൾ ഭക്ഷിച്ചതിനാൽ ഭ്രഷ്ടന്മാരായിത്തീൎന്നിരിക്കുന്നു' എന്നു കല്പിച്ചു. അതുപ്രകാരം ആ പത്തു സന്യാസികളും അനേകശിഷ്യന്മാരോടു കൂടിച്ചേൎന്നു ഗിരി, പൎവ്വത, സാഗര,

ഭാരതി, പുരി, സരസ്വതി, തീൎത്ഥം ഇങ്ങിനെ തുടങ്ങി പത്തുവിധം വൈരാഗികളായിട്ടിൻ അന്നേത്തെ രാജാവായ ബാദുഷാ അവർകളാൽ സൎവ്വമാന്യമായി വിട്ടുഗ്രാമികൾക്കും മഠങ്ങൾക്കും അധിപതികളായി അധിവസിച്ചുവന്നു എന്നു പ്രയാഗയിൽ ഇതിഹാസമായി പറഞ്ഞുവരുന്ന ഒരു കഥയെ കൂടി ഇവിടെ വിവരിച്ചു പ്രകൃതത്തെത്തന്നെ പിന്തുടരുന്നു.

൪൮. ഇവിടെ യാത്രക്കാരു പ്രധാനമായി എട്ടു ദിക്കിൽ ദൎശനം ചെയ്യേണ്ടതുണ്ടു്.

ശ്ലോകം

ത്രിവേണീം, മാധവം, സോമം, ഭരദ്വാജഞ്ച, വാസുകിം
വന്ദേക്ഷയവടം, ശേഷം, പ്രയാഗം തീൎത്ഥനായകം.

ഈ ത്രിവേണിയിൽ സ്നാനാദികൾ എപ്പോഴും പാവനങ്ങളായിട്ടുള്ളതാണെങ്കിലും, വൃശ്ചികമാസത്തിൽ യമദ്വിതീയാ എന്നദിനത്തിൽ യമധൎമ്മരാജാവു് തന്റെ സഹോദരിയായ യമുനയെ കാണ്മാൻ വരുന്നതായും, ആ സമയം സ്നാനം ചെയ്യുന്നവൎക്കും തദ്വംശ്യന്മാൎക്കും യമബാധനാ ഉണ്ടാകുന്നതല്ലെന്നു യമധൎമ്മരാജാവു വരം കൊടുത്തതായും സ്ഥലപുരാണത്തിൽ പറഞ്ഞിരിക്കുന്നതുകൊണ്ടു് ആ ദിനത്തിൽ ത്രിവേണിസ്നാനത്തിന്നായി അനേകായിരം ജനങ്ങൾ വന്നുകൂടുന്നതും ഉണ്ടു്. ഈ ത്രിവേണീതീരത്തിൽവെച്ചു യാത്രക്കാർ തീൎത്ഥക്ഷൌരം ചെയ്യുമെന്നതിന്നുപുറമെ സാധാരണയായി സുമംഗലിസ്ത്രീകളും ശുഭോദയത്തിന്നുവേണ്ടി തലമുടി മുഴുവനും ക്ഷൌരം കഴിച്ചു സ്നാനം ചെയ്യുന്നതായ ഒരു

വിശേഷസമ്പ്രദായം ഇവിടെ മാത്രമാണ് നാം കണ്ടിട്ടുള്ളതു. ഇവിടെ പ്രതിവഷം മകരസംക്രമത്തിന് ലക്ഷത്തിലധികം ജനങ്ങഠം സ്നാനത്തിന്നായി വരികയും, ചിലർ മകരമാസം മുഴുവനും സ്നാനം ചെയ്യേണ്ടതിന്നായി താമസിക്കുകയും ചെയ്യുവരുന്നുണ്ട്. നാം 1047-ാമത് മകരമാസത്തിൽ ഒന്നാമത് കാശിയാത്ര ചെയ്ത സമയം മകരസംക്രമത്തിന്ന പ്രയാഗയിൽ ചെന്നെത്തുകയും, രണ്ടുദിവസം അവിടെത്തന്നെ താമസിക്കുകയും ചെയ്തിട്ടുള്ളതാകകൊണ്ട് ഈ സംഗതി നമുക്ക അനുഭവസിദ്ധമായിട്ടുള്ളതാകുന്നു. ഇവിടെ ദശനത്തിന്ന ഏട്ട മുഖ്യസ്ഥലങ്ങളുള്ളതിൽ എല്ലാം സമീപംതന്നെയാണ്. എങ്കിലും ഭരദ്വാജാശ്രമം ത്രിവേണിക്കരയിൽനിന്ന് ഏകദേശം മൂന്ന മൈത്സ് ദൂരത്തിലാകുന്നു. പണ്ട് ശ്രീരാമസ്വാമി വനവാസത്തിന്നായി സഞ്ചരിച്ചിരുന്ന സമയം ഭരദ്വാജമഹാമുനി തന്റെ ആശ്രമത്തിൽ കൊണ്ടുവന്ന വിശേഷമായ ഒരു സൽക്കാരം ചെയ്തതും മറ്റും ഈ ആശ്രമത്തിൽ വെച്ചുതന്നെയാകുന്നു. അന്ന് ശ്രീരാമസ്വാമി ഭക്ഷണം കഴിച്ച സ്ഥലത്തിൽ ക്ഷേത്രംപോലെ ഒരു കെട്ടിടം ഉണ്ടാക്കി കാണപ്പെടുന്നുണ്ട്. അതിൽ യാത്രക്കാര് ഇന്നും ചെന്ന ദശനം കഴിച്ചുവരുന്നുണ്ട. അതുപ്രകാരം ഞങ്ങളും മേൽപറഞ്ഞ ഭരദ്വാജാശ്രമത്തിലും മറ്റുള്ള പുണ്യസ്ഥലങ്ങളിലും ചെന്ന് ദശനം കഴിച്ചിരിക്കുന്നു. ഈ പ്രയാഗമാഹാത്മ്യത്തെപ്പററി മഹാഭാരതം ആരണ്യപർവ്വത്തിൽ നാരദവാക്യത്തിൽ 85-ാം അദ്ധ്യായത്തിൽ വളരെ

വിശേഷമായി വൎണ്ണിച്ചിരിക്കുന്നു. ജനങ്ങളുടെ ഭക്തിവിശ്വാസവൎദ്ധനത്തിനുവേണ്ടി ആ ശ്ലോകങ്ങളെക്കൂടി താഴെ ചേൎത്തുകൊള്ളുന്നു.

ശ്ലോകങ്ങൾ.

1. തതോഗച്ഛേത രാജേന്ദ്ര പ്രയാഗമൃഷിസംസ്തുതം
യത്രബ്രഹ്മാദയോദേവാദിശശ്ചസദിഗീശ്വരാഃ
2. ലോകപാലാശ്ചസാദ്ധ്യാശ്ച പിതരോലോകസമ്മതാഃ
സനൽകുമാരപ്രമുഖാ സ്തഥൈവ പരമൎഷയഃ
3. അംഗിരഃപ്രമുഖാശ്ചൈവതഥാബ്രഹ്മൎഷയോമലാഃ
തഥാനാഗാസ്സുപൎണ്ണാശ്ച സിദ്ധാശ്ചക്രധരാസ്തഥാ
4. സരിതസ്സാഗരാശ്ചൈവ ഗന്ധൎവ്വാപ്സരസോപി ച
ഹരിശ്ചഭഗവാനാസ്തേപ്രജാപതിപുരസ്കൃതഃ
5. തത്രത്രീണ്യഗ്നികുണ്ഡാനിയേഷാംമദ്ധ്യേനജാഹ്നവീ
വേഗേനസമതിക്രാന്താ സൎവ്വതീൎത്ഥപുരസ്കൃതാ
6. തപനസ്യസുതാദേവീ ത്രിഷുലോകേഷുവിശ്രുതാ
യമുനാഗംഗയാസാൎദ്ധം സംഗതാലോകപാവനീ
7. ഗംഗായമുനയോൎമ്മദ്ധ്യേ പൃഥിവ്യാജഘനം സ്മൃതം
പ്രയാഗംസമ്പ്രതിഷ്ഠാനം കംബളാശ്വതരൌതഥാ
8. പ്രയാഗം ജഘനസ്ഥാന മുപസ്ഥമൃഷയോവിദുഃ
തീൎത്ഥംഭോഗവതീചൈവവേദിരേഷാപ്രജാപതേഃ
9. തത്രവേദാശ്ചയജ്ഞാശ്ചമൂൎത്തിമന്തോയുധിഷ്ഠിര
പ്രജാപതിമുപാസന്തേ ഋഷയശ്ചതപോധനാഃ
10. യജന്തേ ക്രതുഭിൎദ്ദേവാസ്തഥാ ചക്രധരാനൃപാഃ

തതഃ പുണ്യതമം നാമ ത്രിഷു ലോകേഷു ഭാരത

11. പ്രയാഗം സർവ്വതീർത്ഥേഭ്യഃ പ്രവദന്ത്യധികം വിഭോ
ശ്രവണാത്തസ്യ തീർത്ഥസ്യ നാമസങ്കീർത്തനാദപി

12. മൃത്തികാലംഭനാദ്വാപി നരഃ പാപാൽ പ്രമുച്യതേ
തത്രാഭിഷേകം യഃ കുര്യാൽ സംഗമേ ലോകവിശ്രുതേ

13. പുണ്യം സ ഫലമാപ്നോതി രാജസൂയാശ്വമേധയോഃ
ഏഷാ യജനഭൂമിർഹി ദേവാനാമപി സൽകൃതാ

14. തത്ര ദത്തം സൂക്ഷ്മമപി മഹൽ ഭവതി ഭാരത
ന വേദവചനാത്താത ന ലോകവചനാദപി

15. മതിരുൽക്രമണീയാ തേ പ്രയാഗമരണം പ്രതി
ദശ തീർത്ഥസഹസ്രാണി ഷഷ്ടികോട്യസ്തഥാപരാഃ

16. യേഷാം സാന്നിദ്ധ്യമത്രൈവ കീർത്തിതം കുരുനന്ദന!
ചാതുർവിദ്യേ ച യൽ പുണ്യം സത്യവാദിഷു ചൈവ യൽ

17. സ്നാത ഏവ തദാപ്നോതി ഗംഗായമുനസംഗമേ
തത്ര ഭോഗവതീ നാമ വാസുകേസ്തീർത്ഥമുത്തമം

18. തത്രാഭിഷേകം യഃ കുര്യാൽ സോശ്വമേധഫലം ലഭേൽ
തത്ര ഹംസപ്രപതനം തീർത്ഥം ത്രൈലോക്യവിശ്രുതം

19. ദശാശ്വമേധികം ചൈവ ഗംഗായാം കുരുനന്ദന
കുരുക്ഷേത്രസമാ ഗംഗാ യത്ര തത്രാവഗാഹിതാ

20. വിശേഷോ വൈ കനഖലേ പ്രയാഗഃ പരമം മഹൽ
യദ്യകാര്യശതം കൃത്വാ കൃതം ഗംഗാവസേചനം.

—∞—

## ശ്രീകാശി.

49. കന്നി 17-ാംനു- പകൽ മൂന്ന് മണിയോടുകൂടി പ്രയാഗയിൽനിന്ന് പുറപ്പെട്ടു നാലരമണിക്ക് അലഹബാദ് സ്റ്റേഷനിൽ എത്തുകയും സന്ധ്യയോടുകൂടി അവിടെനിന്ന് ശ്രീകാശിക്ക് തീവണ്ടി കയറുകയും രാത്രി മൂന്നുമണിയോടുകൂടി ശ്രീകാശിയിൽ എത്തുകയും ഉടനെ ജയപുരം കൃഷ്ണസ്വാമിയുടെ ജ്യേഷ്ഠപുത്രനായ സുബ്ബരാമര് തെയ്യാറാക്കിയിരുന്ന ബോട്ടിൽകയറി പുലർച്ചെ നാലുമണിക്കു മുമ്പായി ശ്രീമൽകേദാരഘട്ടത്തിൽ ചെന്നിറങ്ങുകയും, അവിടെ ഗംഗാതീരത്തിൽ തന്നെ തെയ്യാറാക്കിവെച്ചിരുന്ന അതിവിശാലമായ ഒരു ഗൃഹത്തിലേക്കു ചെന്നുചേരുകയും ചെയ്തു.

50. 1071 കന്നി 18-ാംനു- രാവിലെ എഴുന്നീറ്റു ദേഹശുദ്ധി ചെയ്തു ഗംഗയെ വന്ദിച്ചു സ്നാനത്തിന്നായി അതിസന്തോഷത്തോടുകൂടി പുറപ്പെട്ടു കേദാരഘാട്ടിൽ ചെന്നു അഘാട്ടിലുള്ള ഉപാദ്ധ്യായനെ വരിച്ചു സങ്കല്പപൂർവ്വകമായി യഥാവിധി സ്നാനം ചെയ്യുകയും കേദാരക്ഷേത്രത്തിൽ ദർശനം കഴിച്ചു മദ്ധ്യാഹ്നസ്നാനത്തിന്നായി കേദാരത്തിൽനിന്നു ഒന്നരമയിത്സ് ദൂരത്തിലിരിക്കുന്ന മണികർണ്ണികാഘട്ടത്തിൽ ചെന്നുചേരുകയും ചെയ്തു. അവിടെ തീർത്ഥക്ഷൌരം സങ്കല്പസ്നാനം മുതലായതും, ചക്രതീർത്ഥസ്നാനവും, ശ്രീവിശ്വേശ്വരക്ഷേത്രത്തിലും, വിശാലാക്ഷിക്ഷേത്രത്തിലും ദർശന

വും, അർച്ചനവും ചെയ്തു് അന്ന ഉച്ചയ്ക്കു രണ്ടുമണിയോടുകൂടി കേദാരഘട്ടത്തിലേയ്ക്കുതന്നെ മടങ്ങിവന്ന താമസിച്ചു.

51. ഇങ്ങിനെ പ്രതിദിനവും ഗംഗാസ്നാനം, വിശേഷപൂജകൾ മുതലായത് അതിഭക്തിയോടുകൂടി ചെയ്തുകൊണ്ടു 22-ാംനു വൈകുന്നേരം വരെക്കും ശ്രീകാശിയിൽതന്നെ അതിസുഖമാകുംവണ്ണം താമസിച്ചു. 22-ാംനു വൈകുന്നേരം ഗയാശ്രാദ്ധത്തിന്നായി ഗയക്കു പുറപ്പെടുകയും രാത്രി 12 മണിയോടുകൂടി ശ്രീകാശി സ്റ്റേഷനിൽനിന്ന വണ്ടി കയറി പോകയും ചെയ്തു. ശ്രീകാശിമാഹാത്മ്യം മേലിൽ ഒരേടത്തു വിശദീകരിക്കാമെന്ന കരുതി ഇവിടെ വിവരിക്കാത്തതാകുന്നു.



— ** —

ഗയാ.

— —

52. 23-ാംനു രാവിലെ ഒമ്പതു മണിയോടുകൂടി ഗയാസ്റ്റേഷനിൽ ചെന്നിറങ്ങി. ആ സ്റ്റേഷനിൽ സുലഭമായി കിട്ടുന്ന കുതിരസാർട്ടുകളിൽ കയറി പുറപ്പെട്ടു 11 മണിക്കു മുമ്പായി ഗയയിൽ എത്തി. അവിടെ നന്ദുപാദ്ധ്യായൻ (എന്നാൽ നന്ദഗോപോപാദ്ധ്യായൻ) എന്ന പ്രസിദ്ധനായ ഗയാപാളിയാൽ തെയ്യാറാക്കി വെക്കപ്പെട്ടതും, ഫൽഗുനിനദീതീരത്തിൽ വിഷ്ണുപാദക്ഷേത്രത്തിന്ന് ഏറ്റവും അടുത്തു നില്ക്കുന്നതും, മൂന്ന നിലയുള്ളതുമായ

ഒരു വിശാലഗൃഹത്തിൽ ചെന്നു കയറി വിശ്രമിച്ചും ഉടനെ ഫൽഗുനിസ്നാനം വിഷ്ണുപാദദർശനം മുതലായതു യഥാവിധി ചെയ്തു. അന്ന് അങ്ങിനെ കഴിഞ്ഞു. പിന്നെ 24-ാംനു- രാവിലെ എഴുനീറ്റു ദേഹശുദ്ധി ചെയ്തതിന്നു ശേഷം എടത്രാപ്പാട് തമ്പുരാൻ തിരുമനസ്സുകൊണ്ടും കനിഷ്ഠുള്ളവരിൽ പൊറാറാക്കൂട്ടി ചാത്തുമേനോൻ മുതലായ നാലഞ്ചുപേരും അഷ്ടഗയാശ്രാദ്ധത്തിന്നായി ആരംഭിച്ചു. ശേഷം ഉള്ളവരിൽ ചിലർ പഞ്ചഗയയും, ചിലർ വിഷ്ണുപാദശ്രാദ്ധവും, ഊട്ടി. നമ്മുടെ മാതാവ് ഇന്നും ജീവിച്ചിരിക്കുന്നതുകൊണ്ട് അഷ്ടഗയയും പഞ്ചഗയയും ചെയ്യേണ്ടതില്ലെന്നാണ് മുമ്പു 1047-ൽ നാം ഗയാശ്രാദ്ധത്തിന്നായി പോയിരുന്ന സമയം ഗയയിൽവെച്ചു വേണ്ടതുക്കളെ മഹാന്മാരുമായി ആലോചിച്ചു തീർച്ചയാക്കിയിരിക്കുന്നത്. വിഷ്ണുപാദശ്രാദ്ധമാകിൽ ഏതുതരത്തിലുള്ളവരും ചെയ്യേണ്ടതാകുന്നു, എന്നുള്ള തീർപ്പിനെ അനുസരിച്ചു നാം 1047-ലും ഇന്നും വിഷ്ണുപാദശ്രാദ്ധം മാത്രമാണ് ചെയ്തിട്ടുള്ളത്.

53. ഈ ഗയയിൽ ചെന്ന ദിവസംതന്നെ പകൽ ഒരു മണിക്കു സ്നാനം ചെയ്യുന്ന സമയം ശൈത്യംഗം ഉണ്ടാകയും, അതായതു നല്ല വെയിലത്തു വെച്ചുതന്നെ വേണ്ടിവരികയും ചെയ്തതുകൊണ്ടു, സ്നാനം ദർശനം മുതലായത് ഒക്കെയും കഴിച്ച് ഏകദേശം മൂന്നര മണിവരെയും ഭക്ഷണം കഴിക്കാതെ ഇരുന്നതുകൊണ്ടും പിന്നെ പകൽ അഞ്ചു മ

ണിക്ക സഞ്ചാരിക്ക പോയി മടങ്ങിവരുവാൻ ഏകദേശം ഏഴ് മണിവരെയ്യും താമസിച്ച ദേഹം ഇളകിയതുകൊണ്ടും പിറെറ ദിവസം മുതല്ക്കു നമുക്ക കഠിനമായ ജ്വരം തുടങ്ങു കയും, അതിനാൽ വളരെ ക്ഷീണിയ്ക്കുകയും ചെയ്തു. എങ്കി ലും, നമ്മുടെ എടത്രാപ്പാടമ്മാമന്റെ കരുണാനുഗ്രഹസി ദ്ധൌഷധത്താൽ ആ ജ്വരത്തിന് ഒരു വിധം ഉപശമം കിട്ടി ആശ്വാസത്തെ പ്രാപിച്ചു. ഇപ്രകാരം കന്നി 28-ാം നു- വരെയ്യും എല്ലാവരും ഇവിടെത്തന്നെ താമസിക്കുക യും, അസ്ഥിഗയയായിട്ടും പിണ്ഡഗയയായിട്ടും വേണ്ടുന്ന ക ൎമ്മങ്ങളെ ഒക്കെയും വേണ്ടതുപോലെ ചെയ്തു കൃതാൎത്ഥത യെ പ്രാപിയ്ക്കുകയും ചെയ്തു.

54. ഈ ഗയാ എന്ന പുണ്യസ്ഥലത്തിന്നു മുന്നു മ യിൽ ദൂരംപോയാൽ വലിയ ഒരു ബജാറും, കോടതി, കച്ചേ രി, തപാലാപ്പീസ്സ് മുതലായതുകളും മററും ഉണ്ടെങ്കിലും, ഈ പ്രദേശം വളരെ സുഖപ്രദമായിട്ടുള്ളതല്ല, എന്നു യാ ത്രക്കാർക്ക മനസ്സിലായിരിക്കേണ്ടതാണ്. എന്തുകൊണ്ടെ ന്നാൽ, ഇവിടെ ഫല്ഗുനി എന്നൊരു നദിയുണ്ടെങ്കിലും അതിൽ വൎഷകാലം കഴിച്ച ശേഷം മിക്ക സമയങ്ങളിലും ജ ലം വളരെ കറവാണ്. ഉള്ള ജലം തന്നെ ഇവിടുത്തെ പ ഴയ നടവടിപ്രകാരം നദിമദ്ധ്യത്തിലുള്ള മണൽപ്പുറത്തു വെച്ചു ശവസംസ്കാരം പരക്കെ ചെയ്തുവരുന്നതിനാൽ ആ വക മലിനതകളാലും യാത്രക്കാരാലും മററും പലവിധേന ഉണ്ടാകുന്ന അഴുക്കുകൾ കൊണ്ടും വളരെ മാലിന്യമുള്ളതാ

കുന്നു. പിന്നെ സാമാന്യേന കൂപങ്ങളിലും ജലങ്ങൾ നല്ലതല്ല. വേറെ ജലസൌഖ്യവും നന്നെ കുറയും. ഇതിനെല്ലാംപുറമെ ഈപ്രദേശം സ്വഭാവേനതന്നെ യാത്രക്കാൎക്കു് അത്ര പറ്റുന്ന മാതിരിയിൽ അല്ലാത്തതുകൊണ്ടു യാത്രക്കാർ ഇവിടെ ചെന്നാൽ ആഹാരാദികൾ വളരെ സൂക്ഷിച്ചുംകൊണ്ടു വേണ്ടുന്ന സൽകൎമ്മങ്ങളെ ചെയ്തു ഉടനെ മടങ്ങേണ്ടതാണെന്നു നമുക്കു തോന്നുന്ന അഭിപ്രായത്തെ കൂടി ഈ അവസരത്തിൽ പറഞ്ഞുകൊള്ളുന്നു. ഇവിടെ ചെയ്യേണ്ടതായ ക്രിയകളിൽ ഒന്നു് അഷ്ടഗയാശ്രാദ്ധവും, പഞ്ചഗയാശ്രാദ്ധവും അതിന്നുശേഷം വിഷ്ണുപാദശ്രാദ്ധവും ആണു് മുഖ്യമായിട്ടുള്ളതു് എന്നു മുൻവിവരിച്ചുവല്ലൊ. ഇവകളെ യാത്രക്കാർ യഥാശക്തി ചെയ്യേണ്ടതാണെന്നുള്ള വിശ്വാസമുള്ളവരിൽ ചിലർ അഷ്ടഗയയും ചിലർ പഞ്ചഗയയും ചിലർ വിഷ്ണുപാദശ്രാദ്ധവും ഊട്ടിവരുന്നുണ്ടു്. സാമാന്യേന യാത്രക്കാർ എല്ലാവരും ഈ ശ്രാദ്ധങ്ങളെ മാത്രമാണു് മുഖ്യമായി ഊട്ടിവരുന്നതു് എങ്കിലും ഇതുകൂടാതെ ദുൎമ്മരണാദികളാലൊ മറ്റൊ ഗതിവരാത്ത പിതൃക്കളുടെ ഉദ്ധാരണത്തിന്നുവേണ്ടി കൂപഗയാശ്രാദ്ധം മുതലായ ചില ശ്രാദ്ധങ്ങളെയും ചിലർ ഊട്ടിവരുമാറുണ്ടു്. മേൽപ്രകാരം ഇവിടെ മുഖ്യമായി ചെയ്യേണ്ടതായ അഷ്ടഗയാ മുതലായ ശ്രാദ്ധങ്ങളുടെ ചെറുതായ ഒരു വിവരണത്തെ ഈ പ്രകൃതത്തിൽതന്നെ കൊടുക്കുന്നതു ജനോപകാരമായിത്തീരുന്നതും അതു തന്നെ സംസ്കൃതശ്ലോകരൂപേണ ലളിതമായി

ചേൎന്നതായാൽ അതിനെ ഏടിസ്ഥമാക്കി സമയോചിതംപോലെ യാത്രക്കാൎക്ക് ഉപയോഗപ്പെടുത്തുവാൻ കഴിയുന്നതുമാണെന്നു കരുതി അതിനെ ശ്ലോകങ്ങളായി വിവരിക്കുന്നതാകുന്നു.

—***—

## ഗയാശ്രാദ്ധവിവരണം

---

### ശ്ലോകങ്ങൾ.

1. അഷ്ടഗയാശ്രാദ്ധാനാം വിവരണമിഹകൎത്തുമാരഭേ ക്രമശഃ യഥബോധാൽപ്രധാനാ മാകലതാമേതി ഫന്നരചതോചി.

2. പ്രഥമം തത്രതീൎത്ഥേ കൎമ്മതതഃ പ്രാരഭേത ശാസ്ത്രോക്തം മനസന്തോഷപ്രസാദേഃ കൎമ്മചാഫലവത് കൃതം ഭവേന്നൂനം.

3. അഷ്ടഗയാപഞ്ചതീൎത്ഥേ നിൎവ്വൃതം ശക്ത്യാതു യഥാവിധിഃ ബ്രാഹ്മണയാനമേവ തൃപ്തി സഹിഷ്ണുനാമു സാമൎത്ഥ്യം പ്രോക്തം.

5. തത്രപ്രഥമം ഫൽഗു ശ്രാദ്ധം പ്രോക്തം പിതൃപ്രസാദകരം പ്രഥമദിവസേ പഞ്ചാ ദിനത്രയം പഞ്ചതീൎത്ഥപിണ്ഡംച

6. പഞ്ചാനാം തീൎത്ഥാനാം തേഷാം മദ്ധ്യേ പീഠ വിഷ്ണോൎമ്മി ഉത്തരമാനസാകം പ്രഖ്യാതം തീൎത്ഥമാദിമം പ്രോക്തം.

ശസ്താനി ശ്രാദ്ധസ്ഥാനാനി നൃണാം സ്വകുലോദ്ധര ണാതിസക്തചിത്താനാം.

14. തദനന്തരീയേ ദിവസേ കർത്തവ്യം ശ്രാദ്ധമുദ്ദിശ്യാ ഖിലം തത്രാഷ്ടാദശപാദാൻ ശ്രാദ്ധസ്ഥാനാനി നി ർദ്ദിശന്തി ബുധാഃ.

15. ആദൌ തു രുദ്രപാദഃ പശ്ചാത്തു ബ്രഹ്മപാദ ഉദ്ദിഷ്ടഃ ശ്രീകാർത്തികേയപാദശ്ചാഹവനീയാഗ്നിപാദ ആ ഖ്യാതഃ.

16. പശ്ചാത്തു ഗാർഹപത്യാഗ്നി സ്വപാദോന്യഃ പിതൃപ്ര സാദകരഃ അഥ ദക്ഷിണാഗ്നിപാദോ വിഖ്യാതൌ സൂര്യചന്ദ്രപാദൌ ച.

17. ശ്രീമൽ ഗണേശപാദഃ പശ്ചാത്സഭ്യാഗ്നിപാദ ഇതി ബോദ്ധ്യം ആവസഥ്യാഗ്നിസ്വപാദൌ ദധീചിപാദ ശ്ച കണ്വപാദോപി.

18. പശ്ചാന്മതംഗപാദഃ ശ്രാദ്ധാർഹഃ ക്രൌഞ്ചപാദ ഏ വാന്യഃ ദേവേന്ദ്രപാദ ആരാദഗസ്ത്യപാദസ്തതഃ പ രം പ്രോക്തഃ.

19. കാശ്യപപാദ ഇതീഥ പ്രോക്താന്യഷ്ടാദശ പ്രശസ്താ നി ശ്രാദ്ധസ്ഥാനാനി നൃണാം സദ്യോമുക്തിപ്രദാനി കലജ്ഞാനാം.

20. അഥ പഞ്ചമേ ദിനേ യത് കർത്തവ്യം ശ്രാദ്ധമത്ര തമ പിമയാ സൽകർമ്മാസക്തധിയാം വിശദീക്രിയതേ പ്രസാദലാഭായ.

21. രാമഗയാതീർത്ഥം തന്മധുസ്രവം തീർത്ഥമച്യുതഃ പ്രോ

ക്തം പാദാത്തൃതീയമേതൽ ഗയാശിരസ്തീർത്ഥമാമനന്തി ബുധാഃ.

22. ക്രൂപഗയാതീർത്ഥമഥ പ്രോക്തം ശ്രീമുണ്ഡപൃഷ്ഠതീർത്ഥമപി ആദിഗദാധരതീർത്ഥം ഘൃഷ്ടമിദം ധൌതപാദതീർത്ഥഞ്ച.

23. ഭീമഗയാതീർത്ഥമഥ പ്രഖ്യാതം ഗോപ്രചാരതീർത്ഥമപി യക്ഷിണ്യാസ്തീർത്ഥമിദം തരംഗദാലോല തീർത്ഥമാഖ്യാതം.

24. വൈതരണീതീർത്ഥമിതി ഷോഡശതീർത്ഥാനി പാവനാന്യത്ര അക്ഷയവടസ്തസ്സ്യാൽ ശ്രാദ്ധസ്ഥാനം ഗയാമഹാക്ഷേത്രേ.

25. അഷ്ടഗയാശ്രാദ്ധസ്യ സ്ഥാനാന്യേതാനി നിർദ്ദിശന്തി ബുധാഃ ശ്രാദ്ധാനന്തരമാശീർവാദസ്സഫലപ്രതിഗ്രഹശ്ചമതഃ.

26. പഞ്ചഗയാശ്രാദ്ധസ്യ സ്ഥാനമതഃ പ്രോച്യതേ മയാ വിശദം ഫൽഗുന്യാംശ്രാദ്ധം പ്രഥമം ശ്രീവിഷ്ണുപാദയോശ്ച പുനഃ.

27. അക്ഷയവടേ തൃതീയേ ഹനി കൃത്വാ ച ശ്രാദ്ധമത്ര കൃതികരം പഞ്ചഗയാശ്രാദ്ധാന്ത പ്യാശീർവാദം ദദാതി സുഫലം ച.

28. ഏകോദ്ദിഷ്ടശ്രാദ്ധം കർത്തവ്യം വിഷ്ണുപാദയോരേവ ത്രിവിധാനാം ശ്രാദ്ധാനാം സ്ഥാനാന്യേതാനി തത്ര വിഹിതാനി.

29. പ്രായേണൈതാന്യേവ ശ്രാദ്ധാനിത്രീണിതത്ര കർ

ന്തി അഷ്ടഗയാ പഞ്ചഗയാ ചൈകോട്ടിഷ്വം പ്രശസ്തമുദ്ദിഷ്ടം.

30. ശ്രീമൽഗയാമഹത്വം പ്രഖ്യാതം കിഞ്ചിദത്ര വിവൃണോമി വിജ്ഞാതായന്നരാണാം ശ്രാദ്ധശ്രദ്ധാഭിവൃദ്ധിമുപയാതി.

ഇപ്രകാരം ഈ ശ്രാദ്ധപ്രകരണത്തെ വിവരിച്ചതിന്റെ ശേഷം ഈ ഗയാക്ഷേത്രത്തിന്ന് ഇത്ര നിരതിശയമായ പാവനത്വം സിദ്ധിപ്പാനുള്ള കാരണം ഇന്നതായിരിക്കുമെന്നു പറയുന്നതിൽ ജനങ്ങൾക്ക് അഭിലാഷം ഉണ്ടാകാനിടയുള്ളതാകകൊണ്ട് അതിനെയും അല്പം സംക്ഷേപിച്ചു താഴെ വിവരിക്കാം.

55. പണ്ട് ശ്വേതവരാഹകല്പത്തിൽ ബ്രഹ്മാവു സ്ഥാവരജംഗമാത്മകമായ പ്രപഞ്ചത്തെ സൃഷ്ടിക്കുന്ന സമയം അസുരവകുപ്പിൽ പെട്ടവനായ ഗയാസുരനാകട്ടെ, സാധാരണ അസുരന്മാരെപ്പോലെ താമസഗുണവൃത്തിയായിത്തീരാതെ പരിശുദ്ധ സാത്വികനായിത്തീൎന്നുകൊണ്ട് ഈ ഗയക്കു സമീപമുള്ള കോലാഹലഗിരിയിൽ ചെന്ന് ഉച്ഛ്വാസനിശ്വാസങ്ങളെ അടക്കി തപസ്സു ചെയ്തുംകൊണ്ടിരിക്കുന്ന മദ്ധ്യത്തിൽ ബ്രഹ്മാവിഷ്ണുമഹേശ്വരാദികളായ സകല ദേവകളും ആ ഗയാസുരന്റെ മുമ്പിൽ പ്രത്യക്ഷമായി ഭവിക്കുകയും അവന്റെ അഭീഷ്ടപ്രകാരം അവന്റെ ദേഹത്തിന്നു ലോകത്തിലുള്ള സകല തീൎത്ഥങ്ങളിലും പുണ്യസ്ഥലങ്ങളിലും വെച്ചു പാവനത്വം ഉണ്ടായിരിക്കുമെന്നു വരത്തെ കൊടുക്കുകയും ചെയ്തു. അതിന്റെ ശേഷം ഈ ഗ

യാസുരൻ പരമപാവനശരീരനായി ഭവിച്ചു ലോകങ്ങളിൽ സഞ്ചരിക്കുന്ന സമയം ഈ ഗയാസുരനെ സ്പൎശിക്കുകയൊ ദൎശനമൊ ചെയ്യുന്ന സകല ജീവജാലങ്ങളും സംസാരബന്ധത്തിൽനിന്നു മോചനത്തെ പ്രാപിച്ചു തുടങ്ങിയപ്പോൾ യമധൎമ്മരാജാവിന്റെ സംയമിനീപുരിയിൽ ജനങ്ങൾ വളരെ കുറഞ്ഞുകാണുകയാൽ യമധൎമ്മരാജാവു ബ്രഹ്മലോകത്തിൽ ചെന്നു ബ്രഹ്മാവിനോടു സങ്കടം പറയുകയും അപ്പോൾ തന്നെ സകല ദേവകളോടുംകൂടി വൈകുണ്ഠത്തിൽ ചെല്ലുകയും ഈ വിവരം മഹാവിഷ്ണുവിനെ ബോധിപ്പിക്കുകയും ചെയ്തു സമയം വിഷ്ണുപ്രമുഖന്മാരായ സകല ദേവകളും കൂടി ചില ഉപായങ്ങളെ ആലോചിച്ച് ഉടനെ ഗയാസുരന്റെ അടുക്കൽ ചെന്നു ബ്രഹ്മാവിനു യാഗത്തിനു വേണ്ടി അതിപാവനമായ അങ്ങടെ ശരീരത്തെ തരേണമെന്ന് അപേക്ഷിച്ചതായും, അതിനെ ഗയാസുരൻ സന്തോഷപൂൎവ്വം അംഗീകരിച്ചു യാഗത്തിനായിക്കൊണ്ടു തന്റെ ശരീരത്തെ കൊടുത്തതായും, ബ്രഹ്മാവു ഗയാസുരന്റെ ശരീരത്തിന്മേൽ യാഗം ചെയ്തതായും, പിന്നെയും ഗയാസുരന്റെ ശരീരം ചലിക്കുന്നതായി കണ്ടപ്പോൾ ഇനി ഇളകാതെ ഇരിപ്പാൻ വേണ്ടി അതിപാവനമായ ഗായത്രിശിലയെ കൂടി ശിരസ്സിൽ ഇട്ടു ഗദാധരമൂൎത്തിയായ മഹാവിഷ്ണു പാദങ്ങളെക്കൊണ്ടു ചവിട്ടി അമൎത്ത് ഇളകാത്ത നിലയിൽ ആക്കിയതിനു ശേഷം ഗയാസുരൻ വ്യസനിച്ച് 'അല്ലയോ ദേവന്മാരെ! നിങ്ങൾ എന്തിനായിക്കൊണ്ട് എന്നെ ഇപ്രകാരം ചെയ്യുന്നു. നിങ്ങളുടെ ഇഷ്ടത്തെ സാധിപ്പി

പ്പാൻ ഞാൻ ശക്തനാകുന്നുവല്ലോ. ഞാൻ ചലിക്കാതെ ഇ പ്രകാരംതന്നെ കിടക്കുന്നുവെങ്കിൽ ലോകത്തിലുള്ള സകല തീർത്ഥങ്ങളിലും വെച്ച് ഈ സ്ഥലം എന്നെന്നേക്കും അത്യുൽകൃഷ്ടമായിത്തീരണം. ഈ സ്ഥലത്തു വന്നു ശ്രാദ്ധാദികളെ ചെയ്യുന്നവർക്ക് ഊർദ്ധ്വഗതി ഉണ്ടായിരിക്കേണം. എന്റെ പേർ എന്നെന്നും നിലനില്ക്കണം. വിഷ്ണു മുതലായ സകല ദേവകളുടേയും സാന്നിദ്ധ്യം എന്നും ഉണ്ടായിരിക്കേണം' എന്നും മറ്റും വരങ്ങളെ പ്രാർത്ഥിച്ചതായും, അങ്ങിനെതന്നെ എന്നു വിഷ്ണു മുതലായ ദേവകൾ സമ്മതിച്ചു വരം കൊടുത്തതിന്റെ ശേഷം ഈ സ്ഥലത്തിന്നു ഗയാ എന്ന പേർ സിദ്ധിച്ച് അത്യുൽകൃഷ്ടമായി തീർന്നതായും മറ്റും ചരിത്രങ്ങൾ ഗയാമാഹാത്മ്യത്തിൽ വിശദമായി വർണ്ണിച്ചിരിക്കുന്നു. ഈ ഗയയെപ്പററി മഹാഭാരതം ആരണ്യപർവ്വത്തിൽ 87-ാം അദ്ധ്യായത്തിൽ പറഞ്ഞിട്ടുള്ള ചില ശ്ലോകങ്ങളെ താഴെ ചേർക്കുന്നു.

1. ഏഷ്ടവ്യാ ബഹവഃ പുത്രാ യദ്യേകോപി ഗയാം വ്രജേൽ യജേത വാശ്വമേധേന നീലം വാ വൃഷമുൽസൃജേൽ.

2. ഉത്താരയതി സന്തത്യാ ദശപൂർവ്വാൻ ദശാപരാൻ മഹാനദീ ച തത്രൈവ തഥാ ഗയശിരോ നൃപ.

3. യത്രാസൗ കീർത്ത്യതേ വിപ്രൈരക്ഷയ്യകരണോ വടഃ യത്ര ദത്തം പിതൃഭ്യോന്നമക്ഷയ്യം ഭവതി പ്രഭോ.

4. സാ ച പുണ്യജലാ തത്ര ഫൽഗുനാമാ മഹാനദീ ബഹുമൂലഫലാ ചാപി കൗശികീ ഭരതർഷഭ.

1. ജീവതോർവാക്യകരണാൽ പ്രത്യബ്ദം ഭൂരിഭോജനാൽ
ഗയായാം പിണ്ഡദാനാച്ച ത്രിഭിഃ പുത്രസ്യ പുത്രതാ.

ഇപ്രകാരം മഹാഭാരതാദിപുരാണവർണ്ണ്യമാനമായും മഗധദേശാലങ്കാരമായുമിരിക്കുന്ന ഗയാക്ഷേത്രത്തിൽ കന്നിമാസം 28-ാംനു- പകൽ മൂന്നു മണി വരെയ്ക്കും താമസിച്ചു. ഗയാപാളി നനക്കുപോപാദ്ധ്യായനോടു യാത്രപറഞ്ഞു ആശീർവ്വാദവും, സുഫലവും വാങ്ങി പുറപ്പെട്ടു പകൽ അഞ്ചുമണിയോടുകൂടി ശ്രീകാശിക്കുതന്നെ ടിക്കറ്റു വാങ്ങി തീവണ്ടി കയറി.



ശ്രീ കാ ശി.

ഇതിന്റെ ശേഷം 29-ാംനു- രാവിലെ ശ്രീകാശിയിൽതന്നെ മടങ്ങി എത്തി. അവിടെ പ്രതിദിനം സ്നാനം, ദർശനം മുതലായതു ചെയ്തുകൊണ്ടു 71 തുലാം 5-ാംനു-വരെക്കും സുഖമായി താമസിച്ചു. 5-ാംനു- വൈകുന്നേരം അയോദ്ധ്യാ, മധുരാ, വൃന്ദാവനം മുതലായ പുണ്യക്ഷേത്രദർശനത്തിനായി പുറപ്പെട്ടു രാത്രി 11 മണിക്ക് അയോദ്ധ്യക്കു തീവണ്ടി കയറി.

അ യോ ദ്ധ്യാ.

6-ാംനു- പുലർച്ചെ ആറര മണിക്കു അയോദ്ധ്യാ സ്റ്റേഷനിൽ ചെന്നിറങ്ങി. ആ സ്റ്റേഷനിൽ ഹാജരുണ്ടാ

യിരുന്ന അനേകം അയോദ്ധ്യാപണ്ഡാക്കന്മാരിൽവെച്ചു അതി പ്രസിദ്ധനും, ധനികനും, മുൻസിപ്പാൽ കൌൺസിലരും, അയോദ്ധ്യാരാജാവിന്റെ ഉപാദ്ധ്യായനുമായ രാമപ്രസാദപണ്ഡാവിന്റെ കാൎയ്യസ്ഥനായ രാമദത്തം എന്ന ബ്രാഹ്മണനെ കാണുകയും അദ്ദേഹം ക്ഷണിക്കുകയും ചെയ്തതിനാൽ അദ്ദേഹത്തോടുകൂടി സ്റ്റേഷനിൽനിന്ന് ഒന്നര മയിൽ ദൂരെയുള്ള അയോദ്ധ്യാപട്ടണത്തിലേക്കു കുതിരവണ്ടി കയറി പുറപ്പെട്ടുചെന്ന് അവിടെ സരയൂനദിക്കു എത്രയും സമീപത്തിൽ അതി വിശാലമായ ഒരു ബങ്കളാവ് ഒഴിച്ചുതന്നതിൽ സാമാനങ്ങളെല്ലാം ഇറക്കിവെച്ച് ഉടനെ രാമപ്രസാദപണ്ഡാവിനെ കണ്ടു കുശലപ്രശ്നപുരസ്സരമായി സരസസംഭാഷണം ചെയ്തതിനുശേഷം ഒമ്പതുമണിയോടുകൂടി സ്നാനത്തിന്നായി സരയൂതീരത്തിൽ ചെന്ന് സരയൂനദിയെ വന്ദിച്ചു സങ്കല്പപൂൎവ്വകം സ്നാനം ചെയ്തതിനു ശേഷം

ശ്ലോ—അയോദ്ധ്യാമധുരാമായാകാശീകാഞ്ചീഹ്യവന്തികാ
പുരീദ്വാരവതീചൈവസപ്തൈതാമോക്ഷദായികാഃ

എന്ന പ്രമാണപ്രകാരം പ്രസിദ്ധപ്പെട്ട സപ്തപുരികളിൽ വെച്ച് ഒന്നാമത്തേതായ അയോദ്ധ്യയിൽ ചെയ്യേണ്ടതായ ശ്രാദ്ധത്തെയും തൽക്കാലം എതാനും ചില ദൎശനത്തെയും ചെയ്ത് പത്തുമണിയോടുകൂടി വാസഗൃഹത്തിൽ വന്നു ഭക്ഷണം കഴിച്ചു ഉടനെ ഹനുമൽക്ഷേത്രം മുതലായ പല ക്ഷേത്രങ്ങളിലും ദൎശനത്തിന്നായിക്കൊണ്ട് പുറപ്പെട്ടു. ഒന്നാമത് ഇവിടെ പ്രധാനമായ ഹനുമൽ ക്ഷേത്രത്തിൽചെന്നു ദൎശനം കഴിച്ചു, അവിടെ കുറേനേരം

പുരാണവായന കേട്ടുംകൊണ്ടിരുന്നു. അവിടെനിന്നും പുറപ്പെട്ടു സമീപമുള്ള അതിവിചിത്രമായ ശ്രീരാമക്ഷേത്രത്തിലും, ശ്രീരാമസ്വാമിയുടെ ജന്മഭൂമിയായ ക്ഷേത്രത്തിലും, രാവണവധാനന്തരം എഴുനെള്ളിയിരുന്ന സ്ഥലത്തു ഉണ്ടാക്കപ്പെട്ടിട്ടുള്ള ക്ഷേത്രത്തിലും സീതാസ്വയംവരം കഴിഞ്ഞുവന്ന ഉടനെ സീതയോടുകൂടി വസിപ്പാനായി ഉണ്ടാക്കിക്കൊടുത്തിട്ടുള്ള കെട്ടിടത്തിലും മറ്റും ക്രമേണ ദർശനം ചെയ്തു സന്ധ്യയ്ക്കുമുമ്പായി അയോദ്ധ്യാരാജാവിന്റെ രാജധാനിയിൽ ചെന്നു. ദൈവഭക്തനും, വിശിഷ്ടനും, വിദ്വാനുമായ അയോദ്ധ്യാരാജാവിനെകണ്ടു സംഭാഷണംചെയ്തു. നാലുദിവസമെങ്കിലും രാജധാനിയിൽ താമസിക്കേണമെന്നും മറ്റും മഹാരാജാവു് വളരെ നിർബ്ബന്ധിച്ചു എങ്കിലും ഹരിദ്വാരത്തിൽപോയി വരുന്ന മടക്കത്തിൽ വന്നു താമസിച്ചുകൊള്ളാമെന്നു എടത്രാപ്പാടതമ്പുരാൻ തിരുമനസ്സുകൊണ്ടു സമാധാനം പറഞ്ഞതിനുശേഷം രാജധാനി മുഴുവനും കാണ്മാനായി എഴുന്നെള്ളുകയും രാത്രി ഒമ്പതുമണിവരെ പ്രധാനപ്പെട്ട ചില സ്ഥലങ്ങളെ മാത്രം കാണുകയും ചെയ്തു. അതിൽ ഒന്നാമത്തെ ശയനഗൃഹത്തിൽ മുഴുവനും വെള്ളികൊണ്ടു് ഉണ്ടാക്കപ്പെട്ടതും വിചിത്രവേലകൾ ഉള്ളതും ആയ രണ്ടു സോഫകളും അതുപ്രകാരംതന്നെ നാലുസിംഹാസനങ്ങളും മറ്റും വിചിത്രപദാർത്ഥങ്ങളെയും കണ്ടതിനുശേഷം മഹാരാജാവിന്റെ ദൈവപൂജാഗൃഹത്തിൽ ചെന്നു ദർശനം കഴിക്കുകയും സ്വാമി സന്നിധിയിൽവെച്ചു പ്രതിദിനം നടന്നുവരുന്ന രാസലീല എന്ന നാടകത്തെ കാ

ണകയും ചെയ്തു. അവിടെനിന്ന സ്നേഹിതന്മാരോട യാത്ര പറഞ്ഞുപോന്ന സത്രത്തിൽതന്നെ വന്ന പലഹാരം കഴിച്ചു രാമപ്രസാദപണ്ഡാവിനെ കണ്ട് രാണപ്പടവ മുതലായ സംഭാവനകളെ കൊടുത്തു അനുഗ്രഹത്തോട സഫലവും വാങ്ങി യാത്രപറഞ്ഞ പിരിഞ്ഞു ബങ്കളാവിൽതന്നെ വന്ന രാത്രി ഉറങ്ങി. ഈ അയോദ്ധ്യാനഗരം പൂർവ്വകാലത്തിൽ വൈവസ്വതമനുവിനാൽ നിമ്മിക്കപ്പെട്ടതാണെന്ന ചില ശാസനപത്രങ്ങളാലും കാണുന്നുണ്ട്. മഹാവിഷ്ണുവിന്റെ അംശമായ സാക്ഷാൽ ശ്രീരാമസ്വാമി അവതരിച്ചതും, ബാലലീലകളെ ചെയ്തതും, രാവണാദി ദുഷ്ടവധാനന്തരം പന്തീരായിരം സംവത്സരം വരെയും രാജ്യഭാരം ചെയ്തുവന്നതും, പിന്നെ രാജ്യഭാരം പുത്രന്മാരെ ഏല്പിച്ചു ഭരതാദി സഹോദരന്മാരോടും ഭക്തന്മാരോടുംകൂടി സരയൂനദിയിൽ ഇറങ്ങി വൈകുണ്ഠം പ്രാപിച്ചതും മറ്റും ഈ അയോദ്ധ്യാനഗരത്തിൽവെച്ചുതന്നെയാണ് ഉണ്ടായിരിക്കുന്നത്. അന്ന കടവിൽ സ്വർഗ്ഗാരോഹണം ചെയ്ത സരയൂഘട്ടത്തിന ഇന്നും സ്വർഗ്ഗഘാട്ട് എന്ന പേര വിളിച്ചുവരുന്നു. ശ്രീരാമന്റെ സ്വർഗ്ഗാരോഹണാനന്തരം ആ വംശത്തിൽ ചേൎന്ന പല രാജാക്കന്മാർ ഈ അയോദ്ധ്യാപുരിയിൽ വാണതായും തദ്ദേശവാസികൾ പറഞ്ഞുവരുന്നു. ഈ നഗരം ൧൮൦൧-മതു ഇംഗ്ലീഷുസംവത്സരത്തിൽ ഈസ്റ്റ് ഇന്ത്യാകൊമ്പനിയാൎക്ക കൈവശപ്പെട്ടു. ൧൮൫൬-ാമതു ഫിബ്രവരിമാസത്തിൽ ബ്രിട്ടീഷുഗവമ്മേണ്ടിന്ന അധീനമായി. ഇപ്രകാരമുള്ള ഈ അയോദ്ധ്യാ 24000 ചതുരശ്രമൈത്സ്

വിസ്തീൎണ്ണമായി പരന്നുകിടക്കുന്നതും, 297000-ത്തോളം ജനങ്ങൾ അധിവസിച്ചുവരുന്നതുമാകുന്നു. ഇവിടെ നെല്ല്, ചോളം, കരിമ്പു, നീലി, കൊയ്യാപ്പഴം, ഇലന്തപ്പഴം, ഉൎമ്മാമ്പഴം, പരുത്തി, പുകയില മുതലായ കൃഷികൾ സാധാരണ നടത്തിവരുന്നു. സരയൂതീരത്തിൽ കരിങ്കല്ലുകൊണ്ടു വിശേഷമായി കെട്ടപ്പെട്ട അനേകം ഘട്ടങ്ങളുമുണ്ട്. രാമഘാട്ട്, വസിഷ്ഠഘാട്ട്, നാരദഘാട്ട്, സ്വൎഗ്ഗഘാട്ട് ഇങ്ങിനെ പലേ ഘട്ടങ്ങളുള്ളതിൽ ശ്രീരാമസ്വാമി സകല പ്രജകളോടുകൂടി സ്വൎഗ്ഗാരോഹണംചെയ്ത ഘാട്ടിന്നാണ് സ്വൎഗ്ഗഘാട്ട് എന്നു പേരുപറഞ്ഞുവരുന്നത്. ഈ ഘട്ടത്തിലാണ് ശ്രാദ്ധം ചെയ്യേണ്ടത്, ഞങ്ങൾ ഇവിടെതന്നെയാണ് ശ്രാദ്ധം ചെയ്തതും. യാത്രക്കാര് ഇത്രയും മഹിമയുള്ള അയോദ്ധ്യയെ ചെന്നു കാണാതെ മടങ്ങരുതെന്നുകൂടി പറഞ്ഞുകൊണ്ടു ഈ പ്രസ്താവനയെ അവസാനിപ്പിക്കുന്നു.

---

## ലക്ഷ്മണപുരം (ലഖ്ണൌർ)

---

56. അതിന്നശേഷം 7-ാംനു- പുലൎച്ചെ 5 മണിയോടുകൂടി അയോദ്ധ്യാസ്റ്റേഷനിൽ നിന്നു തീവണ്ടി കയറി. 11 മണിക്കു ലക്ഷ്മണപുരമെന്ന പട്ടണത്തിൽ ഉള്ള അതിവിശാലമായ സ്റ്റേഷനിൽ ഇറങ്ങി. ഈ പട്ടണം പണ്ടു ലക്ഷ്മനാൽ നിൎമ്മിക്കപ്പെട്ടതാകകൊണ്ടു ഇന്നും ലഖ്ണൌർ എന്നു പേരുപറഞ്ഞുവരുന്നു. ഈ നഗരം വിശാലമായിട്ടുള്ള

ളും, അധികം ജനങ്ങളും, യൂറോപ്യന്മാരും, സോൾജർപട്ടാളക്കാരും അധിവസിപ്പവരുന്നതും ആയ ഒരു സ്ഥലമാകുന്നു. സ്റ്റേഷനിൽനിന്നു പട്ടണം അര, മുക്കാൽ മയിൽസ് സമീപത്തിലാണ്. കുതിരവണ്ടി ധാരാളം കിട്ടും. തീവണ്ടിസ്റ്റേഷൻ വളരെ ഭംഗിയുള്ളതാണ്. ഇവിടെ കഴൽവെള്ളും ധാരാളമായി നടക്കുന്നുണ്ട്. സ്റ്റേഷനിൽ തീവണ്ടി എത്തുന്ന സമയം മറ്റൊരേടത്തും കാണാത്തതായ പലേതരം പഴങ്ങളും വിചിത്രങ്ങളായ അനേകപദാൎത്ഥങ്ങളും വില്പാൻ കൊണ്ടുവരുന്നുണ്ട്. ഈ സ്റ്റേഷനിൽനിന്നു ഉടനെ പട്ടണത്തിലേക്കു പോയി ഒരു ഗൃഹം വാടകക്കു വാങ്ങി. അവിടെനിന്നു സ്നാനം, ഭക്ഷണം മുതലായതു കഴിച്ചു പകൽ മൂന്നുമണിക്കുതന്നെ സ്റ്റേഷനിൽ ചെന്നു. ഉടനെ ഹരിദ്വാരത്തിലേക്കു ടിക്കറ്റു വാങ്ങി നാലുമണിയോടുകൂടി തീവണ്ടി കയറി പോകയും ചെയ്തു. ഇവിടെ അധികം താമസിപ്പാൻ സമയമില്ലാതിരുന്നതുകൊണ്ടു പട്ടണത്തിന്റെ സ്വഭാവം മുഴുവനും കണ്ടറിവാൻ സാധിച്ചില്ല. എങ്കിലും അല്പമായ സഞ്ചാരംകൊണ്ട് ഈ പട്ടണം കുറെ പ്രബലപ്പെട്ടതാണെന്നു മനസ്സിലാക്കുവാൻ സാധിച്ചു. എന്നാൽ പുണ്യക്ഷേത്രങ്ങളും മറ്റും സമീപത്തിലില്ലാത്തതുകൊണ്ടു തീൎത്ഥയാത്രക്കാൎക്കു അത്ര സുഖപ്രദമായി തോന്നിയില്ല. ഇത്രമാത്രം പറഞ്ഞു ലക്ഷ്മണപുരചരിത്രത്തെ ഇവിടെ അവസാനിപ്പിക്കുന്നു.

## ഹരിദ്വാരം

57. പിറെറന്നു 8-ാംനു- ബുധനാഴ്ച രാവിലെ 6 മണിക്കു പുണ്യസ്ഥലമായ ഹരിദ്വാരം സ്റ്റേഷനിൽചെന്നിറങ്ങി. ഉടനെതന്നെ കുതിരവണ്ടിപിടിച്ചു സ്റ്റേഷനിൽനിന്നു ഒരു മയിത്സ് സമീപമുള്ള ഹരിദ്വാരപട്ടണത്തിലേക്കു ചെന്നു. അവിടെ രാമദാസൻ എന്ന ഒരു ബ്രാഹ്മണനെ കാണുകയും, അദ്ദേഹം തന്റെ വിശാലമായ ഗൃഹത്തിലേക്കു കൂട്ടിക്കൊണ്ടുപോകയും ചെയ്തു. ഉടനെ സാമാനങ്ങളെല്ലാം അവിടെ എറക്കിവെച്ചു അദ്ദേഹത്തിനെ ഉപാധ്യായനായി വരിച്ചു ഹരിദ്വാരത്തിൽ എത്രയും മുഖ്യസ്ഥലമായ ബ്രഹ്മകുണ്ഡത്തിൽ ചെന്നു സങ്കല്പപൂർവ്വകമായി ഗംഗാസ്നാനം, ദർശനം മുതലായതു കഴിച്ചു അന്നു ക്ഷേത്രോപവാസമായി താമസിച്ചു.

58. പിറെറന്നു 9-ാംനു- പ്രഭാതകാലത്തിൽ എഴുനീററു ദേഹശുദ്ധി ചെയ്തു ബ്രഹ്മകുണ്ഡഘാട്ടിൽ സ്നാനത്തിനായി ചെന്ന സമയം അവിടെവെച്ചു സ്നാനത്തിന്നായി പരിവാരസമേതം വന്നിരുന്ന കാശിമഹാരാജാവുമായി കണ്ടു സംഭാഷണം ചെയ്തു. തമ്മിൽ പരിതെറപിരിഞ്ഞ ഉടനെ സ്നാനംചെയ്തു തീർത്ഥശ്രാദ്ധത്തിന്നായി ബ്രഹ്മകുണ്ഡത്തിൽനിന്നു എത്രയും സമീപമായ കുശാവർത്തഘാട്ടിൽ ചെന്നു അവിടെ ശ്രാദ്ധത്തിന്നായി ബ്രാഹ്മണരെ വരിച്ചു യഥാവിധി സങ്കല്പപൂർവ്വകമായി ശ്രാദ്ധം ചെയ്തു. എന്നാൽ ഈ ഹരിദ്വാരത്തിൽ, എത്രയും മുഖ്യസ്ഥലമെന്നു പ്രസി

ഖമായ ഭ്രാമകബന്ധഘട്ടത്തെക്കാൾ ഈ കുശാവൎത്തഘട്ട ത്തിന്നു ശ്രാദ്ധകൎമ്മങ്ങളെ ഉദ്ദേശിച്ചു ഒരു പ്രാശസ്ത്യം സിദ്ധിപ്പാനുള്ള കാരണമെന്തായിരിക്കുമെന്നുള്ളതിനെക്കൂടി വിവരിക്കുന്നതു യാത്രക്കാൎക്കു ഉപയോഗമായിത്തീരുമെന്നു കരുതി അതിനെ താഴെ വിവരിക്കുന്നു:—

59. പണ്ടു ഈ കുശാവൎത്തമെന്ന സ്ഥലം ഗംഗാതീരത്തിൽ ഒരു തപോവനമായിരുന്നു. ഈ തപോവനത്തിൽ ദത്താത്രേയമഹൎഷി തപസ്സു ചെയ്തുകൊണ്ടിരിക്കുന്ന മദ്ധ്യത്തിൽ ഭഗീരഥപ്രാൎത്ഥനയാൽ ഭൂലോകത്തിലേക്കു അവതരിച്ചു സാടോപമായി പ്രവഹിച്ചുവരുന്ന ഗംഗാദേവി ഈ മഹാമുനിയുടെ തപോവനത്തിൽക്കൂടി പ്രവഹിച്ചു മഹൎഷിയുടെ ചൎമ്മാംബരം, ദൎഭാസനം, കമണ്ഡലു, കുശ മുതലായതുകളെക്കൂടി പ്രവാഹബലംകൊണ്ടു കൊണ്ടുപോകുന്ന സമയം ദത്താത്രേയൻ കോപിച്ചു ഗംഗയ്ക്കു ഭൂലോകത്തിൽ പ്രാശസ്ത്യവും പാവനത്വവും കേവലം ഇല്ലാതെയാക്കിത്തീൎക്കുവാൻ ശപിപ്പാനാരംഭിച്ചു. ആ സമയം വിരിഞ്ചാദികളായ സകല ദേവകളും അറിഞ്ഞു സംഭ്രാന്തന്മാരായി ഭവിച്ചു. ഉടനെ ദേവകൾ ദത്താത്രേയമഹൎഷിയെ പ്രസാദിപ്പിച്ചു തന്നിവൃത്തിയെ വരുത്തുവാൻവേണ്ടി തപോവനത്തിൽ ചെന്നു 'അല്ലയോ ദത്താത്രേയമഹൎഷേ! അങ്ങുന്നു പ്രസാദിക്കണം. ഭൂലോകത്തിൽ പലതരം വൎദ്ധിച്ചുവന്നിരിക്കുന്ന മഹാപാപികളുടെ പാപനിവൃത്തി വരുത്തി പരിശുദ്ധിയെ ചെയ്യുവാൻവേണ്ടി അവതരിച്ചിരിക്കുന്ന ഭാഗീരഥീദേവിയെ ഭവാൻ ശപിക്കുന്നതു്. ശപിക്കുന്നപക്ഷം ആരു വഹി

യ ഒരു കഷ്ടമായിത്തീരുന്നതാണ്". എന്നും മററും അപേക്ഷിച്ചു സ്വയം ദത്താത്രേയമഹാമുനി കുറെ ശാന്തകോപനായി ഭവിച്ചു. 'അല്ലയോ ദേവവരന്മാരെ! ഞാൻ ശപിക്കാതെ ഇരിക്കേണമെങ്കിൽ മുപ്പത്തുമുക്കോടി ദേവകളും എന്റെ തപോവനമായ കുശാവർത്തഘട്ടത്തിൽ എന്നെന്നും സന്നിഹിതന്മാരായിരിക്കേണം. ഇവിടെ ശ്രാദ്ധാദി സൽകർമ്മങ്ങളെ ചെയ്യുന്നവർ ഉടനെ സൽഫലസിദ്ധി ഉണ്ടായി വരണം' എന്നും മററും മഹർഷി അരുളിച്ചെയ്തു. ബ്രഹ്മാവും മററുമുള്ള സകല ദേവകളും സന്തോഷപുരസ്സരം ആ അഭിപ്രായത്തെ സമ്മതിച്ചു. അതിനാൽ ഈ കുശാവർത്തഘട്ടത്തിന്നു ഇന്നും ഉൽകൃഷ്ടനിലനിന്നുവരുവാൻ ഇടയായിത്തീർന്നതാണ്. ബ്രഹ്മകുണ്ഡഘട്ടത്തിന്നു പ്രാശസ്ത്യം സിദ്ധിപ്പാനുള്ള കാരണം ബ്രഹ്മാവ് യാഗംചെയ്തിട്ടുള്ള സ്ഥലമാകയാലാകുന്നു, ഈ കഥ സ്ഥലപുരാണത്തിൽ ൧൨-ാമദ്ധ്യായത്തിൽ വിവരിച്ചിരിക്കുന്നു. ഇപ്രകാരമുള്ള കുശാവർത്തഘട്ടത്തിൽ യഥാവിധി ശ്രാദ്ധം ചെയ്തതിന്നുശേഷം രണ്ടുമണിയോടുകൂടി അവിടെനിന്നു വാസഗൃഹത്തിലേക്കു മടങ്ങിവന്നു. പിന്നെ ഭക്ഷണം കഴിഞ്ഞു ഉടനെ ഹരിദ്വാരത്തിലെ അഗ്രഹാരങ്ങളും, ബജാറുകളും, പുണ്യക്ഷേത്രങ്ങളും മററും കാണ്മാനായി പുറപ്പെട്ടു. ഒന്നാമത്തെ വാസഗൃഹത്തിൽനിന്നു ഒരു മയിൽസ് സമീപമുള്ള ഭീമകുണ്ഡത്തിൽ ചെന്നു ദർശനംകഴിച്ചു. ഈ ഭാഗത്തെ പ്രദേശം ഒരു പർവ്വതശിഖരമാണ്. ഇവിടെ തപോനിരതന്മാരായ ചില സന്ന്യാസികൾ അധിവസിച്ചുവരുന്നുണ്ട്. വിജനപ്രദേശവുമാണ്.

ഈ ഭീമകുണ്ഡത്തിൽനിന്നു മടങ്ങിപ്പോന്നു് ബജാറുകളൊക്കെയും കണ്ടു. ബജാറ് ചെറുതായിരുന്നാലും വളരെ ഭംഗിയുള്ളതാണ്. ബജാറിലെ മിക്കതും വീഥികളിൽ കരിങ്കല്ലു് പാവീട്ടുണ്ടു്. പലതരം ഭക്ഷ്യപദാർത്ഥങ്ങളും വണ്ടിയിൽ കയററി വീഥിയിൽക്കൂടി എപ്പോഴും കൊണ്ടുനടന്നു വിററുവരുന്നതായി കണ്ടിരിക്കുന്നു. ഇവിടെ കസ്തൂരിക്കു വില കുറെ സഹായമുണ്ടു്. ഉറുപ്പികാത്തൂക്കത്തിന്നു ഇരുപത്തുനാലു ഉറുപ്പിക കൊടുത്താൽ മേത്തരം കസ്തൂരി കിട്ടും. ഈ വിലക്കു ഒരുറുപ്പികാത്തൂക്കം കസ്തൂരിയും, ശീതകാലത്തിന്നു ഉപയോഗമുള്ള പലതരം ശീലത്തരങ്ങളും വാങ്ങി അവിടെനിന്നു വാസഗൃഹത്തിലേക്കുതന്നെ മടങ്ങിപ്പോന്നു. ഈ പ്രദേശത്തിൽ പ്രധാനപ്പെട്ട ക്ഷേത്രങ്ങൾ കുറയും. ബജാറ് വളരെ വിസ്താരമുള്ളതല്ല, എങ്കിലും ഉള്ളതിന്നു വളരെ വെടിപ്പും ഭംഗിയുമുണ്ടു്. വേണ്ടുന്ന സാമാനങ്ങൾ എല്ലാം കിട്ടും, കരിങ്കൽ കൊണ്ടു നിർമ്മിതങ്ങളായ ഗൃഹങ്ങളാലും, ഒന്നും രണ്ടും മൂന്നും നിലകളുള്ള പ്രാസാദങ്ങളാലും അലംകൃതമായ ഈ പട്ടണം ഗംഗാതീരത്തിൽത്തന്നെ പ്രകാശിക്കുന്നതാണ്. ബ്രാഹ്മണഗൃഹങ്ങൾ മിക്കതും ഇവിടെനിന്നു രണ്ടു മയിൽ ദൂരമുള്ള 'കനഖല' എന്ന പുണ്യപ്രദേശത്തിലാണ്. ബ്രാഹ്മണർ പ്രതിദിനവും അവിടെനിന്നു് ഈ ഹരിദ്വാരത്തിൽ വന്നു യാത്രക്കാർ പൌരോഹിത്യകർമ്മത്തെ വേണ്ടതുപോലെ നിവൃത്തിച്ചും അവരവരുടെ അവസ്ഥാനുസരണം വാസസ്ഥലം മുതലായതു സഹായിച്ചുകൊടുത്തും വൈകുന്നേരം കനഖലത്തുതന്നെ പോകയും ചെയ്തുവരുന്നു

ത്തു് സാധാരണ നടപ്പാകുന്നു. എന്നാൽ യാത്രക്കാൎക്കുവേണ്ടിയും മറ്റും ചിലപ്പോൾ ഹരിദ്വാരത്തിലും താമസിക്കുമാറില്ലെന്നു പറവാനും പാടില്ല. ഇവിടെ വാടക കൊടുത്താൽ വലിയ വിശാലഗൃഹങ്ങൾ പാൎപ്പാൻ കിട്ടുന്നതാണു്. പുരോഹിതബ്രാഹ്മണർ മിക്കതും താമസിക്കുന്നതും യാത്രക്കാരെ താമസിപ്പിക്കുന്നതും വാടകക്കു വാങ്ങീട്ടുള്ള ഗൃഹങ്ങളിൽ തന്നെ ആയിരിക്കും. ഈ പ്രദേശത്തിൽ സ്ഥിരവാസികളായ ബ്രാഹ്മണര് ദുൎല്ലഭമായിട്ടേ ഉണ്ടാവുകയുള്ളൂ. ക്ഷത്രിയന്മാർ, വൈശ്യന്മാര്, ശൂദ്രന്മാർ സന്യാസികൾ, ഗോസ്വാമികൾ, വൈരാഗികൾ മുതലായി അനേകം തരക്കാർ ഇവിടെ സ്ഥിരമായി വസിച്ചുവരുന്നുണ്ടു്. ഇവിടുത്തെ ഗംഗാമാഹാത്മ്യത്തെ വൎണ്ണിച്ചു് അവസാനിപ്പിക്കുവാൻ ആരാലും അസാദ്ധ്യമാണു്. ഇവിടെ ഗംഗയുടെ ശൈത്യം അതി ദുസ്സഹമാണു്. ഈ ശൈത്യത്തിന്നു് ഒരു മാതിരി ഉദാഹരണത്തെ നാം വിവരിക്കാം:— നമ്മുടെ മദിരാശി പട്ടണത്തിൽ സുലഭമായി കിട്ടുന്ന അയിസ് എന്ന പദാൎത്ഥത്തിന്നു എത്രത്തോളം ശൈത്യശക്തി കാണപ്പെടുന്നുവോ ആയതു ഹരിദ്വാരത്തിലെ ഗംഗാജലത്തിന്നു സഹജമായിരിയ്ക്കും. ധനു, മകരം ഈ കാലങ്ങളിൽ ശൈത്യാധിക്യത്താൽ ഇതുകൾക്കു പരസ്പരം വൎണ്ണിയ്ക്കപ്പെട്ട സാമ്യം വിട്ടുപോകുമെന്നുകൂടി പറയേണ്ടിവന്നിരിയ്ക്കുന്നു. ഇത്രയും ശീതളമായിട്ടുള്ളതാണെങ്കിലും ഈ ഹരിദ്വാരഗംഗയിൽ പ്രഭാതകാലംമുതൽ സന്ധ്യാകാലംവരെ ജനം തിക്കിത്തിരക്കാതെ മുങ്ങി കയറിപ്പോരേണമെങ്കിൽ വളരെ പ്രയാസംത

ന്നെ. എന്നി ഈ ഗംഗാജലത്തിന്റെ വൎണ്ണസാമ്യം നോക്കു ന്നതായാൽ പരിശുദ്ധമായ ക്ഷീരത്തെ ഒരുവിധം ഉദാഹരിക്കാം, എങ്കിലും ഗംഗാജലത്തിന് അധികമായ സ്വച്ഛതയുള്ളതുകൊണ്ടു ക്ഷീരത്തെക്കാൾ ഉൽകൃഷ്ടമായിത്തന്നെ വൎണ്ണിക്കേണ്ടിവരുമെന്നു തോന്നുന്നു. എന്തിന്ന വളരെ പറയുന്നു. പ്രൌഢന്മാരായ കാമുകന്മാർ അതിസുന്ദരിയായ ഒരു തരുണിയെ കാണുന്ന സമയം എതുപ്രകാരം അനുരക്തഹൃദയന്മാരായി ഭവിക്കുമൊ അതുപ്രകാരം ഈ ഗംഗാപ്രവാഹമംഗിയെ കാണുന്നവർ ഭ്രമിച്ചുപോകുമെന്ന സംഗതി നിസ്സംശയമായി ഇവിടെപറഞ്ഞുകൊള്ളുന്നു. ഈ നദീരൂപിണിയായി പ്രവഹിക്കുന്ന ഗംഗക്ക് ഇത്രയും സൌന്ദൎയ്യമുള്ള പക്ഷം മൂൎത്തിമതിയായ സാക്ഷാൽ ഗംഗാദേവിക്ക് എത്ര സൌഭാഗ്യമുണ്ടായിരിക്കണം. പണ്ടു ശന്തനുമഹാരാജാവു ഗംഗാദേവിയെ കണ്ടു ഭ്രമിച്ചതിന്നു കാരണം മറെറാന്നുമല്ലെന്നു തീൎച്ചയാണ്. ഈ ഗംഗയുടെ ഉഭയതീരങ്ങളും വിശാലശാഖികളെക്കൊണ്ടു നിറയപ്പെട്ട അതിമനോഹരങ്ങളായിരിക്കുന്നു. ഒരു വക ശാഖാമൃഗക്കൂട്ടങ്ങൾ തീരവൃക്ഷങ്ങളിലേറി സഞ്ചരിക്കുന്ന സമയം നിൎമ്മലമായ ജലത്തിൽ പ്രതിഫലിക്കയാൽ ഈ പ്രദേശത്തിലുള്ള വാനരന്മാർകൂടി ഭക്തിയോടെ ഗംഗാജലത്തിൽ സ്നാനം ചെയ്തു വിഹരിക്കുന്നുവൊ എന്നു ജനങ്ങൾക്കു തോന്നിപ്പോകും. ഇപ്രകാരമുള്ള ഈ ഗംഗയുടെ അക്കരയിൽ അത്യുന്നതങ്ങളായ പൎവ്വതങ്ങളും കാണാവുന്നതാണ്. പണ്ടു ഭദ്രകാളി സുംഭാസുരനെ നിഗ്രഹിച്ചതു മേല്പറഞ്ഞ പൎവ്വതത്തിൽവെ

ച്ചാകുന്നു എന്നു തദ്ദേശവാസികൾ പറഞ്ഞുവരുന്നു. ഹരിദ്വാരത്തിൽനിന്നു നോക്കിയാൽ മേല്പറഞ്ഞ പർവ്വതത്തിൽ ഒരു ദേവിക്ഷേത്രവും കാണാം. ഈ പർവ്വതത്തിൽനിന്നു വടക്കോട്ടു ഏകദേശം 48 മയിത്സ് ദൂരം വരെക്കും ശ്രീഹനുമാന്റെ വാസസ്ഥാനമെന്നു പ്രസിദ്ധമായ കദളീവനമാകുന്നു എന്നാണു് പറഞ്ഞുവരുന്നതു്. ഇവിടെ നിന്നു ബദര്യാശ്രമത്തിലേയ്ക്കും ഗംഗോത്രിക്കും ശരാശരി 200 മയിത്സ് ദൂരമുള്ളതായി പറയുന്നു. ഇവിടെ നിന്നു മേൽപറഞ്ഞ പുണ്യസ്ഥലങ്ങളിലേക്കു 15 ദിവസംകൊണ്ടു പോയിച്ചേരാം. പക്ഷേ കാൽനടയായി പോകേണ്ടിവരും. എന്നാൽ ഝംപാ എന്ന ഒരു മാതിരി വാഹനങ്ങളിൽ കയറിപ്പോകുന്നതായാൽ പോയി മടങ്ങിവരുവാൻ 120 ഉറുപ്പിക ചിലവു ചെയ്താൽ സാധിക്കുന്നതാണു്. ഇവിടെ സമീപത്തിൽ മുൻസീഫ് കോടതിയോ, മജിസ്ട്രേട്ടുകച്ചേരിയോ ഇല്ല. ഉള്ളതു ദൂരത്തിലാണു്. പ്രധാനപ്പെട്ട ഒരു പൊല്ലീസ്സ് സ്റ്റേഷൻ മാത്രമാണു് ഇവിടെ ഉള്ളതു്.

60. ഈ ഹരിദ്വാരത്തിൽനിന്നു രണ്ടു മയിത്സ് തെക്കുഭാഗം കനഖലം എന്ന പ്രഖ്യാതമായ ഒരു പുണ്യസ്ഥലമുണ്ടു്. ഈ പുണ്യസ്ഥലത്തെ ദർശിപ്പാനായി തുലാം 10-ാംനു- രാവിലെ പുറപ്പെട്ടു. എക്കാവണ്ടിയിൽ കയറി പോയി ഒമ്പതു മണിക്കു മുമ്പായി കനഖലത്തിൽ എത്തി. എന്നാൽ ഈ സന്ദർഭത്തിൽ എക്കാവണ്ടിയുടെ സ്വഭാവത്തെക്കൂടി അല്പം വിവരിക്കാം:- എക്കാവണ്ടി എന്നു പറയുന്നതു് ഒരാൾക്കു മാത്രം സുഖമായി ഇരിപ്പാൻതക്ക വിസ്താരമു

ഉള്ള ഒരു വണ്ടിയാകുന്നു. ഇതു സുമാറ് ഒന്നരക്കോൽ ച
തുരശ്രത്തിൽ ഉള്ളതായിരിക്കും. നാലു വക്കിനും ചെറുതാ
യ ഓരോ തൂണുകളും, അതിന്നു മീതെ തടിച്ച മെഴുക്കുശീല
കൊണ്ട് ഒരു ആവരണവും മാത്രമാണ് ഉണ്ടായിരിക്കുക.
ഭാരം വളരെ കുറഞ്ഞിരിക്കും. മുൻഭാഗത്തു കോച്ച്മാന്
ഇരിപ്പാൻ ചുരുക്കത്തിൽ ഒരു സ്ഥലവും ഉണ്ടായിരിക്കും.
പണക്കാരായാൽ പ്രായേണ ഒരാൾ മാത്രമേ ഇതിൽ കയ
റുമാറുള്ളു. അവ്യവസ്ഥപോലെ രണ്ടും മൂന്നും ആളുകൾ തി
ക്കിത്തിരക്കി തൂണു പിടിച്ചുംകൊണ്ട് ഇരുന്ന് ഓടിക്കുന്നതും
കണ്ടിട്ടുണ്ട്. എക്കാവണ്ടിയുടെ സ്വഭാവം ഇതാണ്. ഇ
തു ദക്ഷിണദേശങ്ങളിൽ കാണുന്നതല്ല. ഇനി പ്രകൃതത്തെ
തന്നെ ആരംഭിക്കാം. കനഖലയിലും ഗംഗയുടെ സ്വഭാ
വം ഹരിദ്വാരത്തിലെപ്പോലെതന്നെ ഇരിക്കും. വിശാല
മായ ഘട്ടങ്ങളും, കരിങ്കൽപ്പടവുകളും ഉണ്ട്. ഇവിടെ
ഗംഗാതീരത്തിലാണ് ദക്ഷയാഗകുണ്ഡവും മററു പുണ്യ
സ്ഥലങ്ങളും ഉള്ളത്. ഉടനെ ഗംഗയിൽ സങ്കല്പപൂർവ്വക
മായി സ്നാനം ചെയ്ത് ഉപാദ്ധ്യായന്റെ ഗൃഹത്തിൽ ചെ
ന്നു കാപ്പിയും പലഹാരവും കഴിച്ചു. ഈ കനഖലം എ
ന്ന പ്രദേശത്തിൽ വെച്ചാണ് ഭാഗവതാദിപുരാണവർണ്ണിത
മായ ദക്ഷയാഗം നടത്തിട്ടുള്ളത്. ആ ദക്ഷന്റെ യജ്ഞ
ശാല നശിച്ചുപോയിട്ടുണ്ടെങ്കിലും ആ സ്ഥലത്തു ചില
കെട്ടിടങ്ങൾ ചില പുണ്യവാന്മാരാൽ നിർമ്മിക്കപ്പെട്ടിട്ടുള്ള
ത് ഇന്നും കാണാവുന്നതാണ്. ഈ ശാലയിൽ ചെന്നു
ദക്ഷേശ്വരദർശനവും കഴിച്ചു ദക്ഷയാഗകുണ്ഡത്തിൽനിന്നു

ഭസ്മവും എടുത്തു ധരിച്ച് അവിടെ സമീപമുള്ള സതീദേവിയുടെ ദേഹത്യാഗസ്ഥലത്തേയും ദർശിച്ച് അവിടെനിന്ന ഹരിദ്വാരത്തിലേക്കുതന്നെ മടങ്ങിപ്പോന്നു. ദക്ഷയാഗം ഈ കനഖലയിൽ വെച്ചാണ് നടന്നിട്ടുള്ളത് എന്നുള്ള സംഗതി ഹരിദ്വാരമാഹാത്മ്യത്തിൽ മൂന്നാം അദ്ധ്യായം മുതൽ വായിച്ചുനോക്കിയാൽ വിശദമാകുന്നതാണ്. ഇവിടെ വളരെ ബ്രാഹ്മണഗൃഹങ്ങളും അത്യാവശ്യം ചില ബജാറുകളും ഉള്ളതാണ്. വിശേഷപ്പെട്ട രജായികൾ ഇവിടെ സുലഭമായി ചുരുങ്ങിയ വിലക്കു കിട്ടുന്നതാകുന്നു. പിന്നെ 10-ാംനു- അഞ്ചു മണിവരെക്കും ഹരിദ്വാരത്തിൽതന്നെ സുഖമായി താമസിച്ചു. ഇവിടെ കണ്ടിട്ടുള്ള ഒരു സംഗതിയെക്കൂടെ താഴെ വിവരിക്കാം. ഒരു തരം വൈരാഗികൾ സർവ്വാംഗം ഭസ്മലേപനം ചെയ്തു മാന്തോൽ മുതലായ ചർമ്മങ്ങളെ ധരിച്ചു ഭഗവന്നാമോച്ചാരണം ചെയ്തു ഭിക്ഷക്കു നടക്കും. എന്നാൽ ഇവർ ഓരോ ഗൃഹങ്ങളിൽ ചെന്നു മൂന്നു പ്രാവശ്യം ഭഗവന്നാമോച്ചാരണത്തെ ചെയ്തു മടങ്ങിപ്പോകുന്നതിലകത്ത് അരിയൊ പണമൊ മറ്റു എന്തെങ്കിലും യഥാശക്തി കൊടുത്തിട്ടില്ലെങ്കിൽ ലേശവും വൈമുഖ്യം കൂടാതെ മടങ്ങിപ്പോകും. പിന്നെ ലക്ഷം ഉറുപ്പിക കൊടുക്കാമെന്നു പറഞ്ഞാലും അവർ മുമ്പോട്ടുവെച്ച അടി പിമ്പോട്ടു തിരിക്കയില്ല. ഇത് ഒരു വ്രതനിശ്ചയമാണെന്ന് ആ പ്രദേശക്കാർ പറയുന്നു. ഈ പ്രകാരമുള്ള ഹരിദ്വാരത്തിൽനിന്നു യാത്ര പുറപ്പെട്ട് ഉപാദ്ധ്യായനു യഥോചിതം ദക്ഷിണ കൊടുത്തു സഫലവും വാങ്ങി പരിചിതന്മാരോടു

യാത്ര പറഞ്ഞ് ആറുമണിയോടുകൂടി സ്റ്റേഷനിൽ വന്നു. ഹരിദ്വാരത്തിൽനിന്നു പുരാതന നടവടിപ്രകാരം പിച്ചളച്ചെപ്പുകടങ്ങളിൽ എടുത്തിട്ടുള്ള ഗംഗാജലത്തെ റെയിൽമാർഗ്ഗമായി കോഴിക്കോട്ടേക്കു അയച്ചതിന്നുശേഷം പ്രഖ്യാതമായ കുരുക്ഷേത്രം ദർശിപ്പാനുള്ള അത്യാഗ്രഹത്തോടുകൂടി അങ്ങോട്ടു ടിക്കറ്റു വാങ്ങി ഏഴു മണിയോടുകൂടി തീവണ്ടി കയറി പോന്നു.

---



## കുരുക്ഷേത്രം.

61. പിന്നെ 11-ാംനു- 10 മണിക്ക് സ്ഥാനേശ്വരമെന്ന സ്റ്റേഷനിൽ ഇറങ്ങി. കുരുക്ഷേത്രത്തിൽനിന്നു ഉപാദ്ധ്യായബ്രാഹ്മണർ സ്റ്റേഷനിൽ വന്നു യാത്രക്കാരെ അന്വേഷിച്ചു നില്ക്കുന്ന സമ്പ്രദായം സാധാരണമായിട്ടുള്ളതാകയാൽ സ്റ്റേഷനിൽനിന്നുതന്നെ ഉപാദ്ധ്യായനെ കാണമാനിടവന്നു. അദ്ദേഹത്തോടുകൂടി സ്റ്റേഷനിൽനിന്ന് ഒരു മയിൽ ദൂരമുള്ള കുരുക്ഷേത്രത്തിലേക്കു കാളവണ്ടി കയറിപ്പോയി. ബ്രാഹ്മണഗൃഹത്തിൽ ചെന്നു സാമാനങ്ങളെല്ലാമിറക്കിവെച്ചു വിശ്രമിച്ചു. ഈ സ്റ്റേഷനിൽ വണ്ടി ധാരാളമായി കിട്ടുന്നതല്ല. മനുഷ്യസഞ്ചാരവും കുറയും. കുരുക്ഷേത്രത്തിലുള്ള ഉപാദ്ധ്യായഗൃഹത്തിൽനിന്നു അര മയിൽ സമീപമുള്ള സരസ്വതീനദിയിൽ സ്നാനത്തിന്നായി ചെന്നു യഥാവിധി സ്നാനവും തത്തീരത്തിലുള്ള സ്ഥാ

നേശ്വരക്ഷേത്രത്തിൽ ദൎശനവും ജപവും മററും ചെയ്തു രണ്ടു മണിയോടുകൂടി ബ്രാഹ്മണഗൃഹത്തിൽ തന്നെ വന്നു ഭക്ഷണവും കഴിച്ചു. ഉടനെ തന്നെ കുരുക്ഷേത്രത്തിൽ പ്രഖ്യാതമായ ഭാരതയുദ്ധപ്രദേശവും, സമന്തപഞ്ചകമെന്ന മഹാതീൎത്ഥവും, സംഹിതതീൎത്ഥവും മററു ചില പുണ്യസ്ഥലങ്ങളും ചെന്നു കണ്ടു. അവിടവിടെ ദൎശനം, സ്നാനം മുതലായതു യഥാശക്തി കഴിച്ചു രാത്രി എഴു മണിയോടുകൂടി കുരുക്ഷേത്രത്തിൽനിന്നു പുറപ്പെട്ടു സ്റ്റേഷനിൽ തന്നെ വന്നു. പുരോഹിതനായ ബ്രാഹ്മണനെ യഥോചിതം സംഭാവന ചെയ്തു അയച്ചതിനു ശേഷം അന്നു രാത്രി രണ്ടു മണിവരെക്കും ആ സ്റ്റേഷനിൽ തന്നെ താമസിച്ചു. ഈ കുരുക്ഷേത്രമെന്ന പുണ്യസ്ഥലത്തിന്റെ മാഹാത്മ്യം മഹാഭാരതം ആരണ്യപൎവ്വത്തിൽ മാൎക്കണ്ഡേയയുധിഷ്ഠിരസംവാദത്തിലും മററു ചില ഗ്രന്ഥങ്ങളിലും പ്രപഞ്ചിതമായിട്ടുള്ളതാകുന്നു. ഈ കുരുക്ഷേത്രം മുമ്പു വലിയ ഒരു പട്ടണംപോലെ ഉൽകൃഷ്ടനിലയിൽ ഇരുന്നിരുന്നു. 40-45 സംവത്സരത്തിനു മുമ്പ് ഒരു കാലത്തിൽ ഇവിടെ അതികഠിനമായി ഉണ്ടായ വിഷൂചികാരോഗാതിക്രമത്താൽ ഏകദേശം അമ്പതിനായിരത്തോളം ജനങ്ങൾ നശിച്ചുപോയതിനു ശേഷം ഈ കുരുക്ഷേത്രം വളരെ ക്ഷീണിച്ചുപോകുവാനിടയായി വന്നതാകുന്നു. ഇവിടെ കരിങ്കല്ലുകൊണ്ടു കെട്ടപ്പെട്ടിരുന്ന അനേകം ഗൃഹങ്ങൾ ഇടിഞ്ഞുവീണതായി കാണ്മാനുണ്ടു. എല്ലാംകൊണ്ടും ഈ കുരുക്ഷേത്രം ഇപ്പോൾ ഐഹികൈകപരന്മാൎക്ക് അത്ര സുഖപ്രദമായിരിക്കു

മെന്നു തോന്നുന്നില്ല. ഏകാന്തപ്രിയന്മാരായ യോഗികൾക്ക് രമ്യമായിത്തന്നെ ഇരിക്കുന്നതുമാകുന്നു. ഇവിടെ സമന്തപഞ്ചകമെന്ന തീർത്ഥസരസ്സ് രണ്ടു മൂന്നു മൈൽസ് വിസ്തീർണ്ണമായി പരന്നു കിടക്കുന്നതാണ്. താമരസപുഷ്പങ്ങൾ വികസിച്ചു നില്ക്കുന്നതിനാൽ ഈ സരസ്സിന്നു സൌന്ദര്യം കൂടുന്നു. ഇതിന്റെ തീരങ്ങൾ നാലോരോ ഘട്ടങ്ങളായി കരിങ്കല്ലുകൊണ്ട് കെട്ടപ്പെട്ടിരിക്കുന്നു. മദ്ധ്യത്തിൽ ഒരു ക്ഷേത്രവുമുണ്ട്. ഈ ക്ഷേത്രത്തിൽ ദർശനത്തിന്നായി പോകേണ്ടതിന്ന് കരിങ്കല്ലുകൊണ്ട് ചെറുമാതിരി ഒരു പാലവുമുണ്ട്. സൂര്യസോമഗ്രഹണസമയങ്ങളിൽ ഈ തീർത്ഥസ്നാനത്തിന്നായി അനേകം സുകൃതിജനങ്ങൾ വന്നു ചേരുന്നതാണ്. ഈ സമന്തപഞ്ചകതീർത്ഥമാഹാത്മ്യം ഭാഗവതത്തിൽ വളരെ വിശേഷമായി വർണ്ണിക്കപ്പെട്ടിരിക്കുന്നു. സംഹിതതീർത്ഥമാകിൽ ഈ സമന്തപഞ്ചകത്തിൽനിന്ന് സുമാറ് ഒരു മൈൽസ് ദൂരത്തിലാണ് ഇരിക്കുന്നത്. അധികം ദീർഘവിസ്താരമുള്ളതുമാകുന്നു. പണ്ട് ഭാരതയുദ്ധകാലത്തിൽ കുരുപാണ്ഡവന്മാർക്ക് പ്രതിദിനം സ്നാനാദികൾക്ക് ഉപയോഗപ്പെടുത്തിവന്നിരുന്നതാകയാൽ സുകൃതിജനങ്ങൾ ഇന്നും പാവനമെന്നു ആദരിച്ചു വരുന്ന ഈ സംഹിതസരസ്സിന്റെ തീരത്തിൽ ചില ചില ശിലാമണ്ഡപങ്ങളും ആശ്രമങ്ങളും കാണാവുന്നതാണ്. ഇവിടെവെച്ച് നൂറിലധികം വയസ്സു പ്രായംചെന്ന തപസ്വിയായ ഒരു വൃദ്ധവൈരാഗിയെ കണ്ട് കുറെനേ

രം സാസാരിച്ചു. ഇങ്ങിനെ വേറെയും പലരും വസിക്കുന്നതായി അറിയുന്നു. ഞങ്ങൾക്കു ഇവിടെ അധികം താമസിപ്പാൻ സാവകാശമുണ്ടായിരുന്നില്ലാത്ത സംഗതിയാൽ ഇങ്ങിനെയുള്ള യോഗ്യന്മാരെ വേറെയും കാണ്മാൻ ഭാഗ്യമുണ്ടായില്ല. ഈ കുരുക്ഷേത്രത്തിൽ വലിയ ബജാറുകളൊ, മറ്റു വല്ല കാഴ്ചകളൊ ഉള്ളതല്ല. എന്നാൽ വിശേഷവിധിയായി കാണപ്പെട്ടത് ഒട്ടകക്കൂട്ടമാണ്. ഈ ഉഷ്ട്രങ്ങൾ ഇവിടെ ആട്ടിൻകൂട്ടംപോലെ കാണാവുന്നതാണ്. ഈ കുരുക്ഷേത്രമാഹാത്മ്യത്തെക്കുറിച്ച് മഹാഭാരതത്തിൽ വളരെ വിശേഷമായി വൎണ്ണിച്ചിരിക്കുന്നു.

മഹാഭാരതം ആരണ്യപൎവ്വം 82-ാമദ്ധ്യായം നോക്കുക.

1. തതോഗച്ഛേത ധമ്മജ്ഞ കുരുക്ഷേത്രമഭിഷ്ടുതം
പാപേഭ്യോയത്ര മുച്യന്തേ ദശ്നാത്സവ്വജന്തവഃ
2. കുരുക്ഷേത്രംഗമിഷ്യാമി കുരുക്ഷേത്രേവസാമ്യഹം
യ ഏവം സതതം ബ്രൂയാൽസവ്വപാപൈഃ പ്രമുച്യതേ.
3. പാംസവോപികുരുക്ഷേത്രേ വായുനാ സമുദീരിതാഃ
അപിദുഷ്കൃതകമ്മാണം നയന്തിപരമാംഗതിം.
4. ദക്ഷിണേനസരസ്വത്യാ ദൃഷദ്വത്യുത്തരേണച
യെവസന്തികുരുക്ഷേത്രേ തെവസന്തി ത്രിവിഷ്ടപെ.
5. തത്രമാസംവസെദ്വീര സരസ്വത്യാം യുധിഷ്ഠിര
തത്രബ്രഹ്മാദയോ ദേവാ ഋഷയസ്സിദ്ധചാരണാഃ
6. ഗന്ധവ്വാപ്സരസോയക്ഷാഃ പന്നഗാശ്ച മഹീപതെ
ബ്രഹ്മക്ഷേത്രം മഹാപുണ്യമഭിഗച്ഛന്തിഭാരത.
7. മനസാപ്യഭികാമസ്യ കുരുക്ഷേത്രം യുധിഷ്ഠിര

പാപാനി ഹി പ്രണശ്യന്തി ബ്രഹ്മലോകം ച ഗച്ഛതി
8. ഗതാഹി ശ്രദ്ധയായുക്താഃ കുരുക്ഷേത്രം കുരൂദ്വഹ
ഫലം പ്രാപ്നോതി ച തഥാ രാജസൂയാശ്വമേധയോഃ

ഇപ്രകാരമുള്ള കുരുക്ഷേത്രം ആദികാലത്തിൽ കുരു എന്ന ഒരു മഹാരാജാവിനാൽ നിർമ്മിക്കപ്പെട്ടതാകയാൽ കുരുക്ഷേത്രമെന്നു പേരു സിദ്ധിച്ചതാകുന്നു. ഈ പറഞ്ഞ കഥാ മഹാഭാരതം ശല്യപർവ്വത്തിൽ വിശദമായി കാണാവുന്നതാണ്

## ഇന്ദ്രപ്രസ്ഥം എന്നാൽ ഡില്ലി.

62. തുലാം 11-ാംനു വൈകുന്നേരം 8 മണിക്കു കുരുക്ഷേത്രത്തിൽനിന്നു തീവണ്ടി കയറി, 12-ാംനു പുലർച്ചെ 8 മണിയോടുകൂടി പ്രഖ്യാതമായ ഈ ഡില്ലി സ്റ്റേഷനിൽ വന്നിറങ്ങി. ഇതും വളരെ വിശേഷപ്പെട്ട ഒരു സ്റ്റേഷൻ തന്നെ. ബൊമ്പായിൽനിന്ന് ഈ ഡില്ലിക്കു നേരെ വരുന്നതാകയാൽ 1285 മയിത്സ് ദൂരമുണ്ടാവും. ഈ പട്ടണത്തിനു പ്രാചീനമായ പേര് ഇന്ദ്രപ്രസ്ഥമെന്നും, ഇപ്പോൾ ഡില്ലി എന്നുമാകുന്നു. ഇതിനുള്ള കാരണം ചുരുക്കത്തിൽ താഴെ വിവരിക്കാം:—

63. ഏകദേശം അയ്യായിരം സംവത്സരത്തിനു മുമ്പ് ഈ പ്രദേശത്തിനു ഖാണ്ഡവപ്രസ്ഥമെന്നു പേരായിരുന്നു. പണ്ടു ദുര്യോധനാദികളും, പാണ്ഡവന്മാരും ഹസ്തി

നപുരത്തിൽ വാഴുംകാലം ഓരോരൊ കാരണങ്ങളാൽ അവർ തമ്മിൽ വിരോധികളായിത്തീൎന്നു. അതുനിമിത്തം തമ്മിൽ പല മത്സരങ്ങളും തുടങ്ങി. ധൃതരാഷ്ട്രമഹാരാജാവു തന്നിവൃത്തിക്കവേണ്ടി പാണ്ഡവന്മാൎക്കു വേറെ വസിപ്പാനായി മേൽപറഞ്ഞ ഖാണ്ഡവപ്രസ്ഥവും, രാജ്യവും ഭാഗിച്ചു കൊടുത്തു. പാണ്ഡവന്മാർ ശ്രീകൃഷ്ണസഹായത്തോടുംകൂടി ഹസ്തിനാപുരത്തിൽനിന്നു പോന്നു ഖാണ്ഡവപ്രസ്ഥത്തിൽ വന്നുചേൎന്നതിന്നുശേഷം ശ്രീകൃഷ്ണൻ പാണ്ഡവന്മാൎക്കു് അധിവസിപ്പാനായി മനോഹരമായ ഒരു പട്ടണത്തെ ഉണ്ടാക്കേണമെന്നു നിശ്ചയപ്പെടുത്തി, ഇന്ദ്രനെ അറിയിച്ചു വിശ്വകൎമ്മാവിനെ വരുത്തി, ഇന്ദ്രന്റെ പേരിൽ ഒരു നഗരത്തെ സൃഷ്ടിച്ചു പാണ്ഡവന്മാരെ അവിടെ അധിവസിപ്പിച്ചു. അന്നുമുതൽക്കു് ഇന്ദ്രപ്രസ്ഥമെന്നു പേർ സിദ്ധിപ്പാനിടയായിവന്നു. ഈ ഇന്ദ്രപ്രസ്ഥത്തിന്നു കിഴക്കെ അതിരായ മീറത്തപട്ടണത്തിന്നു സുമാറു് ഇരുപതു മയിത്സു് ദൂരത്തിലാണു ഹസ്തിനാപുരം ഇരിക്കുന്നതു. ഈ ഹസ്തിനാപുരം ഭാരതവംശത്തിൽ പ്രഖ്യാതകീൎത്തിയായ ഹസ്തി എന്ന ഒരു ചക്രവൎത്തിയാൽ നിൎമ്മിക്കപ്പെട്ടതാകകൊണ്ടു ഹസ്തിനാപുരമെന്നു പേർ വരുവാനിടയായതാണു്.

൬൪. ഈ പ്രദേശം ഇപ്പോഴും ഒരു വനപ്രദേശം പോലെ ആയിത്തീൎന്നിരിക്കുന്നു. ആകയാൽ ഇപ്പോഴും ഹസ്തിനാപുരമെന്ന പേർ യഥാൎത്ഥമായിത്തന്നെ ഇരിക്കും. ഇന്ദ്രപ്രസ്ഥത്തിൽ പാണ്ഡവന്മാരും അവരുടെ വംശക്കാരും വളരെ കാലത്തോളം അധിവസിച്ചുവന്നു.

65. അതിനുശേഷം സുമാർ 2867 വൎഷത്തിനു മുമ്പ് അനംഗപാൽ എന്നൊരു വമ്പൻ പടവെട്ടികൊണ്ടുവന്നു ഈ പട്ടണത്തെ കൈവശപ്പെടുത്തി. പിന്നെ ഒരു കാലത്തിൽ പ്രബലനായ ചെക്പതിരായർ നിജഭുജവിക്രമത്താൽ കൈവശമാക്കി വാണു. അതിൽപ്പിന്നെ കെതരാജൻ എന്നൊരു രാജാവു 48 സംവത്സരത്തോളം ഇവിടെ വാണിരുന്നു. അദ്ദേഹം അപുത്രനായിത്തന്നെ മരിച്ചുപോയി. അനന്തരം ജയചന്ദ്രൻ എന്ന ഒരു വമ്പൻ 60 സംവത്സരത്തോളം ഇവിടെ രാജാവായി വാണു മരിച്ചുപോയതിൽപിന്നെ അദ്ദേഹത്തിന്റെ പുത്രൻ പട്ടത്തിൽ വന്നു. ഇദ്ദേഹത്തിന്റെ കാലത്തിൽ ജയചന്ദ്രസഹോദരനായ ഡില്ലു എന്ന മഹാവീരൻ രാജ്യം കൈവശപ്പെടുത്തി വാണു. ഈ ഡില്ലു എന്ന രാജാവ് അതിപ്രഭാവശാലിയും ധൎമ്മിഷ്ഠനും മഹാഗുണവാനുമായിരുന്നതിനാൽ അക്കാലത്തിൽ ഈ ഇന്ദ്രപ്രസ്ഥം അത്യുൽകൃഷ്ടമോടിയിൽ തന്നെ ഇരുന്നിരുന്നു. ഈ ഡില്ലുമഹാരാജാവ് അനേകം ധൎമ്മങ്ങളും, പലൎക്കും പലവിധം ഉപകാരങ്ങളും ചെയ്തു അക്ഷയ്യയായ കീൎത്തിയെ സമ്പാദിച്ചു വളരെ കാലം വാണതിനാൽ ഈ പട്ടണത്തിനു ഡില്ലി എന്ന് ഒരു വിശേഷപ്പേർ സിദ്ധിപ്പാൻ ഇടയായിവന്നതാകുന്നു. അദ്ദേഹത്തിന്റെ കാലത്തിനു ശേഷമാണു മുഹമ്മദിയ രാജാക്കന്മാർ പട വെട്ടി കൈവശപ്പെടുത്തിയത്.

66. ഈ ഡില്ലിപട്ടണത്തിൽ ഒന്നാമത് പട വെട്ടു

കൊണ്ടുവന്ന മഹമ്മദുരാജാവിന്റെ പേര് മഹമ്മത് കജ്നി എന്നാകുന്നു. ഇദ്ദേഹം 1008-ാം സംവത്സരത്തിൽ ഈ പട്ടണത്തെ കൈവശപ്പെടുത്തി. അതിൽപിന്നെ 1191-ാം വൎഷത്തിൽ ഘോരിവംശത്തിൽ ചേൎന്ന ചാബുദ്ദീൻ എന്നാൾ പട വെട്ടിക്കൊണ്ടുവരുമ്പോൾ ആജമിർദേശത്തിന്റെ അധിപതിയും, ഡില്ലിക്ക് അവകാശിയും ആയ രാജപുത്രവീരൻ 30000 കുതിരകളോടും, 3000 ആനകളോടും, പ്രബല സൈന്യങ്ങളോടുംകൂടി വന്നു അതികഠോരമായ യുദ്ധം ചെയ്തു് ഒടുവിൽ തോറ്റുപോയി ശാഹബിടി എന്ന ആളുടെ സഹായിയായ കുതുബ്ദ്ദീൻ എന്നാൾ ഡില്ലിപട്ടണത്തെ ഘോരിരാജാക്കന്മാരുടെ രാജധാനിയാക്കിവെച്ചു. ഇങ്ങിനെ ഇരിക്കുമ്പോൾ 1288-ാം വൎഷത്തിൽ അഫ്ഗാൻദേശത്തിൽ ചേൎന്ന ഖിൽജിവംശക്കാർ പട വെട്ടിക്കൊണ്ടുവന്നു ഈ ഡില്ലിയെ പിടിച്ചു തങ്ങളുടെ വംശക്കാരനായ ജലാലുദ്ദീൻ എന്നാളെ പട്ടം കെട്ടി വാഴിച്ചു. അതിനുശേഷം 1321-ാം വൎഷംവരെക്കും ഖിൽജി വംശക്കാരുടെ അധീനമായിരുന്നു. അങ്ങിനെ ഇരിക്കുമ്പോൾ തുഗ്ലൿവംശക്കാർ പടവെട്ടിക്കൊണ്ടുവന്നു അന്നുള്ള രാജാവിനെ നിഗ്രഹിച്ചു ഗെയിയുദ്ദീൻ തുഗ്ലുക്ക പട്ടം കെട്ടിവന്നു. അതിനുശേഷം താമർലെൻ എന്ന താൎത്താരിദേശത്തിലെ രാജാവു പട വെട്ടിവന്നു 1398-ാം വൎഷത്തിൽ ഡില്ലിപട്ടണത്തെ തീവെച്ചു നശിപ്പിക്കയും, സുമാറു ലക്ഷം ഹിന്തുക്കളെ ജേലിലാക്കി അട

ച്ചു കൊല്ലുകയും ആ ശവങ്ങളെ പക്ഷികൾക്കും മൃഗങ്ങൾക്കും കൊടുക്കുകയും പട്ടണത്തെ പാഴാക്കി വിടുകയുംചെയ്തു പോയി. സുമാർ അമ്പതുവർഷംവരെക്കും ഈ പട്ടണം അനാഥസ്ഥിതിയിൽ വളരെ ക്ഷീണിച്ചുപോയി. അതിന്റെശേഷം ഖോഢിവംശത്തിൽചേൎന്ന ഖിഫിലാർ എന്നാൾ 1414-ാം വർഷത്തിൽ ഈ പട്ടണത്തെ കൈവശപ്പെടുത്തി രാജ്യപരിപാലനം ചെയ്തുവന്നു. ഒടുവിൽ തന്റെ പൌത്രനായ ഇബ്രാം എന്നാളെ രാജാവാക്കി വെച്ചു. പിന്നെ 1526-ാം വർഷത്തിൽ പ്രഖ്യാതനായ ബാബർ പടവെട്ടിവന്നു പാനിപ്പത്തിൽവെച്ചു വലിയ യുദ്ധംചെയ്തു ഡില്ലിയിൽ മുകൾ രാജ്യത്തെ സ്ഥാപിച്ചു. 1540-ാം വർഷത്തിൽ ബാബർ മകനായ ഹുമയൂൺ എന്നാൾ പട്ടത്തിൽ വന്നു. പിന്നെ ഷിയർഖാൻ എന്ന പട്ടാണി വന്നു ഹുമയൂൺ എന്ന രാജാവിനെ രാജ്യത്തിൽനിന്നു ഓടിച്ചു. എങ്കിലും ഈ ഹുമയൂൺ 1554-ാം വർഷത്തിൽ പാൎസികളുടെ സഹായത്തോടുകൂടി വന്നു യുദ്ധത്തിൽ ഷിയർഖാനെ തോല്പിച്ചു ഡില്ലിയെ പിന്നെയും കൈവശമാക്കി. അതിന്റെശേഷം ഹുമയൂൺപുത്രനായ അക്ബർ ഡില്ലിയിൽ സിംഹാസനമേറി ചക്രവൎത്തിയായി വാണു പ്രജകൾക്കെല്ലാവൎക്കും വളരെ സുഖഭാഗ്യത്തെ ഉണ്ടാക്കി രാജ്യപരിപാലനം ചെയ്തുവന്നു. ഈ മുകൾരാജ്യം ഹിന്തുരാജ്യങ്ങളിൽ വളരെ പ്രബലപ്പെട്ടതായി വന്നു. ഈ അക്ബർ ചക്രവൎത്തിയുടെ കാലത്തിൽ 90748881 ഉറുപ്പിക കരം വസൂലാ

ക്കിവന്നിരുന്നു. ഈ ചക്രവൎത്തിയുടെ രാജ്യപരിപാലന കാലത്തിൽ 440000 പദാതികളും 200000 കുതിരപ്പടകളും ഉണ്ടായിരുന്നതായി പറഞ്ഞുവരുന്നു. ഇദ്ദേഹം ജന്മനാ ഒരു ദുഷ്ടനാണെങ്കിലും പക്ഷഭേദം കൂടാതെ അതി കരുണയോടുകൂടെ ഹിന്ദുപ്രജകളേയും രക്ഷിച്ചുവന്ന ഒരു മഹാനുഭാവനാകുന്നു.

67. പിന്നെ ജിഹാംഗീർ, ഷാജിഹാൻ, ഔരംഗസീബ് മുതലായവർ ഈ ഡില്ലിപട്ടണത്തെ പിന്തുടൎച്ചയായി വാണു. ഇവരിൽ ഷാജിഹാന്റെ കാലത്തിൽ അതി ബുദ്ധിമാനായ അലിമൎദ്ദ്ഖാനാ എന്നാളുടെ ആലോചനയോടുകൂടെ 1681-ാം വൎഷത്തിൽ ഈ ഡില്ലിപട്ടണത്തിലുള്ള സകല പഴയ കെട്ടിടങ്ങളേയും എടുത്ത് പുതിയ കെട്ടിടങ്ങളാക്കിത്തീൎക്കയും, റോഡുകളെല്ലാം വളരെ നന്നാക്കിവെയ്ക്കുകയും; ഏഴ് മയിത്സവരെയും ഈ നഗരത്തെ വിസ്താരപ്പെടുത്തുകയും, യമുനാനദിയുടെ തീരംവരെയ്ക്കും ബാക്കി മൂന്നുഭാഗങ്ങളിലും കോട്ട കെട്ടുകയും, അതിൽ അതാതു ഭാഗങ്ങളിലായി കനത്ത പീരങ്കികളെ വെച്ച് സൂക്ഷിച്ചുവരികയും ചെയ്തുവന്നിരുന്നു. ഇതുകൂടാതെ പ്രജകളുടെ സൌഖ്യത്തിന്നുവേണ്ടി ഗംഗയിൽനിന്ന് 70 മയിത്സ് ദൂരത്തോളം തോടുവെട്ടി ജലസമൃദ്ധിയെ ഉണ്ടാക്കിതീൎത്തു. ആകയാൽ ഈ ഡില്ലിപട്ടണത്തിന്ന് ഷാജിഹാൻപട്ടണമെന്നു ഒരു പുതിയ പേര് സിദ്ധിപ്പാനിടയായിവന്നു. ഈ ഷാജിഹാന്റെ പിൽകാലം സിംഹാസനാരൂഢന്മാരായി

വന്നവരിൽ ഔരംഗസീബ്ബ കഴികെ മറ്റാരും അധികം നാൾ ഇരുന്നില്ല. ഈ ഔരംഗസീബ്ബും 1707-ാം വൎഷത്തിൽ മരിച്ചുപോയി. ഇദ്ദേഹത്തിൻെറ അഞ്ചു പുത്രന്മാരും യഥാക്രമം രാജ്യപരിപാലനം ചെയ്തുവന്നു എങ്കിലും ഇവരെല്ലാവരും ഉടനെ ഉടനെ മരിച്ചുപോയി. ഈ അവസരത്തിൽ രാജപുത്രർ, ശികിയർ, മഹാരാഷ്ട്രന്മാർ, ഇടക്കിടെ യുദ്ധംചെയ്തുവന്നിരുന്നു എങ്കിലും ഒടുവിൽ 1737-ാം വൎഷത്തിൽ ബാജിറാവു എന്ന മഹാരാഷ്ട്രവീരശിരോമണി ഡില്ലി പട്ടണത്തിൽ പടവെട്ടിവന്നു മുഹമ്മദീയരെ ജയിച്ചു. പിന്നെ പാർസി ദേശത്തിൽനിന്നു നാദർഷാ എന്ന ആൾ 1739-ാം വൎഷത്തിൽ ഫിബ്രവരി മാസം 18-ാംനു- ഡില്ലി കോട്ട പിടിച്ച് പ്രജകളെ വളരെ കഷ്ടപ്പെടുത്തി പലരേയും കൊല്ലുകയും, സ്വത്ത് കൊള്ളയിടുകയും ചെയ്തു വന്നവഴിയ്ക്കുതന്നെ പോകയും ചെയ്തു. അതിനുശേഷം 1749-ാം വൎഷത്തിൽ ഡ്രോറാണിയർ ഡില്ലിയെ കൈവശപ്പെടുത്തി വാണുവരുമ്പോൾ മഹാരാഷ്ട്രിയർ 1758-ാം വൎഷത്തിൽ സദാശിവരായരെ തലവനാക്കിവെച്ച് 70000കുതിരപ്പട്ടാളങ്ങളോടും, 30000 സൈന്യങ്ങളോടുംകൂടി വന്നു ഡ്രോറാണിയോട് യുദ്ധംചെയ്തു തോററുപോയി. തൽസമയം "ബാദഷാ ഷാ ആലം" എന്ന മൊഹലവംശക്കാർ ബങ്കാളത്തിലായിരുന്നതിനാൽ അദ്ദേഹത്തിൻെറ പുത്രനായ ഷാജിഹാൻ ഡില്ലി ചക്രവൎത്തിയായി വാണു. ഈ ഷാജിഹാനു 18 വയസ്സ് പ്രായമായിരുന്നതിനാൽ "ഷാ ആലം" തന്നെ രാ

ജ്യഭാരം വഹിച്ചുവന്നു. 1760-ാം വർഷത്തിൽ പാട്നായി
ൽ ഈസ്റ്റിന്ത്യാകമ്പിനിക്കാരായ ഇംഗ്ലീഷുകാരോടു യുദ്ധം
ചെയ്തു തോറ്റതിന്നുശേഷം വർഷം ഒന്നുക്ക് 2600000 ഉറു
പ്പിക എടുത്തുകൊള്ളുവാനും ബിഹാർ, ബംഗാളം, ഒറീസ്സാ
ഈ രാജ്യങ്ങളെ അവർ വിട്ടുതരുവാനുമായി തമ്മിൽ സമാ
ധാനംചെയ്തു. 1771-ാം വർഷത്തിൽ താൻ ഇംഗ്ലീഷുകാൎക്ക
വിട്ട രാജ്യങ്ങളെ മഹാരാഷ്ട്രിയൎക്ക വിട്ടുകൊടുപ്പാൻ നിശ്ചയി
ച്ചു ഈ ഡില്ലിക്കു വന്നുചേൎന്നപ്പോഴെക്കു മാധിജിസിംഗ്
ഈ ഡില്ലിയെ കൈവശപ്പെടുത്തി. ഇതുനിമിത്തം ഷാ
ആലം വളരെ വ്യസനിച്ചു. ഇംഗ്ലീഷുകാർ തനിക്കുകൊടു
പ്പാൻ നിശ്ചയിച്ചിരുന്ന ദ്രവ്യത്തെക്കൂടി വാങ്ങാതെ ദാരിദ്ര്യ
ത്താൽ വളരെ കഷ്ടപ്പെട്ടു.

68. ഇങ്ങിനെ ഇരിക്കുമ്പോൾ ഒരു നാൾ "ഗുലാംകാദി
ന്നർ" എന്നാൾ സിന്ധ്യയെ അധികമായി ഉപദ്രവിപ്പാ
ൻ തുടങ്ങിയപ്പോൾ സിന്ധ്യാവും ഗുലാംകാദിന്നരെ പിടിച്ചു
നിഗ്രഹിച്ചു. അതിന്നുശേഷം മഹാരാഷ്ട്രന്മാർ പിറൻ എ
ന്ന പിറാൻസിയിരന്റെ സഹായത്തോടുകൂടി മൊഹൽവം
ശക്കാരെയും ഇംഗ്ലീഷുകാരെയും എതൃത്തു. 1803-ാംവർഷം
ജനാൽ ലേക്ക് എന്നാൾ പ്രബലമായ സൈന്യത്തോടുകൂടി
പടവെട്ടിവന്ന് ഡില്ലിപട്ടണത്തെ കയ്യശപ്പെടുത്തി ഈ
സ്റ്റിന്ത്യാകമ്പിനിക്കാരുടെ വശമാക്കിവെച്ചു മൊഹൽവംശ
ക്കാൎക്ക് പെൻഷൻ കൊടുത്ത് രക്ഷിപ്പാനായി സമാധാനം
ചെയ്തു. ങ്ങിനെ ഇരിക്കുമ്പോൾ "ജസ്വന്തറാവു" ഹൊ

ൽക്കർ 70000 സൈന്യങ്ങളോടും, 130 പീരങ്കികളോടുംകൂടി വന്ന് ഇംഗ്ലീഷുകാരോട് എതിൎത്തു. അപ്പോൾ കൎണ്ണൽ പാൻ എന്ന ഇംഗ്ലീഷുവീരനാൽ താൻ തോല്പിക്കപ്പെട്ട് ഓടിപ്പോകയും ചെയ്തു. 1806-ാംവൎഷത്തിൽ "ഷാ അലം" ചക്രവൎത്തി തന്റെ 86-ാം വയസ്സിൽ മരിച്ചുപോയി. ഇദ്ദേഹത്തിന്റെ പുത്രനായ അക്ബർ എന്നാൾക്ക് പേരിന്നു മാത്രം പട്ടം കെട്ടി. ആ മോഹലനും തന്റെ 80-ാമത്തെ വയസ്സായ 1887-ാംവൎഷത്തിൽ മരിച്ചുപോയി. ഇദ്ദേഹത്തിന്റെ പുത്രൻ മുഹമ്മത് ബഹദൂർ ബാദുഷാവിന്നു പട്ടം കെട്ടി.



69. ഇദ്ദേഹത്തിന്നു കൊല്ലത്തിൽ 12 ലക്ഷം ഉറുപ്പിക ചിലവിന് കൊടുത്തിട്ടും പോരാതെ വന്നതിനാൽ വളരെ വ്യസനിച്ചു. പിന്നെയും 3 ലക്ഷം ഉറുപ്പികകൂടി ചിലവിന് ജാസ്തി കൊടുത്തുവന്നു ഡില്ലിപട്ടണം മുഴുവനും ഇംഗ്ലീഷുകാർതന്നെ കൈവശപ്പെടുത്തി നടത്തിവന്നു. ഇങ്ങിനെയുള്ള ഈ ഡില്ലിപട്ടണം മൊഹലരുടെ അധികാരത്തിൽ മഹോന്നതമായ പദവിയെ പ്രാപിച്ച് ഈ ഹിന്ദുദേശത്തിലുള്ള സകല രാജ്യങ്ങളെക്കാട്ടിലും എത്രയും ഉൽകൃഷ്ടമായിരുന്നു. എന്നാൽ മുഹമ്മദ് രാജാക്കന്മാരുടെ കാലങ്ങളിൽ പ്രജകൾ ചിലപ്പോൾ സുഖമായി വസിച്ചുവന്നിട്ടുണ്ടായിരിക്കാമെങ്കിലും അധികം കാലം പലവിധ ഉപദ്രവങ്ങളെ അനുഭവിച്ച് വളരെ കഷ്ടപ്പെട്ടിരിക്കുന്നു. ഒടുവിൽ നീതിന്യായശീലന്മാരായ ഇംഗ്ലീഷുകാരുടെ അധീനത്തിൽ വന്നതിന്നുശേഷം മാത്രമാണ് പ്രജകൾക്ക് ക്ഷേ

സുഖവാസ്സത്തിന്നു ഇടയായിവന്നിരിക്കുന്നതു എന്ന് സന്തോഷപുരസ്സരം ഇവിടെ പ്രസ്താവിച്ചുകൊള്ളുന്നു.

70. ഇപ്രകാരം മഹിമയുള്ള ഈ ഡില്ലിപട്ടണം വടക്കപടിഞ്ഞാറ് ഖണ്ഡങ്ങളിൽ എത്രയും പ്രധാനപ്പെട്ട ഒരു പട്ടണമായിത്തീന്നിരിക്കുന്നു. ഈ ജില്ല 7890 ചതുരശ്രമയിത്സ് വിസ്തീൎണ്ണമുള്ളതും, വടക്ക് പാനിപുത്തും കിഴക്ക് യമുനയും, തെക്ക് പുല്പകരും, പടിഞ്ഞാറ് റൊട്ടയും, ഈ നാല് അതിൎത്തികൾ ഉൾപ്പെട്ടുകിടക്കുന്നതുമാകുന്നു. ഈ ജില്ലയിൽ സുമാറ് അറുപതോളം ലക്ഷം ജനങ്ങൾ അധിവസിച്ചുവരുന്നു. ഈ ജില്ലയുടെ കിഴക്കവടക്ക് ഭാഗങ്ങളിൽ യമുനാനദീജലം പ്രവഹിക്കുന്നതുകൊണ്ട് പലവിധമായ കൃഷികൾ നിരുപദ്രവമായി നടത്തപ്പെട്ടുവരുന്നു. തെക്ക്ഭാഗം ചില ചില കാടുകളാൽ ചുററപ്പെട്ടിരിക്കുന്നതിനാൽ വേനൽക്കാലങ്ങളിൽ ഉഷ്ണം കുറെ അധികമായിരിക്കും. ഗോതമ്പം, തുവര, കടല മുതലായ ധാന്യങ്ങൾ മാത്രം ധാരാളമായി വിളയുന്നു. ഒരു 80-85 സംവത്സരത്തിന്നുമുമ്പ് ഈ ജില്ലയിലെ മുതലെടുപ്പ് 349670 ഉറുപ്പികയായിരുന്നു. 1870-ാമത് മുതല്ക്കു മുതലെടുപ്പ് മുൻവിവരിച്ച സംഖ്യയേക്കാൾ വളരെ അധികമായിവന്നിരിക്കുന്നു.

71. ഈ പട്ടണത്തിൽ സുമാറ് 7 മയിത്സിന്നുള്ളിൽ അനേകം വീടുകളും, പള്ളികളും, കടത്തെരുവുകളും, ജോറുകളും മററും നിറഞ്ഞ് നിബിഡമായിരിക്കുന്നു. ഇവിടെ പ്രധാനമായ റോട്ട് ചണ്ഡിചൌക്ക എന്ന റോട്ടാകുന്നു. ഈ ചണ്ഡിചൌക്കറോട്ടിന്നു സമീപം വലുതാ

യ ഒരു രാജധാനിയും ഉണ്ട്. ഈ രാജധാനിയുടെ കോട്ടകൾ സുമാർ ഒരു മയിൽസ് ചുററളവും 40 അടി ഉയരവുമുള്ളതായിരിക്കും. ഈ അരമനയുടെ ഒരു ഭാഗത്തിൽ യമുനാനദിയും പ്രവഹിക്കുന്നു. ഈ കോട്ടകളുള്ളിൽ രണ്ടുവിശാലഗൃഹങ്ങൾ ഉണ്ട്. അതിൽ ഒന്ന് അന്തരംഗമന്ത്രാലോചനാസഭാമണ്ഡപമാകുന്നു. ഇതിന്റെ ഒരു ഭാഗം കോട്ടയും, മറെറഭാഗം വിശേഷമായ പൂന്തോപ്പും ഒരു ഭാഗം യമുനയും, മറെറാരു ഭാഗം ചക്രവർത്തിയുടെ ദൈവാരാധനാസ്ഥലമായ പള്ളിയുമാകുന്നു. ഈ അരമനയുടെ സൌന്ദര്യം വർണ്ണിച്ച് അവസാനിപ്പിക്കുന്ന കാര്യം ലങ്കാപുരിയെ വർണ്ണിച്ച വാത്മീകി മഹർഷി മുതലായവർക്കു മാത്രമെ സാദ്ധ്യമായിവരികയുള്ളുവെങ്കിലും യാത്രക്കാർക്കു യൽകിഞ്ചിൽ സ്വഭാവപരിജ്ഞാനത്തിനുവേണ്ടി ചുരുക്കത്തിൽ താഴെ വിവരിക്കാം.

72. ഈ രാജധാനിയിൽ വിചിത്രങ്ങളായ അനേകം പ്രാസാദങ്ങളും മററു പലതരം എടുപ്പുകളും പണ്ടുണ്ടായിരുന്നു എന്നു ചില ചില ചിഹ്നങ്ങളാൽ കാണപ്പെടുന്നുണ്ട്. അതുകൾ മിക്കതും പൊളിച്ചുപോയിരിക്കുന്നു എങ്കിലും ചില ചില വിശേഷസ്ഥലങ്ങൾ കാണികൾക്കു കാട്ടുക വേണ്ടി ഇപ്പോഴും ഇവിടെ നിർത്തീട്ടുണ്ട്. അതിൽ ഒന്നു മുൻവിവരിച്ച സഭാമണ്ഡപമാകുന്നു. ഈ സഭാമണ്ഡപത്തിന്റെ ഒരു ഭാഗം സ്നാനഗൃഹവും ജപമണ്ഡപവും മററും കാണാവുന്നതാണ്. ഈ ഗൃഹങ്ങൾ ഒക്കെയും ചന്ദ്രമണ്ഡലംപോലെ അതിധവളമായിവിളങ്ങുന്ന മാർബ്ബിൾക്ക

ല്ലുകൊണ്ടു കെട്ടപ്പെട്ടതും ഭിത്തികളിന്മേലും തട്ടുകളിന്മേലും തങ്കരേഖാലതകളാൽ വിചിത്രമായിട്ടുള്ളതും, ആ സ്വൎണ്ണലതകളുടെ മഞ്ജരീസ്ഥാനങ്ങളിൽ ചിലേടത്തു പുഷ്പാകൃതിയിൽ രത്നങ്ങൾ പതിച്ചിട്ടുള്ളതും, ഉപരിഭാഗത്തിൽ സ്വൎണ്ണമയങ്ങളായ താഴികക്കുടങ്ങളാലും തങ്കപ്പലകകളാലും അലംകൃതമായിട്ടുള്ളതുമാകുന്നു. സൂൎയ്യോദയകാലത്തിൽ ഈ കോട്ടക്കകത്തു ചെന്നു ഈ രാജധാനിയെ കാണുന്നവൎക്കു ഇവിടെ ബാലസൂൎയ്യൻ ഒന്നല്ല, അനേകമുണ്ടെന്നു തോന്നിപ്പോകും. ഉദ്യാനമൊ അതിരമണീയം. പലജാതി ലതകളും, വൃക്ഷങ്ങളും, ചെടികളും നിറഞ്ഞുനില്ക്കുന്ന ഈ ഉദ്യാനത്തിൽ പലതരം പുഷ്പസൗരഭി ഉള്ളതുകൊണ്ടു എപ്പോഴും ഈ പ്രദേശം പരിമളമേദുരമായിത്തന്നെ ഇരിക്കുന്നതുകൂടാതെ മധുപാനമദോന്മത്തങ്ങളായ കോകിലഭ്രമരാദികളുടെ മധുരപഞ്ചമഝങ്കാരാദി നിനദംകൊണ്ടു സൎവ്വജനങ്ങൾക്കും ശ്രോത്രേന്ദ്രിയചാരിതാൎത്ഥ്യം സിദ്ധിപ്പിക്കുന്നു. ഈ രാജധാനിയെ കാണുന്നവൎക്കു രാമായണത്തിൽ വൎണ്ണിക്കപ്പെട്ട രാവണസഭാമണ്ഡപാദികൾ ഓൎമ്മയിൽ വരാതെയിരിക്കയില്ലെന്നു നിശ്ശങ്കം പറയാം. ഈ എടുപ്പുകൾ യമുനാനദീതീരത്തിൽത്തന്നെ നില്ക്കുന്നതാകകൊണ്ടു സ്നാനഗൃഹങ്ങളിലേക്കും മറ്റും യമുനയിൽനിന്നു കുഴൽമാൎഗ്ഗമായി യഥേഷ്ടം ജലം വരുവാൻ മാൎഗ്ഗത്തെ വെച്ചിട്ടുമുണ്ട്. സഭാമണ്ഡപത്തിൽകൂടി ഉഷ്ണശാന്തിക്കുവേണ്ടി ചില ഭാഗങ്ങളിൽ ജലപ്രണാളികളെ നിൎമ്മിച്ചിരിക്കുന്നു. ഇവിടെ മാൎബ്ബിൾ കല്ലുകൊണ്ടുള്ള പണിയും, രത്നമഞ്ജരീസഹിതകളായ

കനകലതകളുടെ രചനയും, ശില്പിചാതുൎയ്യവും, മററുള്ള പുരീസൌഭാഗ്യവും കാണുന്നവൎക്കു വലുതായ ഒരു നയന സാഫല്യം സിദ്ധിക്കുമെന്നുള്ളതിനുലേശം സംശയമില്ല. എന്തിനു വളരെ പറയുന്നു, അതിമനോഹരയായ ഈ രാജധാനിയെ കാണാതെ പോയാൽ മനുഷ്യരുടെ നയനങ്ങൾക്കു സാഫല്യം വരികയില്ലെന്നു തീൎച്ചതന്നെ. ഈ കോട്ടക്കകത്തു ചില ചില വലിയ കെട്ടിടങ്ങൾ വേറെയും ഉള്ളതുകളിൽ സൎക്കാർ ഉദ്യോഗസ്ഥന്മാരും ചിലതുകളിൽ ഗോരപ്പട്ടാളക്കാരും സൎക്കാർവക ചില പണിക്കാരും അധിവസിച്ചുവരുന്നുണ്ട്. കുഴൽവെള്ളം ഇപ്പോഴും യഥേഷ്ടം സഞ്ചരിക്കുന്നു. ഈ രാജധാനിയിലാണ് 60 കോടി ഉറുപ്പിക ചിലവു ചെയ്ത് ഉണ്ടാക്കപ്പെട്ട മയൂരസിംഹാസനം ഇരുന്നിരുന്നത്. "നാദർഷാ" 1739-ാം വൎഷത്തിൽ ഇതിലുണ്ടായിരുന്ന ആഭരണങ്ങളെയും ഈ സിംഹാസനത്തെയും എടുത്തുകൊണ്ടുപോയി എങ്കിലും കെട്ടിടങ്ങളുടെ സൌഭാഗ്യത്തെ കൊണ്ടുപോവാൻ സാധിച്ചില്ല. ഈ കോട്ടക്കു സമീപമാണ് "ജമാമസ്ജിത" എന്ന അതിഗംഭീരമായ തുലുക്കരുടെ പള്ളി ഇരിക്കുന്നത്. ഈ പള്ളി കരിങ്കല്ലുകളാൽ കെട്ടപ്പെട്ട മനോഹരമായ ഒരു എടുപ്പാകുന്നു. ഇതു കുറെ ഉന്നതഭൂമിയിൽ കെട്ടപ്പെട്ടതാകകൊണ്ട് നാലുഭാഗങ്ങളിലും വിശേഷപ്പെട്ട കരിങ്കൽ പടവുകളാൽ രമണീയമായിരിക്കും. ഈ പള്ളിയുടെ രണ്ടു ഭാഗങ്ങളിലും ൧൪൦ അടി ഉയരമുള്ളതും മാർബ്ബിൾകല്ലിനാൽ നിൎമ്മിക്കപ്പെട്ടതുമായ രണ്ടു ഗോപുരങ്ങളും ഉണ്ട്. അതുകളുടെ ഉള്ളിൽകൂടി

ന്നൂറ പടവുകൾ കയറി മുകളിൽ പോയി നോക്കുന്നതായാൽ ഡില്ലിപട്ടണത്തിലുള്ള മിക്ക പ്രദേശങ്ങളും, ബജാറുകളും, രാജവീധികളും അനേകം പ്രാസാദങ്ങളും മററും കാണാവുന്നതാണ്. ഈ പള്ളി "ഷാജിഹാൻ ചക്രവൎത്തി" പത്തുലക്ഷം ഉറുപ്പിക ചിലവുചെയ്തു കെട്ടിയതാണെന്നു കേൾക്കുന്നു.

73. ഈ പള്ളിയുടെ കുറെ ദൂരത്തിൽ "കലാസ്മജ്ത്" എന്ന കറുപ്പായ ഒരു പള്ളിയും ഉണ്ട്. ഈ പള്ളി അറബിദേശക്കാരുടെ ശില്പശാസ്ത്രപ്രകാരം കണ്ണാടകരീതിയിൽ നിൎമ്മിക്കപ്പെട്ടതും, കറുത്ത ചായം തേച്ചതുമാകുന്നു. ഇങ്ങിനെ വിശേഷപ്പെട്ട അനേകം പള്ളികളും ഈ പട്ടണത്തിൽ കാണാവുന്നതാണ്. ഈ ഇന്ത്യയിൽ മുസൽമാന്മാരുടെ വിശേഷപ്പെട്ട പള്ളികൾ പലതും ഉണ്ടായിരിക്കുമെങ്കിലും ഈ ഡില്ലിപട്ടണത്തിൽ ഉള്ള പള്ളികളെപ്പോലെ ഗംഭീരമായിരിക്കയില്ലെന്നു പലരും പറഞ്ഞുവരുന്ന ഒരു സംഗതിയെ ചെന്നുകാണുന്നവർ വിസ്മിതചിത്തന്മാരായി വിശ്വസിക്കാതെ ഇരിക്കയില്ല. ഈ ഡില്ലിപട്ടണത്തിൽ തുലുഷ്കന്മാരുടെയും, അല്പമായി ക്രിസ്ത്യന്മാരുടെയും കോവിലുകൾ കാണുന്നതല്ലാതെ ഹിന്തുക്കളുടെ ക്ഷേത്രങ്ങൾ ഇല്ലെന്നുതന്നെ പറയാം. ഈ ഡില്ലി പട്ടണത്തിന്റെ തെക്കുഭാഗം കൊട്ടില എന്ന ഒരു വലിയ കോട്ടയും ഉണ്ട്. ഇതു ൨൨൦൦ സംവത്സരത്തിനുമുമ്പ് അശോകമഹാരാജാവ് കെട്ടിയതാണെന്നു പല ശിലാശാസനങ്ങളാലും കാണപ്പെടുന്നു. ഇതിന്നു തെക്കുഭാഗം സുമാറ് ഒന്നര മയിത്സ് ദൂരത്തി

ൽ ഹുമയൂൺസമാധിസ്ഥലമായ പള്ളിയുണ്ട്. ഇതു ൨൦൦ അടി ചുററളവുള്ള കരിങ്കൽ കെട്ടിടമാണ്. ഇതിൽ പല പല കാഴ്ചകളും കാണ്മാനുണ്ട്. ഇങ്ങിനെ ഇവിടെയുള്ള പള്ളികളെക്കുറിച്ചും വർണ്ണിച്ചു അവസാനിപ്പിപ്പാൻ പ്രയാസമെന്നു കരുതി ഈ വിഷയത്തെ ചുരുക്കുന്നു. എങ്കിലും വിശേഷപ്പെട്ട പള്ളികളുടെയും കാഴ്ചയുടെയും ഒരു വിവരണം ചുരുക്കമായി താഴെ ചേർക്കുന്നു.

74. 1. ജുമാമസ്ജീത്, 2. കാലാമസ്ജീത എന്ന പ്രേതകല്ലറ, 3. ഹുമയൂൺചക്രവർത്തിയുടെ പ്രേതകല്ലറ, 4. ഖുസ്രു എന്ന കവിയുടെ പ്രേതകല്ലറ, 5. ഫ്വൈ-ലെ സിപായിലഹളയുടെ ഓർമ്മക്കായി ഉണ്ടാക്കീട്ടുള്ള സ്തൂപവും പള്ളിയും, 6. ചാന്ദിനിചൗക്കു, 7. ലോധലൊ എന്ന കോട്ട, 8. പ്ലാഗസ്റ്റാഫ എന്ന ഗോപുരം; 9. ഹിന്ദുറാവു എന്ന ഗൃഹം, 10. മ്യൂസിയം, 11. വലിയബജാർ, 12. കുത്താബമൈനർ മുതലായി അനേകം സ്ഥലങ്ങൾ ഈ ഡില്ലിയിൽ കാണ്മാൻ യോഗ്യതയുള്ളതാകുന്നു. ഇതുകളെല്ലാം കാണിപ്പാനായി നാലണ ആറണ കൊടുത്താൽ ആളുകളെ ധാരാളമായി കിട്ടുന്നതാണ്. ഈ ഡില്ലിസ്റ്റേഷനുസമീപം മെട്രൊപൊളിററൻ, യുനൈട്ട്സ് എന്ന രണ്ടു ഹോട്ടലുകളും ഉണ്ട്. ഇവിടെ കുതിരസ്സാറട്ടുകൾ സുലഭമാണ്. സ്റ്റേഷനിൽനിന്നു അര മയിൽസ്ഥലമുള്ള ഒരു ധർമ്മശാലയിലാണ് ഞങ്ങൾ ചെന്നു താമസിച്ചത്. തുലാം 11൹ മുഴുവനും ധർമ്മശാലയിൽതന്നെ താമസിച്ചു. ഈ ധർമ്മശാലയുടെ ഉമ്മറത്തുതന്നെ യമുനയുടെ ഒരു വാസ്സാലും പ്രവ

ഷിക്കുന്നുണ്ടു. പട്ടണത്തിൽനിന്നു യമുനാനദിക്കു ഒരു മയിത്സ് മാത്രമാണ് ദൂരമുള്ളതു. ഇതിനു പുറമെ കുഴൽവെള്ളവും ധാരാളം. ആകയാൽ ഈ പട്ടത്തിൽ ജല സൌഖ്യമുണ്ടെന്നു ഇനി വിവരിക്കേണ്ടതില്ലല്ലൊ. ഈ ധൎമ്മശാലക്കുടുത്തുതന്നെ ചെറിയ ഒരു അങ്ങാടിയും ഉണ്ടു. വലിയ അങ്ങാടികളും ഷാപ്പുകളും മറ്റും സുമാറ് ഒരു മയിൽ ദൂരമെ ഉള്ളു. ഞങ്ങൾ താമസിച്ചിരുന്ന ധൎമ്മശാലയിൽ ദിവസം ഒന്നിക്കു ആൾ ഒന്നിന്നു ഓരോ ഉറുപ്പിക പ്രകാരം വാടക കൊടുക്കേണ്ടിവന്നു. ചെറിയസ്ഥലമായിരുന്നാൽ ഇതു വേണ്ടിവരുന്നതല്ല. ഇവിടെ ഒരു വിശേഷവിധി കാണുക ഉണ്ടായി അതാവിത്, ഞങ്ങൾ താമസിച്ചിരുന്ന ധൎമ്മശാലയിൽ രാവിലെ ൭ മണിമുതൽ വൈകുന്നേരം ൫ മണിവരെക്കും പട്ടണത്തിൽനിന്നു പലതരം കച്ചവടക്കാരും മറ്റുംവന്നു സ്വൎണ്ണാഭരണങ്ങൾ, വെള്ളിപ്പാത്രങ്ങൾ, രത്നങ്ങൾ, ശില്പസാധനങ്ങൾ, പലതരം ശീലത്തരങ്ങൾ, അത്തർ അമ്പർ മുതലായ അനേകം സുഗന്ധദ്രവ്യങ്ങൾ എന്നുവേണ്ട പട്ടണത്തിലുള്ള മിക്ക വസ്തുക്കളും കൊണ്ടുവന്നു നൂതന യാത്രക്കാരെ മോഹിപ്പിച്ചു പിടിപ്പതു വിലവാങ്ങി വിറ്റു വരുന്നുമുണ്ടു.

75. ഇതു കൂടാതെ സംഗീതക്കാർ, ദേവദാസികൾ മുതലായ അനേകം തരക്കാരും മോടിയോടു കൂടി വന്നു സംഗീതാദികളെക്കൊണ്ടു യാത്രക്കാരെ ഭ്രമിപ്പിച്ചു മുതൽ സമ്പാദിക്കുന്നു. എന്തിനു വളരെ പറയുന്നു, യാത്രക്കാർ കുറെ ധനികന്മാരും യോഗ്യന്മാരും ആയിരുന്നാൽ പാൎക്കുന്ന

സ്ഥലത്തു തന്നെ രാവിലെ ൮ മണി മുതൽ വൈകുന്നേരം
൬ മണിവരെക്കും പട്ടണത്തിലുള്ള സകല സാധനങ്ങളും
വിനോദങ്ങളും വന്നു ചേരുന്നതുമാകുന്നു. ഞങ്ങൾ എല്ലാവ
രും സ്നാനവും ഭക്ഷണവും കഴിച്ചതിന്നു ശേഷം ഒരു ദിവസ
ത്തിന്നു സവാരിക്ക് 3 ഉറുപ്പിക കൊടുത്താൽ കിട്ടുന്ന എരട്ട
കുതിരസ്സാരട്ടിൽ കയറി പട്ടണം കാണ്മാനായി പുറപ്പെട്ടു
പോയി. ഒന്നാമത് സിപായിലഹളയുടെ സ്മാരകമായധ്വ
ജസ്തംഭത്തെയാണ് കാണുക ഉണ്ടായത്. ഈ സ്തംഭം അ
ത്യുന്നതമായിരിക്കുന്നതും ഉള്ളിൽകൂടി കയറി നഗരമെല്ലാം
കാണ്മാൻ സൌകൎയ്യമുള്ളതുമാകുന്നു. ഇതു കാണേണ്ടുന്ന
ഒരു കാഴ്ചതന്നെ. പിന്നെ ഇവിടെ നിന്നുപോയി രണ്ടു മ
യിത്സ് ദൂരത്തിൽ പണ്ട് പാണ്ഡവന്മാരുടെ വാസസ്ഥാ
നമായിരുന്ന പഴയ കോട്ടയിൽ ചെന്നു കാണുകയാണ്
ഉണ്ടായത്. ഈ കോട്ട ഇപ്പോൾ മിക്കതും ഇടിഞ്ഞുവീണു
നിൎജ്ജനമായി കിടക്കുന്നു എങ്കിലും കോട്ടക്കകത്തു നാല്പ
തോളം കുടിക്കാർ താമസിച്ചു വരുന്നുണ്ട്. ഈ കോട്ടയിൽ
നിന്ന് അര മയിൽ ഒരു മയിൽ സമീപങ്ങളിൽ ഇടിഞ്ഞു
കിടക്കുന്നതായ അനേകം കോട്ടകൾ കാണപ്പെടുന്നുണ്ട്.
ആയതുകൾ പണ്ടു ഈ പട്ടണം പാണ്ഡവന്മാരുടെ വാസ
സ്ഥാനമായ ഇന്ദ്രപ്രസ്ഥമായിരുന്നു എന്ന് ഊഹിപ്പിക്കുന്നു
ണ്ട്. പിന്നെ ജുമാമസ് ജീത്ത എന്ന പള്ളി മുതലായത്
കാണ്ക ഉണ്ടായി. ഈ പള്ളിയുടെ സ്വഭാവം മുമ്പു വി
വരിച്ചതിനാൽ ഇവിടെ എടുക്കുന്നില്ല. അതിന്നു ശേഷം

പട്ടണത്തിൽ നിന്ന് ഏകദേശം ൩, ൭ മയിത്സ് ദൂരത്തിലുള്ള ഒരു പഴയ കോട്ടയിൽചെന്ന് കയറി. ഇതിൽ ചില ചില കെട്ടിടങ്ങളുമുണ്ട്. ഈ കോട്ട പണ്ട് പൃഥ്വിമഹാരാജാവിന്റെ രാജധാനിയായിരുന്നു എന്നു പറഞ്ഞുവരുന്നു. ഈ കോട്ടക്കകത്താണ് പ്രധാനപ്പെട്ട ഒരു കാഴ്ചയുള്ളതു. അതു അത്യുന്നതമായ ഒരു ധ്വജമാകുന്നു. ഈ ധ്വജത്തിന്റെ ചരിത്രവും മറ്റും അനേകം ഇംഗ്ലീഷ് പുസ്തകങ്ങളിൽ വിസ്തരിക്കപ്പെട്ടതായി അറിയുന്നു. ഇതിന്നു ൨൨൦ അടി ഉയരമുണ്ടു. ഇതിന്റെ ഉള്ളിൽകൂടി ഉപരിഭാഗത്തിലേക്ക കയറുവാനായി കരിങ്കല്ലുപടവുകളുണ്ട്. എന്നാൽ ഈ പടവുകൾ പിരിയൻശംഖിന്റെ ഉള്ളിലുള്ള രേഖപോലെ ചുററിക്കൊണ്ടിരിക്കും. ഇതിന്നു പടവുകൾ സുമാറ് ൩൮൦ ഓളം ഉണ്ട്. ഈ ധ്വജം മുഴുവനും കരിങ്കല്ലുകൊണ്ടു നിൎമ്മിക്കപ്പെട്ടതും വളരെ വിശേഷപ്പെട്ട പലതരം കൊത്തുപണി ഉള്ളതുമാകുന്നു. കരിമ്പിന്റെ കമ്പുപോലെ ഇതിന്നു ൨൭ കമ്പുകൾ ഉണ്ടു. ആ സ്ഥലങ്ങളിൽ കൂടെയും പുറത്തേക്ക ചുററം ദ്വാരങ്ങൾ ഉണ്ടായിരിക്കും. അതുകളിൽ സഞ്ചരിച്ചാൽ പട്ടണമെല്ലാം കാണ്മാൻ കഴിയും. ഞങ്ങൾ എല്ലാവരും ഉപരിഭാഗംവരെക്കും കയറിച്ചെന്ന് നോക്കിയതിൽ ൧൦ മയിത്സ് ദൂരത്തിൽ കിടക്കുന്ന ഡില്ലി പട്ടണം മുഴുവനും എത്രയും ചെറിയ ആകൃതിയിൽ കാണപ്പെട്ടു. കീഴ്പോട്ടു നോക്കുന്ന സമയം താഴത്തു സഞ്ചരിക്കുന്ന ജനങ്ങളെ കണ്ടു എറുമ്പുകൾ അരിക്കുന്നപോലെ തോന്നിപ്പോയി. ഈ ധ്വജസ്തംഭം പ

ണ്ടു പൃഥു മഹാരാജാവിന്റെ കാലത്തു അന്തഃപുരസ്ത്രീകൾക്കു പ്രതിദിനം ൨ മയിൽസ് ദൂരത്തിൽ പ്രവഹിക്കുന്ന യമുനാദേവിയെ കണ്ടു വന്ദിപ്പാനായി എത്രയും അത്യുന്നതമായി കെട്ടപ്പെട്ടതാണെന്നാണ് അവിടെയുള്ളവർ പറഞ്ഞുവരുന്നതു. എന്തായാലും ഇത് സാധാരണ മനുഷ്യരാൽ നിൎമ്മിക്കപ്പെടുവാൻകഴിയുന്നതല്ലെന്ന് ഇത് ചെന്ന് കാണുന്നവൎക്ക് എളുപ്പത്തിൽ തന്നെ അറിയാൻ കഴിയുന്നതാണ്. ഈ ധ്വജത്തിന്റെ സമീപത്തിൽ തന്നെ പൃഥു മഹാരാജാവിന്റെ ഒരു യജ്ഞസ്തംഭവും കാണുന്നുണ്ട്. ഇതു പഞ്ചലോഹത്താൽ നിൎമ്മിക്കപ്പെട്ടതാകുന്നു. യാത്രക്കാർ ഇവിടെ ചെന്നു ഈ യജ്ഞസ്തംഭത്തെ ദൎശനം കഴിച്ചു വന്ദിക്കുന്ന സമ്പ്രദായം കൂടി കണ്ടിരിക്കുന്നു. ഈ സ്തംഭത്തിന് സമീപത്തിൽ ചെറുതായ ഒരു മായാദേവീക്ഷേത്രവുംകൂടി ഉണ്ട്. അവിടേയും പോയി ദൎശനം കഴിച്ചു പുറത്തു വന്നപ്പോഴെക്കു രണ്ടു നാഴിക രാച്ചെന്നുപോയി. അന്നു പിന്നെ മറ്റൊരു കാഴ്ചയും കാണ്മാൻ എടവന്നില്ല. ഇപ്പോൾ ഈ കോട്ടക്കു സമീപമുള്ള പ്രദേശങ്ങളിൽ ജനവാസം വളരെ കുറയും, എങ്കിലും പട്ടണത്തിൽനിന്നു പ്രതിദിനം ഈ കാഴ്ചയെ കാണ്മാനായി പല യോഗ്യന്മാരും വന്നു പോകുന്നുണ്ട്. പല യൂറോപ്യന്മാരും വരുന്നുണ്ട്. അവൎക്കു താമസിപ്പാൻ വേണ്ടി ധ്വജത്തിനു എത്രയും അടുത്തുതന്നെ സൎക്കാർവകയായി ഒരു മുസാവരിബംഗ്ലാവും ഉള്ളതാകുന്നു. എന്തു സംഗതിക്കെങ്കിലും ഡില്ലിക്കു വരുന്നവർ ഈ കാഴ്ചയെ കാ

ണ്ടാതെ പോയ്പോകരുതെന്നു ഓൎമ്മപ്പെടുത്തിക്കൊള്ളുന്നു. ഏ ൭ മണിയോടുകൂടി ഞങ്ങൾ അവിടെനിന്നു മടങ്ങിപ്പോന്നു രാത്രി 10 മണിക്കുമുമ്പായി പാൎപ്പിടത്തിൽതന്നെ വന്നു ചേൎന്നു അവിടെ സുഖമായി താമസിച്ചു.

76. പതിനൊന്നും, പന്ത്രണ്ടും തിയ്യതികളിലായി ഈ വക അനേക കാഴ്ചകളെ കണ്ടു. 18-ാംനു- വിശേഷപ്പെട്ട ചില ഷാപ്പുകളും, ബജാറുകളും, മ്യൂസിയവും മററു പല പല സ്ഥലങ്ങളേയും സഞ്ചാരിച്ചെയ്തുകണ്ടു പരമാനന്ദത്തിലഹ്ലാദയന്ത്രായി പാൎക്കുന്ന സ്ഥലത്തേക്കുതന്നെ മടങ്ങിവന്നു. ഈ പട്ടണം വളരെ പ്രബലപ്പെട്ടതും സകല സാധനങ്ങളും കിട്ടുന്ന സ്ഥലവും 60 ലക്ഷത്തോളം ജനങ്ങൾ അധിവസിച്ചുവരുന്നതും ആകയാൽ നയനങ്ങൾക്കു വലുതായ ഒരു കാഴ്ചയായിത്തന്നെ വിചാരിക്കേണ്ടതാണ്. ഇവിടെ പലതരമായി 80-ൽ അധികം മില്ലുകൾ ഉണ്ട്. പക്ഷെ യമുനാനദിയൊഴികെ മററു പ്രധാനപ്പെട്ട ഹിന്ദുക്ഷേത്രങ്ങൾ ഇല്ലെന്നുള്ള സംഗതി മാത്രം വ്യസനഹേതുവായി തീൎന്നിരിക്കുന്നു. പുണ്യക്ഷേത്രങ്ങൾകൂടി ഉണ്ടായിരുന്നാൽ ഈ നഗരം അത്യുത്തമമായിരുന്നു എന്നു പറയാമായിരുന്നു. ഏതായാലും സാമാന്യം മിക്ക കാഴ്ചകളേയും കണ്ടു ൧൩-ാംനു- രാത്രി ഭക്ഷണം കഴിച്ച് സ്റ്റേഷനിൽ വന്ന് അവിടെനിന്നു ആഗ്രക്കു ടിക്കററുവാങ്ങി എട്ടുമണിയോടുകൂടി തീവണ്ടി കയറുകയും ചെയ്തു.

# ആഗ്രാ.

77. 71 തുലാം 14-ാംനു- രാവിലെ 10 മണിക്കു മുമ്പായി ഡില്ലിയിൽനിന്നു ആഗ്രാസ്റ്റേഷനിൽ വന്നിറങ്ങി. ഈ സ്റ്റേഷനും മനോഹരമായ ഒരു എടുപ്പുതന്നെയാണ്. ഈ ആഗ്രാപട്ടണം ബോമ്പായിൽനിന്നു സുമാറ് 839 നാഴിക ദൂരത്തിലാണ് കിടക്കുന്നത്. അതിന്റെ കിഴക്ക് മിനിപ്പൂരും, തെക്ക് ധോല്പൂരും, പടിഞ്ഞാറ് പാഴ്പ്പൂരും, വടക്ക് മധുരയും ജില്ലകളാണ്. ഈ നാല് അതിരുകളുടെ അകത്ത് കിടക്കുന്ന ഈ ആഗ്രാപട്ടണം 65 മയിത്സ് ദീർഘവും, 38 മയിത്സ് വിസ്താരവും ഉള്ളതും ലഫ്ടിനന്റ് ഗവർണ്ണരുടെ അധികാരത്തിലിരിക്കുന്നതുമാകുന്നു. ഇവിടെ യമുനാ, സാമ്പൽ മുതലായ നദികളും പ്രവഹിക്കുന്നുണ്ട്. സമീപത്തിലുള്ള ഫുട്ടപ്പൂർസിക്രി എന്ന മലയിൽ ഉണ്ടാകുന്ന ഒരു മാതിരി വിശേഷപ്പെട്ട കല്ലുകളെക്കൊണ്ട് പട്ടണത്തിൽ അനേകം മനോഹരവേലകൾ ചെയ്തുവരുന്നുണ്ട്. ശീതോഷ്ണം ഒരു മാതിരി സമാനമായ പ്രദേശമാണ്. എങ്കിലും ഹേമന്തകാലത്തിലെ ശീതം സഹിപ്പാൻ വളരെ പ്രയാസമായിരിക്കും. വിശേഷപ്പെട്ട നിരത്തുകളും, റെയിലും, വലിയ വഞ്ചികൾകൂടി സഞ്ചരിക്കുന്ന യമുനാനദിയും ഉള്ളതുകൊണ്ട് കച്ചവടക്കാൎക്ക് വ്യാപാരത്തിന് വളരെ സൌകൎയ്യമുള്ളതാകയാൽ കച്ചവടം ദിനംപ്രതി വൎദ്ധിച്ചുവരുന്നുണ്ട്. എന്നുമാത്രമല്ല, നെല്ല്

ഗോതമ്പം മുതലായ ധാന്യങ്ങൾ സുഭിക്ഷമായി വിളയു ന്ന പ്രദേശവുമാണ്.

78. അലക്സാണ്ടർ ഇന്ത്യയിൽ വരുന്നതിന്ന് മുമ്പിൽ ഇവിടെ പാരസികന്മാരുടെ സൈന്യങ്ങൾ അധിവസിച്ചിരുന്നപോൽ. 1017-ാം വർഷത്തിൽ മുഹമ്മത് ഖജനി കനോജൻമാർഗ്ഗമായിപോകുമ്പോൾ ആഗ്രാവിന്നു സമീപംവെച്ച് മുഹാബ്ബനോട് ഏതിൎത്തതായും പറയുന്നു. 1193-ാം വർഷം സബുട്ടീൻ മുഹമ്മദഘോരികനോജ, കാശി മുതലായരാജ്യങ്ങളിൽ രാജാവായിരുന്ന ജയചന്ദ്രനോട് ഇവിടെവെച്ച് യുദ്ധം നടത്തിയതായും ഒരു വൎത്തമാനമുണ്ട്. 1488-ാംവർഷംമുതൽ 1517-ാംവർഷം വരയിൽ ഡില്ലിയിലെ രാജാവായിരുന്ന ലോഡി തന്റെ വാസസ്ഥലമാക്കിവെച്ചു. 1526-ൽ ബാബറുടെ അധീനത്തിലായി. പിന്നെ ഹുമയൂൺ എന്നാൾക്ക് സ്വാധീനമായിരുന്നു. 1559-ൽ അക്ബരുടെ രാജ്യഭരണകാലത്തിൽ അദ്ദേഹത്തിന്റെ പുതിയ രാജധാനിയാക്കിവെച്ചു. അന്ന് നിൎമ്മിക്കപ്പെട്ട വിശേഷമായ കോട്ട ഇന്നും ഇവിടെ കാണ്മാനുണ്ട്. 1658-ാം വർഷം ഔരംഗസിബിന്റെ കാലത്തിൽ ഈ ആഗ്രാ പട്ടണം പ്രധാന പട്ടണമായിരുന്നു. 1761-ൽ പാതപ്പൂർ രാജാവിന്നു അധീനമായി. 1774-ൽ ഷാ അലം എന്നാളുടെ മന്ത്രിയായ നൂർജിഫാൻ കയ്യശപ്പെടുത്തി. ഈ നൂർജിഫാൻ മരിച്ചതിന്നു ശേഷം മഹാരാഷ്ട്ര രാജാവായ സിന്ധ്യാമഹാരാജാവിന്നു അധീനമായി.

1830-ാമതിൽ സിന്ധ്യാമഹാരാജാവിനും ഈസ്റ്റിന്ത്യാകമ്പനിക്കാൎക്കുംകൂടി തമ്മിൽ യുദ്ധമുണ്ടായപ്പോൾ ഹെസ്റ്റിങ്ങ് എന്നാൾ തടുത്തു. ഒടുവിൽ ജനറൽലേക്ക കൈവശപ്പെടുത്തി ഇംഗ്ലീഷ് ഗവൎമ്മെണ്ടിന് സ്വന്തമായിരുന്നു. ഇപ്രകാരമുള്ള ഈ ആഗ്രാ പട്ടണം ഇപ്പോൾ വളരെ ശൃംഗാരമോടിയോടുകൂടി വിളങ്ങുന്നു. ഏറ്റവും സമീപത്തിലുള്ള യമുനാ നദിയുടെ പാലത്തിൽകൂടി തീവണ്ടിപ്പാതയും, അതിനു താഴെ സാധാരണ ജനങ്ങൾക്ക സഞ്ചരിപ്പാനുള്ള മാൎഗ്ഗവും ഉണ്ട്. പാലമൊ അതി ഗംഭീരമായിരിക്കുന്നതാണ്. യമുനയിൽ കരിങ്കല്ലുകളാൽ കെട്ടപ്പെട്ട ഘട്ടങ്ങൾ ഉള്ളതുകൊണ്ട് സ്നാനത്തിന്നൊ പരമസുഖം. ഇവിടെയുള്ള റോഡുകൾ വളരെ വിസ്താരവും, അതി ഭംഗിയും ഉള്ളതായിരിക്കും. പട്ടണത്തിലുള്ള റോഡുകളുടെ ഇരുഭാഗവും പ്രായെണ മനോഹരങ്ങളായ പ്രാസാദങ്ങളാലും, കടത്തെരുവുകളാലും അലംകൃതമായിരിക്കുന്നതിനാൽ വളരെ ഭംഗിയുള്ളതാണ്. ഇതുകൂടാതെ റോഡുകൾ പ്രായെണ മുൻവിവരിച്ച കല്ലുകൾ പതിച്ചിരിക്കുന്നതിനാൽ സഞ്ചരിക്കുന്നവൎക്ക സുഖവും ദൃഷ്ടിക്ക മനോഹരവുമായിരിക്കും.

79. ഈ പട്ടണത്തിൽ (മാൎബ്ബിൾ) വെണ്ണക്കല്ലുകൊണ്ട് കെട്ടപ്പെട്ടിട്ടുള്ള അനേകം എടുപ്പുകൾ ഉണ്ടെങ്കിലും, ഈ ഭൂലോകത്തിൽ അപൂൎവ്വമായും; അനുപമമായും, അതി രമണീയമായും ഇരിക്കുന്ന 'ടാജിമഹാൾ' എന്ന ഒരു എടുപ്പ് ലോകത്തിൽ കാണേണ്ടുന്ന പദാൎത്ഥങ്ങളിൽ വെച്ച് ഒ

ന്നാമത്തേതായിത്തന്നെ വൎണ്ണിക്കേണ്ടതാണെന്ന് ആരും
സമ്മതിക്കാതെ ഇരിക്കയില്ല. അത്രയും ആശ്ചൎയ്യകരമാ
യിട്ടുള്ളതാകുന്നു. ഈ താജിമഹാൾ എന്ന വിമാനസമാന
മന്ദിരത്തെ കാണ്മാനായി അനേകം ഇന്ത്യക്കാരും, യൂറോ
പ്യന്മാരും, മററു പല രാജ്യക്കാരും വരുന്നുണ്ട്. ഇപ്രകാര
മുള്ള താജിമഹാളിന്റെ സൌഭാഗ്യത്തെ ഇവിടെ ഒന്ന് വ
ൎണ്ണിക്കാതെ ഇരിക്കുന്നത് ഏത്രയും അനുചിതമായി തീരു
ന്നതും, വൎണ്ണിക്കുന്നതായാൽ ഈ ചരിത്രപുസ്തകത്തിന്നു
കൂടി സൌഭാഗ്യവും, വിലയും കൂടുന്നതും ആകകൊണ്ട്
അതിനെപററി അല്പം താഴെ വിവരിക്കുന്നു.

80. ഈ താജിമഹാൾ യമുനയുടെ ഉത്തരതീരത്തി
ൽ കെട്ടപ്പെട്ടിരിക്കുന്നു. ഇതിന്റെ നാലു ഭാഗത്തിലും പ
ത്തും പതിനാലും അടിച്ചിതിയിലുള്ള മാൎബ്ബിൾ കല്ലുകളാ
ൽ കെട്ടപ്പെട്ടിട്ടുള്ള മതിലുകളും, രണ്ടു ഭാഗത്തും വലിയ
ഗോപുരങ്ങളും ഉണ്ട്. ഈ ഗോപുരങ്ങളുടെ ഉമ്മാത്ത്
സാററുകൾ നില്ക്കാം. അവിടെ ഇറങ്ങി ഗോപുരത്തിന്നു
സമീപമുള്ള ആപ്പീസ്സിൽനിന്നു ഓരോ അണ വിലയുള്ള ടി
ക്കററുവാങ്ങിയാൽ അകത്തേക്കു കടക്കാം. ടിക്കററ് വാങ്ങി
യവൎക്കു മാത്രമെ കടക്കുവാൻ പാടുള്ളു. ഈ ഗോപുരത്തി
ൽ നിന്ന് താജിമഹാൾ വരെ സുമാറ് 150 വാര ദൂരമുണ്ടാ
വും. അതുവരെക്കും ചന്ദ്രമണ്ഡലംപോലെ ധവളമായ
വെണ്ണക്കല്ലു പതിച്ച മാൎഗ്ഗമായിരിക്കും. തന്മദ്ധ്യത്തിൽ ഒ
രു വിശേഷപ്പെട്ട മണ്ഡപവും, മാൎഗ്ഗത്തിന്റെ രണ്ടു ഭാഗ

ങ്ങളിലും അതിമനോഹരമായ ഉദ്യാനങ്ങളും കൃത്രിമ പൊസ്റ്റയും ഉണ്ട്. ഈ പൊസ്റ്റകളുടെ ചുറ്റും വെണ്ണക്കല്ലുകൊണ്ടു പടുത്തിരിക്കും. ഈ പൊയ്കകളിൽ ഇടപ്പെട്ട പലതരം ജലജന്തുക്കളും, നാനാവിധ പുഷ്പങ്ങളും വിലസിക്കുന്നതുകണ്ടാൽ മനസ്സിന്നു വലുതായ ഒരു ആഹ്ലാദം ഉണ്ടാകുന്നതാണ്. ഈ താജിമഹാളിന്റെ മഹിമയെ കേട്ടു ചെല്ലുന്നവർ ഗോപുരം കാണുന്ന സമയംതന്നെ ഇതു തന്നെയായിരിക്കുമൊ താജിമഹാൾ എന്ന് ശങ്കിച്ചുപോകും. ഉടനെ അകത്തുകടന്നു നോക്കുമ്പോൾ മാത്രമെ, 'ഓ ഇതു ഗോപുരമാണ്' എന്നു മനസ്സിലാക്കുവാൻ കഴികയുള്ളൂ. പിന്നെ കാണുന്നത് മുൻപറഞ്ഞ ഉദ്യാനങ്ങളും, പൊയ്കകളും ശിലാമണ്ഡപവുമായിരിക്കും. ഇതുകൾ കാണുന്ന സമയവും ഇവിടെ മുഖ്യമായ കാഴ്ച ഇതുകൾ തന്നെയായിരിക്കുമൊ എന്നും ചിലർ ശങ്കിക്കുമായിരിക്കാമെങ്കിലും മുമ്പോട്ടു ഒന്നു നോക്കുന്ന സമയം, ഈ കണ്ടതൊന്നുമല്ല കാഴ്ച എന്നു മനസ്സിലാക്കുവാൻ കഴിയും. 'ഇതാ പുരോഭാഗത്തിൽ കാണുന്ന ചന്ദ്രമണ്ഡലമൊ, അല്ലെങ്കിൽ തത്സമാനമായ വിമാനമൊ ആയിരിക്കും പ്രധാനകാഴ്ച' എന്ന് സന്തോഷിച്ചുംകൊണ്ടു പോകുന്ന മാർഗ്ഗത്തിൽ വിസ്മയിക്കാത്തവർ ആരും ഉണ്ടാകയില്ല. ഇങ്ങിനെ താജിമഹാളിനെ നോക്കി ആനന്ദിച്ചുംകൊണ്ടു ക്രമേണ പതുക്കെ പതുക്കെ താജിമഹാളിന്റെ സമീപത്തുചെല്ലും. ഈ താജിമഹാൾ വിശാലമായ ഒരു സ്ഫടിക മണ്ഡപത്തിന്റെ മദ്ധ്യത്തിലാ

ണ് കെട്ടപ്പെട്ടിരിക്കുന്നത്. ഇതിന്റെ നാലു മൂലകളിലും 100 അടി ഉയരമുള്ള സ്ഫടികധ്വജങ്ങളും; നാലു ഭാഗങ്ങളിലും മദ്ധ്യപ്രദേശത്തിൽ കയറി ചെല്ലുവാൻ സ്ഫടികപടവുകളും ഉണ്ടായിരിക്കും. ഈ സ്ഫടിക മണ്ഡപത്തിന് സുമാറ് മൂന്നുവാര ഉയരമുണ്ട്. നാലു മൂലകളിലുള്ള സ്ഫടികസ്തംഭങ്ങളുടെ ഉള്ളിൽകൂടി ഉപരിഭാഗത്തോളം ചെന്നാൽ അവിടെ ചുറ്റും കുറെ വിശാലമായ സ്ഥലത്തുചെന്ന് നില്ക്കാം. അവിടെനിന്നു നോക്കിയാൽ ആഗ്രാ പട്ടണവും കോട്ടകളും നാനാവിധ തോട്ടങ്ങളും മറ്റും വിശേഷമായി കാണാവുന്നതാണ്. നാലുമൂലസ്തംഭങ്ങളും ഒരു മാതിരിയിൽ തന്നെയിരിക്കും. ഇങ്ങിനെയുള്ള ടാജിമഹാൾ സ്ഫടിക മണ്ഡപത്തിലേക്കു കയറിചെന്ന് നോക്കുന്ന സമയം ഉണ്ടാകുന്ന പരമാനന്ദത്തെ ഞാനെങ്ങിനെ ഇവിടെ വർണ്ണിക്കും. ഈ ടാജിമഹാൾ സുമാറ് 70 അടി ചുറ്റളവും 250 അടി ഉയരവുമുള്ളതാകുന്നു. ഇതിന്റെ ഉപരിഭാഗത്തിൽ പൊൻതാഴികക്കുടങ്ങൾ വെച്ചിട്ടുള്ളതിന്നു പുറമെ സ്ഫടികക്കല്ലുകളെക്കൊണ്ട് ചെയ്തിട്ടുള്ള നാനാവിധ കലശങ്ങളും, പലതരം കൊത്തുപണികളും സാലഭഞ്ജികാപ്രതിമകളും; മറ്റു പല വിചിത്ര വേലകളും ഉള്ളതിനെ സാവധാനത്തിൽ ഓരോന്നോരോന്നായി നോക്കി കാണുന്നവർ രണ്ടു കണ്ണുകൊണ്ട് തൃപ്തിപ്പെടാതെ പരിതപിക്കുകയും, ഇതിന്നുവേണ്ടി സഹസ്രാക്ഷനായാൽ കൊള്ളാമെന്നാഗ്രഹിക്കയും ചെയ്തു പോകാത്തവർ ചുരുക്കമാണ്. പണ്ടു 'ഷാജിഹാൻ ബാദുഷാ' എന്നതുല്യപ്രഭ

മഹാരാജാവിന്റെ 'ടാജി' എന്ന ഏറ്റവും പ്രിയപ്പെട്ട ഒരു പ്രാണവല്ലഭ ഉണ്ടായിരുന്നു. അവൾ അതിസുന്ദരിയായിരുന്നു എന്ന് ലോകപ്രസിദ്ധിയാണ്. അവൾ മരിച്ചാൽ അവളുടെ പേര് എന്നെന്നേക്കും നിലനില്ക്കണമെന്നുള്ള ഉദ്ദേശത്തിന്മേൽ അവൾ മരിക്കുന്നതിന്നു മുമ്പായിത്തന്നെ ഇതിന്റെ പണി തുടങ്ങിയിരിക്കുന്നു. 22 സംവത്സരം. കൊണ്ടു 20 ലക്ഷം പവൻ ചിലവുചെയ്തു അനേക ലക്ഷം വേലക്കാരെക്കൊണ്ട് പണി ചെയ്യിപ്പിച്ചതാണെന്നു ആഗ്രാപട്ടണത്തിൽ ഇന്നും പ്രസിദ്ധമായി പറയുന്നസംഗതിയാണ്. ടാജി മരിച്ചതിന്നുശേഷം ഇതിൽ മറചെയ്തു. അന്നുമുതൽക്ക് ഇതിന്നു 'ടാജിമഹാൾ' എന്നു പേരുവന്നു. ഈ ടാജിമഹാളിന്റെ ഉള്ളിലുള്ള സൌഭാഗ്യത്തെയും അല്പം വിവരിക്കാം: ഇതിന്റെ അകത്ത് അച്ചന്മാരായ ഇസ്ലാംജാതിക്കാർ എപ്പോഴും ഉണ്ടായിരിക്കും. അവർ ശക്കര, കല്ക്കണ്ടം, പഴം മുതലായത് നിവേദിച്ച് പുഷ്പസമേതം യാത്രക്കാർക്ക് കൊടുക്കുകയും, അതുവാങ്ങി ദക്ഷിണ കൊടുക്കുകയും ചെയ്തുവരുന്ന ഒരു സമ്പ്രദായം ഇന്നും ഉണ്ട്. എന്നാൽ ഇത് നിർബ്ബന്ധമുള്ളതല്ല. പ്രസാദം വാങ്ങാത്തവരും ഉണ്ടായിരിക്കും. എങ്കിലും ആളവസ്ഥപോലെ ഒന്നോരണ്ടോ അണയെങ്കിലും കൊടുക്കാത്തവർകുറയും ഈ മഹാളിന്റെ അകത്തെക്കുകടക്കുന്ന വാതിൽ സ്വർണ്ണമെലാവിചിത്രിതമായിട്ടുള്ളതാണ്. അകത്തുകടന്നാൽ നോക്കുന്നത് ഒക്കെയും ആശ്ചര്യമായി തോന്നും. അവിടെകണ്ടിട്ടുള്ള

സൌഭാഗ്യത്തെ മുഴുവനും വൎണ്ണിപ്പാൻ നാം ശക്തന്മാരായി വരികയില്ല. ഒന്നാമത് ടാജിനെ സ്ഥാപിച്ച മാൎക്കല്ല്, ഏകദേശം മൂന്നയാരീകൂവും ഒരു വാര വിതിയും ഉള്ള ഒരു സ്ഫടികക്കല്ലാണ്. ഇതുവരെ ഇങ്ങിനെയുള്ള ഒരു സ്ഫടികക്കല്ല കാണുക ഉണ്ടായിട്ടില്ല. ഭിത്തികളിന്മേലും മേൽഭാഗത്തും ഓരോരോ ലതാകാരമായും മറ്റും കൊത്തീട്ടുള്ള ചിത്രങ്ങൾ സാധാരണ കാണികൾക്ക് 'ഇതു വിശേഷപ്പെട്ട ഒരു കൌതുകപ്പണി തന്നെ' എന്നു മാത്രം അറിവാൻ കഴിയുന്നതല്ലാതെ അതിലുള്ള ശില്പിചാതുൎയ്യത്തെ മുഴുവൻ അറിവാൻ കഴികയില്ല. മുസൽമാൻവേദപരിജ്ഞാനമുള്ളവൎക്കു ലതാകാരേണ എഴുതപ്പെട്ടിട്ടുള്ള ചിത്രങ്ങളെ കൊറാൻ മുതലായ വേദവാക്യങ്ങളായി വായിപ്പാൻ കഴിയുമത്രെ. ഈശ്വരാ! ഇത് എന്തൊരു ആശ്ചൎയ്യമാണ്, ഈ ടാജിമഹാൾ അനേകായിരം സ്ഫടികക്കല്ലുകളെ കൂട്ടിച്ചേൎത്തു നിൎമ്മിക്കപ്പെട്ടതാണെങ്കിലും അതുകളുടെ എപ്പ് കണ്ടുപിടിപ്പാൻ ആരാലും സാദ്ധ്യമായി വരികയില്ല. ഇതും അത്യാശ്ചൎയ്യകരമായിട്ടുള്ളതുതന്നെ. ഇങ്ങിനെയുള്ള ടാജിമഹാൾ മുഴുവനും അതികൌതുകത്തോടെ കണ്ടു ഞങ്ങൾ എല്ലാവരും പരമാനന്ദസമുദ്രത്തിൽ മഗ്നന്മാരായിത്തീൎന്നു എന്നു പറഞ്ഞാൽ മതിയല്ലൊ. പിന്നെ അവിടെനിന്നു മടങ്ങിപ്പോരുന്നതിൽ അധികമായ വ്യസനം ഉണ്ടായി എങ്കിലും നേരം അതിക്രമിച്ചതുകൊണ്ട് അവിടെനിന്നു പാൎപ്പിടത്തിലേക്കു പോരേണ്ടിവന്നു. ക്രമേണ പുറത്തുവന്ന് അവിടെയുള്ള ചില

ചില ഷാപ്പുകളിൽ കയറി കണ്ടു. ആ ഷാപ്പുകളിൽ മാർബ്ബിൾകല്ലുകൊണ്ട് നിർമ്മിക്കപ്പെട്ട പലതരം ജന്തുപ്രതിമകളും അനേകവിധത്തിലുള്ള താലങ്ങളും താജ്മഹാളിന്റെ പ്രതിമയും വില്ക്കുവരുന്നുണ്ട്. അവിടെനിന്നു ചില സാമാനങ്ങളും ഈ താജ്മഹാളിന്റെ ചെറുതായ ഒരു പ്രതിമയും വാങ്ങി. ഇന്നും നമ്മുടെ അധീനത്തിൽ വെച്ചുവരുന്നു. പിന്നെ സന്ധ്യയോടുകൂടി അവിടെനിന്നുപോന്നു ദീപാവലി പ്രകാശിതമായ ബജാറിൽകൂടി പാർപ്പിടത്തിൽതന്നെ വന്നു ചേർന്നു. ഇവിടെ കാണേണ്ടുന്ന സ്ഥലങ്ങളിൽ 1.ആഗ്രാഫോർട്ട്, 2.താജ്മഹാൾ, 3. പട്ടാളവാസസ്ഥലം, 4. ആഗ്രാകലാശാല, 5. ആഗ്രാകോളേജ്, 6. ഗവർമ്മെന്റ് ഹൌസ്സ്, 7. ആഗ്രാപള്ളി, 8. അനാഥരക്ഷാശാല, 9. ആഗ്രാ ക്രിസ്തീയപള്ളി. ഇങ്ങിനെ പല സ്ഥലങ്ങളും നയനരമണീയങ്ങളായിരിക്കുന്നവയാണ്. ഇങ്ങിനെ മനോഹരമായ പട്ടണത്തെ കണ്ട് ആനന്ദിച്ചുംകൊണ്ടു 14-ാംനു- അവിടെ താമസിച്ചു രാത്രി ഏകദേശം പത്തുമണിക്കു മുമ്പായി സ്റ്റേഷനിൽ വന്നു മധുരാപുരീദർശനകൌതുകത്താൽ മധുരക്കു ടിക്കറ്റു വാങ്ങി തീവണ്ടി കയറി.

## മധുര.

15-ാംനു- പുലർച്ചെ 6 മണിക്കു മുമ്പായി മധുരാസ്റ്റേഷനിൽ ഇറങ്ങിയ ഉടനെ അവിടെനിന്ന് അര മയിൽ സ

മീപത്തിൽ കിടക്കുന്ന മധുരാപട്ടണത്തിൽ ചെന്നു 'സാധോ മാധവഃ' എന്ന ഒരു ചൌബെ ബ്രാഹ്മണനെ ഉപാദ്ധ്യായനായി വരിച്ച് അദ്ദേഹത്തിന്റെ ഗൃഹത്തിൽ സാമാനങ്ങളെല്ലാം ഇറക്കിവെച്ചു ഉടനെ ദേഹശുദ്ധി ചെയ്തു യമുനാസ്നാനത്തിന്നായി പുറപ്പെട്ടു. ഈ മധുരാപട്ടണത്തിന്റെ ചരിത്രത്തെയും താഴെ വിവരിക്കാം:—

പണ്ട് അയോദ്ധ്യാധിപതിയായിരുന്ന ശ്രീരാമസ്വാമി രാജ്യപരിപാലനം ചെയ്തുവരുംകാലത്തിൽ ഈ യമുനാതീരത്തിലുള്ള മഹാവനത്തിൽ മധു എന്ന അതിദുഷ്ടനായ ഒരു രാക്ഷസൻ അധിവസിച്ചിരുന്നു. ആകയാൽ ഈ സ്ഥലത്തിന്നു പണ്ടു മധുവനം എന്നു പേരായിരുന്നു. ആ മധുവിന്റെ പിൽക്കാലം അവന്റെ പുത്രനായ ലവണാസുരനും ഇവിടെത്തന്നെ അധിവസിച്ചുവന്നു. ആ ലവണാസുരനെക്കൊണ്ടു തദ്ദേശവാസികൾക്കു വളരെ ഉപദ്രവം ഉണ്ടായിരുന്നതിനാൽ തന്നിഗ്രഹത്തിന്നുവേണ്ടി ശ്രീരാമസ്വാമി തന്റെ സഹജനായ ശത്രുഘ്നനെ അയക്കുകയും ശത്രുഘ്നൻ മധുവനത്തിൽ വന്നു ലവണാസുരനെ നിഗ്രഹിക്കുകയും ചെയ്തതിന്നുശേഷം ഇവിടെയുള്ള വനത്തെ എല്ലാം വെട്ടിനീക്കി ചെറുതായ ഒരു രാജധാനിയെ നിൎമ്മിച്ചു കുറെ കാലം അവിടെ അധിവസിച്ചുവന്നു. പിന്നെ ആ ലവണാസുരന്റെ അനുജനായ ഹൎയ്യശ്വനെ വിനീതനാക്കുകയും ചെയ്തു ഈ മധുരാപുരിയിൽ വാഴിച്ചു ശത്രുഘ്നൻ അയോദ്ധ്യക്കുതന്നെ മടങ്ങിപ്പോയി. അതിന്നുശേഷം മധു

പുരി എന്നും മധുരാപുരിയെന്നും ഇങ്ങിനെ പേർ വന്നു. ഈ മധുരാപുരിയിലാണല്ലൊ സാക്ഷാൽ ശ്രീകൃഷ്ണസ്വാമിയുടെ അവതാരമുണ്ടായിരിക്കുന്നത്. പണ്ട് മാധവൻ എന്ന ഒരു രാജാവുണ്ടായിരുന്നു. അദ്ദേഹത്തിന്റെ പുത്രനായ ഭീമൻ എന്ന ഒരു മഹാരാജാവ് ഈ മധുരാപുരിയിൽ അധികംകാലം രാജാവായി വാണു. ആ രാജാവിന്റെ പാരമ്പര്യത്തിലാണ് വസുദേവരുടെ ജനനം. എനി ദേവകിയുടെ വംശപാരമ്പര്യത്തെ പറയാം. ബൃഹസ്പതിയുടെ ഭാര്യയായ താരാദേവി ചന്ദ്രനെ കാമിച്ച് ചന്ദ്രനിൽനിന്നു ബുധനെ ഉൽപ്പാദിപ്പിച്ചു. ആ ബുധനിൽനിന്ന് ഇളയിൽ പുരൂരവസ്സ ജനിച്ചു. ആ പുരൂരവസ്സിൽനിന്നു ആയുസ്സും അദ്ദേഹത്തിൽനിന്നു നഹുഷനും, നഹുഷനിൽനിന്നു യയാതിയും, യയാതിയിൽനിന്നു യദുവും, അദ്ദേഹത്തിൽനിന്നു വിദർഭനും, അദ്ദേഹത്തിന്ന് അന്ധകനും, അന്ധകനിൽനിന്നു അഭിജിത്തും, അദ്ദേഹത്തിന്നു ഭോജനും ആഹുകനും, അദ്ദേഹത്തിന്നു ദേവകൻ ഉഗ്രസേനൻ എന്ന രണ്ടു പുത്രന്മാരും ജനിച്ചു. ഇവരിൽ ദേവകന്നു ദേവകി എന്ന ഒരു പുത്രി ഉണ്ടാകയും, ആ ദേവകിയെ ശൂർപാരത്തു വസുദേവർ വിവാഹം കഴിക്കുകയും ചെയ്തു. ഈ വസുദേവരിൽനിന്നു ദേവകിയിൽ ശ്രീകൃഷ്ണസ്വാമിയും ഈ മധുരാപുരിയിൽ അവതരിച്ചു. ഇങ്ങിനെയുള്ള ഈ മധുരാപുരി ഭാഗവതാദിപുരാണങ്ങളിൽ വർണ്ണിക്കപ്പെട്ടതാണെങ്കിലും, അതിന്നശേഷമുള്ള ചരിത്രത്തെ ചുരുക്കത്തിൽ താഴെ വിവരിക്കുന്നു.

ഈ മധുരാപുരിയിൽ കുലചന്ദ്രൻ എന്ന ഒരു മഹാരാജാവ് വാണുവരുംകാലത്തിൽ ക്രിസ്ത്വാബ്ദം 1017-ാമത് സംവത്സരത്തിൽ മഹമ്മത് കജനി പടവെട്ടിവന്നു 50000 ജനങ്ങളെ കൊന്നു കൊള്ളയിട്ട് പ്രജകളെ ഉപദ്രവിക്കുമ്പോൾ അപമാനത്തിൽനിന്നു ഭയപ്പെട്ട് കുലചന്ദ്രമഹാരാജാവ് ഖഡ്ഗം എടുത്തു തന്റെ ഭാര്യയേയും മക്കളേയും കൊത്തിക്കൊല്ലുകയും താനും ദുർമ്മരണത്തെ പ്രാപിക്കുകയും ചെയ്തു. അപ്പോൾ മഹമ്മതു കജനി ആ രാജാവിന്റെ 185 വലിയ ഗജങ്ങളേയും മറ്റുള്ള സകല സമ്പത്തുകളേയും കൈവശപ്പെടുത്തി. എന്നുമാത്രമല്ല, മധുരാപുരിയിൽ ഉണ്ടായിരുന്ന 1000 ക്ഷേത്രങ്ങളെ ഇടിക്കുകയും വിലപിടിച്ച വിഗ്രഹങ്ങളേയും തിരുവാഭരണങ്ങളേയും എടുത്തും എല്ലാംകൂടി മുപ്പതുലക്ഷം ഉറുപ്പികയുടെ സമ്പത്തുകളോടും അയ്യായിരം ഹിന്തുപ്രജകളോടും കൂടി ചോന്ന് തന്റെ ദേശത്തേക്കുതന്നെ മടങ്ങിപ്പോകയും ചെയ്തു. അതിനുശേഷം അക്ബർ ചക്രവൎത്തിയുടെ കാലംവരെയ്ക്കും മധുരാപുരിയിൽ ചില്ലറ മുഹമ്മതുരാജാക്കന്മാരുടെ കീഴിൽ ഇരുന്ന ഹിന്തുക്കൾക്കു പലവിധമായ കഷ്ടങ്ങൾക്കും നഷ്ടങ്ങൾക്കും ഇടവന്നിരിക്കുന്നു. പിന്നെ 1488-ാമതു സംവത്സരം മുതൽക്ക് 1506-ാം സംവത്സരംവരെ സുൽത്താൻ ചികിന്ദാ ലോഡി മധുരാപുരിയിൽ ഉണ്ടായിരുന്ന അവശിഷ്ടഹിന്തുമതക്ഷേത്രങ്ങളേയും 'ഇടിക്കുകയും ഹിന്തുക്കൾ ഒക്കെയും മുസൽമാന്മാരെപ്പോലെ താടിവെച്ചുകൊള്ളേണമെന്നും മ

റവും നിർബ്ബന്ധിക്കുകയും പലവിധത്തിലും ദ്രോഹിക്കുകയും ചെയ്തു.

ഇതിനെക്കുറിച്ച് ക്രമമായി വിവരം മുഴുവനും കിട്ടാത്തതിനാൽ കിട്ടിയേടത്തോളം വിവരം മാത്രം ചേർക്കുവാനേ സാധിച്ചിട്ടുള്ളൂ. പൂർവ്വകാലത്തിൽ ചക്രവർത്തികളായിരുന്ന മഹമ്മദുരാജാക്കന്മാർ പ്രായേണ ഡില്ലിപട്ടണത്തിലും ചിലപ്പോൾ ആഗ്രാപട്ടണത്തിലുമാണ് അധിവസിച്ചുവരുമാറുള്ളത്. അവിടെനിന്ന് അതാതുസമയങ്ങളിൽ ഓരോരോ ഭടനായകന്മാരെ ഓരോരോ രാജ്യങ്ങളുടെ രക്ഷയ്ക്കായി അയക്കുക പതിവായിരുന്നു എന്നുള്ള സംഗതികൂടി ഇവിടെ പറയുന്നതു ചരിത്രവായനക്കാർക്ക് ഉപയോഗമായിത്തീരുമെന്നു കരുതി ഈ വിവരണം ഇവിടെ കൊടുക്കുവാനിടയായതാണ്.

മുമ്പറഞ്ഞ ചികന്ദലോഡിയുടെ പിന്നെ കാലം മധുരയിൽ രാജ്യാധികാരിയായി വന്ന അബ്ദുർ അനബി കംസന്റെ കോട്ടയ്ക്കകത്തു ശ്രീകൃഷ്ണസ്വാമി അവതരിച്ച സ്ഥലത്ത് ഒരു വലിയ പള്ളി കെട്ടുകയും ക്ഷേത്രസമീപപ്രദേശങ്ങളെ കശാപ്പുകടകളാക്കി വിടുകയും ചെയ്തു. ദുഷ്ടനായ അബ്ദുർ അനബി അക്ബർചക്രവർത്തിയുടെ സമ്മതം കൂടാതെ ഒരു മഹാബ്രാഹ്മണനെ നിഗ്രഹിച്ച നിമിത്തം ചക്രവർത്തി കോപിച്ച് അദ്ദേഹത്തോടു സംഭാഷണവുംകൂടി ചെയ്തിരുന്നില്ല എന്ന് ഒരു കിംവദന്തിയുണ്ട്. മഹാഗുണവാനായ ഈ അക്ബർചക്രവർത്തിയുടെ ചരിത്രം ഈ പുസ്തകത്തിൽ ഒരേടത്തു വിവരിക്കണമെന്നു നമുക്ക് ആഗ്രഹമുണ്ടായിരുന്നതു ഈ ഘട്ടത്തിൽതന്നെ ആകാം.

---

# അക്ബർചരിത്രം.

———

തൈമൂർ വംശ്യന്മാരായ ഇന്ത്യയിലെ ചക്രവൎത്തികളിൽ മൂന്നാമനായ അക്ബർ തന്റെ പിതാവായ ഹുമയൂൺ ചക്രവൎത്തി ഷിർഷാ എന്ന അഫ്ഘാനിസ്ഥാനിലെ രാജാവിനാൽ ഇന്ത്യാമഹാരാജ്യത്തിൽ നിന്നു ബഹിഷ്കൃതനായിട്ടു യുവതിയായ ഹമിദാ എന്ന ഭാൎയ്യയോടു കൂടി ദേശഭ്രമണം ചെയ്യുമ്പോൾ സിന്ധുദേശത്തിൽ അമർകോട്ട എന്ന സ്ഥലത്തു ഒരു എളിക്കിന്റെ തണലിൽ 1542 ഒക്ടോബർ 14-ാംനു- ജനിച്ചു. അപ്പോൾ ഹുമയൂൺ ഒരു കസ്തൂരികാണ്ഡം ഉൽഘാടനം ചെയ്തു തന്റെ അനുചരന്മാൎക്കു കൊടുത്തു ഇപ്രകാരം പറഞ്ഞു: 'എനിക്കു പുത്രോത്സവത്തിൽ ഈ സമ്മാനം തരുന്നതിന്നേ നിൎവ്വാഹമുള്ളു. എന്റെ പുത്രന്റെ യശസ്സു ഈ കസ്തൂരിയുടെ സൌരഭ്യം പോലെ ഒരിക്കൽ ലോകത്തിൽ വ്യാപിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു.' സ്വല്പകാലാനന്തരം ദൈവാനുകൂല്യത്താലും ബൈറാംഖാൻ എന്ന അതിസമൎത്ഥനായ സേനാനിയുടെ സഹായത്താലും ഹുമയൂൺ തിരിച്ചു സ്വരാജ്യത്തിൽ തന്നെ വന്നുചേൎന്നു. അക്ബറുടെ പതിനഞ്ചാം വയസ്സിൽ ഹുമയൂൺ മരിച്ചു. 1560-ാം വൎഷത്തിൽ അക്ബർ രാജ്യഭാരം വഹിപ്പാൻ തുടങ്ങിയതു വരെയും ബൈറാംഖാൻ തന്നെ രാജസ്ഥാനികനായിരുന്നു. 1560-ാം വൎഷം മുതൽ 1595-ാം വൎഷംവരെ ഉള്ള കാലത്തിന്നിടയിൽ ഡൽഹി,

ആഗ്രാ, അജ്മീർ, ബങ്കാളം, ബീഹാർ, ഒറിസ്സാ, സിണ്ഡ്, കാന്ധഹാർ, ബിറാർ ഇത്രയും രാജ്യങ്ങളെ അക്ബർ സ്വാധീനപ്പെടുത്തി അവയെ ക്രമേണ പരിഷ്കരിച്ചു. അക്ബർ എത്രയും ധീരനും, പരാക്രമശാലിയും, യുദ്ധക്കളത്തിൽ അതിനിപുണനുമായിരുന്നു. എന്നു മാത്രമല്ല നിരതിശയമായ ഉപശമശീലത്വം, നീതിനിഷ്ഠയും, ഗാംഭീര്യവും, ഭാഗ്യവിശേഷവും, സമബുദ്ധിയും അസാമാന്യമായി ഉണ്ടായിരുന്ന ഒരു ധീരനുമായിരുന്നു. ഇദ്ദേഹത്തിന്നു ഫൈസി എന്നും അബുൽഫാസൽ എന്നും ജ്യേഷ്ഠാനുജന്മാരായ രണ്ടു വിദ്വാന്മാർ പ്രേമാസ്പദങ്ങളായി ഉണ്ടായിരുന്നു. ഇവരുടെ സഹവാസം അക്ബർ ചക്രവർത്തിയുടെ ബുദ്ധിവൈഭവത്തിന്നു മൂലകാരണമായി വന്നു. 1545-ാം ക്രിസ്ത്വബ്ദത്തിൽ ജനിച്ച ദേഹമായ ഫൈസി തന്റെ 23-ാം വയസ്സിൽ അക്ബരെ ചെന്നു കാണുകയും അന്നുമുതൽക്കു തന്നെ വിശ്വസ്തമിത്രമായി വരുവാനും ഇടയായിത്തീർന്നു. അതിന്നുശേഷം ഗൌരവമുള്ള പല രാജ്യകാര്യങ്ങളിലും അദ്ദേഹം ഉൾപ്പെട്ടുവന്നു. 1595 അക്ടോബർ മാസം 5-ാംനു- ഫൈസി എന്ന മതിമാൻ തന്റെ 50-ാമത്തെ വയസ്സിൽ മരിച്ചുപോയ സമയം അക്ബർ അതിധീരനായിരുന്നിട്ടും വ്യസനത്തെ അടക്കുവാൻ അശക്തനായിട്ട് ഉറക്കെ കരഞ്ഞുപോയി. 1551 ജനവരി 14-ാംനു- ജനിച്ച ദേഹമായ അബുൽഫാസൽ തന്റെ 17-ാം വയസ്സിൽ ജ്യേഷ്ഠഭ്രാതാവായ ഫൈസിയുടെ സഹായത്താൽ അക്ബർ ചക്രവർത്തിയുടെ സന്നിധാനത്തിൽ പ്രവേശിക്കുകയും

ക്രമേണ അതിവിശ്വസ്തനായിത്തീരുകയും ഒടുവിൽ അക്ബറുടെ പ്രധാനമന്ത്രിപദത്തെ ലഭിക്കുകയും ചെയ്തു. ഈ ചക്രവൎത്തി നിജരാജ്യവാസികളായ സകല മതക്കാരെയും പക്ഷഭേദം കൂടാതെ ഭരിക്കേണമെന്ന് അത്യാഗ്രഹമുള്ള ദേഹമായിരുന്നതിനാൽ സ്വമതപക്ഷപാതികളായ നിജസദസ്യന്മാരുടെ അന്യമതാസഹിഷ്ണുതയെ സഹിച്ചിരുന്നില്ല. എന്നു മാത്രമല്ല ചക്രവൎത്തി അവരോട് ഇപ്രകാരം പറഞ്ഞിരുന്നു; അതാവിത് 'ഈശ്വരൻ തന്റെ സകല സൃഷ്ടികളെയും യാതൊരു ഭേദഗതിയും കൂടാതെ അനുഗ്രഹിക്കുന്നു എന്നു ഞാൻ അറിഞ്ഞിരിക്കെ എന്റെ അടുക്കെ ഏല്പിക്കപ്പെട്ടിരിക്കുന്നവരിൽ യാതൊരുത്തരിലെങ്കിലും എന്റെ സമദൃഷ്ടിയെയും കരുണയെയും ഞാൻ ഭേദിപ്പിക്കുന്നതായിരുന്നാൽ എന്റെ രാജകൃത്യങ്ങൾ ദൈവസമ്മതങ്ങളായി വരികയില്ല' എന്നും മറ്റും പലപ്പോഴും പറഞ്ഞുവന്നിരുന്നു. അക്ബർ സിക്രിയിലെ രാജോദ്യാനത്തിൽ നാലു മഹാശാലകളെ നിൎമ്മിച്ച് അവകളിൽ ഓരോരോ പണ്ഡിതന്മാരെ താമസിപ്പിക്കുകയും മതവിഷയങ്ങളിൽ ഗുരുവാരംതോറും ഓരോരോ പ്രസംഗങ്ങൾ നടത്തുകയും ചെയ്തിരുന്നു. അതിനുശേഷം ക്രമേണ സ്വാസ്തികമതസിദ്ധാന്തങ്ങൾക്ക് അനിരുദ്ധമായ ഒരു നൂതനമതത്തെ സ്ഥാപിക്കുകയും ജീവപൎയ്യന്തം അതിനെ അത്യാദരപുരസ്സരം ആചരിച്ചുവരികയും ചെയ്തു. പ്രജോപദ്രവകരങ്ങളായ ചില കരങ്ങൾ മുമ്പിൽ ഗ്രഹിക്കപ്പെട്ടിരുന്നവയെ അക്ബറൊഴി-

ട്ടു നിൎത്തൽ ചെയ്തു. സ്വരാജ്യത്തിൽ വാണിഭത്തിൻെറ അഭിവൃദ്ധിക്കാവണ്ണം അന്വഹം കച്ചവടക്കാരെ പ്രോത്സാഹനം ചെയ്തു. ശാസ്ത്രാദിപാഠങ്ങൾക്കു വളരെ പ്രചാരത്തെ ഉണ്ടാക്കി. അവ്യവസ്ഥമായ രാജ്യഭരണക്രമത്തോടും ഉച്ശൃംഖലന്മാരായ അധികാരികളോടും ദുൎബ്ബലങ്ങളായ രാജ്യാംശങ്ങളോടും കൂടിയിരുന്ന രാജ്യത്തെ യഥാക്രമമായി ഭരിച്ചു അധികാരികളുടെ സ്വാതന്ത്ര്യത്തെ നിയന്ത്രണം ചെയ്തു് അനേക ദേശങ്ങളെ ചേൎത്തു് രാജ്യാംശങ്ങളെ പ്രബലീകരിച്ചു് ഏറ്റവും ശ്ലാഘനീയങ്ങളായ ബഹുവിധപരിഷ്കാരങ്ങളെ ഏൎപ്പെടുത്തി ന്യായമായും നിഷ്പക്ഷപാതമായും 60 വൎഷം പ്രജാപാലനം ചെയ്കയാൽ മഹാത്മാവായ അക്ബർ ചക്രവൎത്തിക്കു ലഭിച്ചിട്ടുള്ള യശസ്സു മറെറാരു രാജാവിനും ലഭിക്കുന്നതിനു സംഗതിയായിട്ടില്ല. ഈ അക്ബർ ചക്രവൎത്തിക്കു സലിം എന്നും മുറാദ എന്നും ഡാനിയൽ എന്നും ഇങ്ങിനെ മൂന്നു പുത്രന്മാർ ഉണ്ടായിരുന്നു. ഇവരിൽ ഒന്നാമൻ ഉദ്ധതനും കൃതഘ്നനും ദുരഭിലാഷിയും ആയിരുന്നതിനാലും മററവർ രണ്ടുപേരും അത്യന്തം മദ്യപാനികളായിരുന്നതിനാലും അക്ബൎക്കു വളരെ വ്യസനിപ്പാനിടയായിവന്നു. രണ്ടും മൂന്നും പുത്രന്മാർ മദ്യപാനം നിമിത്തമായിട്ടു യൌവ്വനത്തിൽതന്നെ മരിച്ചുപോയി. ഒന്നാമനായ സലിമിൻെറ പ്രേരണയാൽ അൎഛായിലെ രാജാവായ ബിർസിങ്ങിനാൽ 1602 ആഗസ്റ്റ് 12-ാംനു- അക്ബറുടെ മന്ത്രിയായ അബുൽഫാസ് കാൎക്കുചിചാരത്തി

ന്നായി പുറമെ സഞ്ചരിക്കുന്ന സമയം വധിക്കപ്പെട്ടതിനാൽ അക്ബർ വളരെ വ്യസനിച്ചു. തന്റെ ഇഷ്ടനും വിശ്വസ്തനുമായ മന്ത്രിയുടെ മരണശേഷം അധികകാലം ജീവിച്ചിരുന്നില്ല. 1605 നവേമ്പർ 10-ാംനു- അക്ബർ 63-ാം വയസ്സിൽ പരമഗതിയെ പ്രാപിച്ചു. ഈ മഹാനായവന്റെ ശരീരം ആഗ്രായിനു സമീപം സികന്ദ്രാ എന്ന സ്ഥലത്തു മനോഹരമായ ഒരു പള്ളിയിൽ സ്ഥാപിക്കപ്പെട്ടിരിക്കുന്നു. ഇംഗ്ലീഷുകാർ ഇന്നും ആദരോപചാരപൂർവ്വമായി ഈ പള്ളിയെ ബഹുമാനിച്ചുവരുന്നു. ഇപ്രകാരമാണ് മഹാമഹിമശാലിയായ അക്ബറുടെ ചരിത്രസംഗ്രഹം ഇരിക്കുന്നത്. ഇത്രത്തോളം വിവരിച്ച് എനി പ്രകൃതത്തെ തന്നെ അനുസരിച്ചുകൊള്ളുന്നു.

ഈ മഹാനായ അക്ബറുടെ രാജ്യഭരണകാലത്തു സകല പ്രജകളും നിരുപദ്രവമായി വാണിരുന്നു. ഇദ്ദേഹം 1560-ാം വർഷത്തിൽ രാജ്യഭാരം വഹിച്ചുതുടങ്ങുകയും 1605 നവേമ്പർ 10-ാംനു- വരെ ഭരിച്ചുവരികയും ചെയ്തു.

അതിനുശേഷം ചക്രവർത്തിയായിവന്നതു അക്ബറുടെ പുത്രനായ സെലിം എന്നു പേരുള്ള ജിഹാംഗിർ എന്ന മഹാനാണ്. അദ്ദേഹവും മതവിഷയത്തിൽ കഴിയുന്നേടത്തോളം സമമതിയായിത്തന്നെ ഇരുന്നിരുന്നു.

ഈ ജിഹാംഗീരിന്റെ പിറകെക്കാലം രാജ്യഭാരം വഹിച്ചതു ജിഹാംഗീരിന്റെ തൃതീയപുത്രനായ ഷാജിഹാനാണ്. ഈ ഷാജിഹാന്റെ രാജ്യഭാരകാലത്തിൽ 1636-ാ

മത്തു സംവത്സരത്തിൽ മുഷ്ഠത്ത് അലിഖാൻ എന്ന വീരനെ രണ്ടായിരം കുതിരപ്പട്ടാളത്തോടുകൂടി മധുരാപുരിക്ക് അയച്ചു. ഇദ്ദേഹം അവിടെ അങ്ങുമിങ്ങും അവശിഷ്ടമായി കിടന്നിരുന്ന ഹിന്തുക്ഷേത്രങ്ങളെ ഒക്കെയും ഇടിച്ചുവിടുവാൻ കല്പന കൊടുത്തു. ഷാജിഹാന്റെ തൃതീയപുത്രനായ ഔരംഗസീബ് ഈ മധുരാപുരിയിലുള്ള ഹിന്തുദേവാലയങ്ങളെ ഒക്കെയും നശിപ്പിച്ച് ഈ പട്ടണത്തിനു ഇസ്ലമാപ്പൂർ അല്ലെങ്കിൽ ഇസ്ലമാബാദ എന്ന പേരുമിട്ടു.

ഈ ഔരംഗസീബിനു മഹമ്മതു സുൽത്താൻ എന്നു ഖ്യാതനായ ഒരു പുത്രൻ 1639-ാം സംവത്സരത്തിൽ ജനിച്ചു. 1658-ാം സംവത്സരത്തിൽ ഈ ഔരംഗസീബ് മൊറാത്ത് എന്ന തന്റെ സഹോദരനുമായി യുദ്ധം നടത്തി. ഈ യുദ്ധത്തിനുശേഷം 1661-ാം സംവത്സരത്തിൽ അപ്പൂർ അന്നബി എന്നാൾ ഈ മധുരക്കു വന്നു. ഇപ്പോൾ ഈ മധുരാനഗരമദ്ധ്യത്തിലിരിക്കുന്ന ജിമ്മാമസ്ജിത്ത് എന്ന പള്ളി കെട്ടി. ഉടനെ ഒരു യുദ്ധത്തിൽ വെടികൊണ്ടു മരിച്ചും പോയി.

അതിൽപിന്നെ മധുരാപുരിക്കു സാബ്ഷിക്കന്ദർ എന്നാളെ രക്ഷാധികാരിയായി അയച്ചു. അദ്ദേഹവും സംഗതിവശാൽ 1669-ാം സംവത്സരത്തിൽ നീക്കപ്പെട്ടു. അതിനുശേഷം അബൻ അലിഖാൻ എന്നാൾ പൌഷേമാർ അധികാരത്തോടുകൂടി മധുരക്കു വന്നു ചേർന്നു. ഈ കാലത്താണ് ജാത്ത് എന്ന മാധ്വകലിനനായ

കോകിലരാജൻ മഹമ്മദു രാജാക്കന്മാരെ എതിൎത്ത അനേകം മുഹമ്മദീയരെ നിഗ്രഹിച്ചതു് ഈ കോകിലരാജാവാണ്. അപ്ലൻ അനാബിയെയും കൊന്നിരിക്കുന്നു എന്ന് ശങ്കിച്ച് ഇദ്ദേഹത്തെ ഷേക്‌രജി ഉട്ടിൻ എന്നാൾ പിടിച്ചുകൊണ്ടുപോയി ആഗ്രായിൽവെച്ച് തൂക്കിക്കൊന്നു.

അതിനടുത്ത വിപ്രവരിമാസത്തിൽ മെജാൻ പണ്ഡികയായിരുന്നതിനാൽ ആക്കാലത്ത് അരംഗസീബ് നേരെ മധുരാപുരിക്ക് വന്നുചേൎന്നു. പന്തലാദേശത്ത് അധിപതിയായ വീരസിംഗദേവൻ ജിഹാംഗീർ ചക്രവൎത്തി കാലത്തിൽ 36 ലക്ഷം ഉറുപ്പിക ചിലവുചെയ്തു വിശേഷമായി കെട്ടിയിരുന്ന കേശവദേവക്ഷേത്രത്തെ ഈ അരംഗസീബ് ഇടിച്ചു പാഴാക്കി വിടുകയും അവിടെ ഉണ്ടായിരുന്ന വിഗ്രഹങ്ങളും വിശേഷപ്പെട്ട ശിലകളും ആഗ്രായിലേക്കു കൊണ്ടുപോയി അവിടെ പ്രധാനപ്പെട്ട ഒരു പള്ളിക്ക് പടവുകളായി പടുക്കുകയും ചെയ്തു. ഒടുവിൽ ഈ അരംഗസീബ് 1707-ാം സംവത്സരത്തിൽ മരിച്ചുപോയി. ഇദ്ദേഹം 1658 മുതൽ 1707 വരെ രാജ്യം പരിപാലിച്ചുവന്നതായി കാണുന്നു.

ഈ മധുരാപുരി പിന്നെയും ജാട്സി എന്ന യാദവരാജാവിന്നു അധീനമായി വന്നു. ഈ ജാട്സിന്റെ ജാതിക്കാൎക്ക് അധിപനായിരുന്ന ചൂരാമണി എന്നാൾ കള്ളന്മാൎക്ക് തലവനായിരുന്നു എങ്കിലും മഹാ ധീരനായിരുന്നതിനാൽ മുമ്പ് അരംഗസീബിനെയും അദ്ദേഹത്തിന്റെ

പുത്രന്മാരായ അജ്ജാം, മൌജിം എന്നവരേയും എതിൎത്തു അതികഠോരമായ യുദ്ധം ചെയ്തു് മധുരയിൽ രണ്ടു കോട്ട കെട്ടിവെച്ചതുകൂടാതെ അംബർകോട്ടക്കധിപതിയായ ജയസിംഗമഹാരാജാവിനേയും അദ്ദേഹത്തിന്റെ സഹജനും സഹായിയുമായിരുന്ന മദനസിംഗിനേയും യുദ്ധത്തിൽ തോല്പിച്ചിരിക്കുന്നു.

ഈ ശ്രൂരാമണിക്കു തന്റെ പുത്രനായ മുകാം എന്നാളുടെ ദുൎന്നയത്താൽ 1712-ാമതു് സംവത്സരത്തിൽ ശത്രുഭയത്താൽ രാജ്യം വിട്ടു ഓടിപ്പോകേണ്ടിവന്നു.

അപ്പോൾ ഇദ്ദേഹത്തിന്റെ എതിരാളിയായ മദനസിംഗ് എന്നാൾ മധുരാപുരിയെ കൈവശപ്പെടുത്തി. ഇദ്ദേഹം ടാക്കൂർ എന്ന ബിരുദപ്പട്ടത്തോടുകൂടി രാജാവായി വാണു. ഈ മദനസിംഗടാക്കൂർ മധുരാപുരിയിൽ ചില വലിയ പ്രാസാദങ്ങളും ധൎമ്മസത്രങ്ങളും പല തടാകങ്ങളും നിൎമ്മിച്ച ഒരു മഹാനാണ്. ഇദ്ദേഹം കെട്ടിയ ഒരു വലിയ കെട്ടിടമാണ് ഇപ്പോൾ താലൂക്ക്കച്ചേരിയായി ഉപയോഗിച്ചുവരുന്നത്. ഈ മദനസിംഗടാക്കൂർ തന്റെ പുത്രന്മാരിൽ പ്രഥമനായ പ്രതാപസിംഗിന്നു മധുരാപുരിയും സുരാജമഹാൾ എന്ന കുമാരനു ഭാരതപ്പൂരം പരിപാലിപ്പാൻ വിഭാഗിച്ചുകൊടുത്ത് താൻ വാനപ്രസ്ഥാശ്രമത്തെ അനുസരിച്ചു. ഈ സുരാജമഹാൾ എന്ന രാജാവിന്റെ ഭാൎയ്യമാരിൽ കരമിണിയും മാലിനിയും നല്ല ക്ഷത്രിയ ജാതിയിൽ ചേൎന്നവരല്ലെന്നു സംഗതിയാൽ നാട്ടുകാർ പിറുപിറുത്തുതുടങ്ങി. ഈ അവസരത്തിൽ 1748-ാം

സംവത്സരത്തിൽ രൊഹിലർ പടവെട്ടി വന്നപ്പൊൾ അന്ന് ഡില്ലി ചക്രവൎത്തിയായിരുന്ന അഹമ്മെതഷാ എന്നാൾ ഈ സുരാജമഹാലിനെ ചാപ്പുജംഗബഹാദൂര മുതലായവരൊട യുദ്ധംനടത്തുവാൻ ഉത്സാഹിപ്പിക്കുകയും സഹായിക്കുകയും ചെയ്യുവരുന്ന മദ്ധ്യെ കാജി ഉട്ടിൻ എന്ന അയൊദ്ധ്യാധിപതിയായ നവാബ് പടവെട്ടിവന്നു സുരാജമഹാലിനെ ജയിച്ചു പാതപ്പൂർ കൈവശപ്പെടുത്തി എന്നുമാത്രമല്ല 1754=ാമത് സംവത്സരത്തിൽ അഹമ്മെതഷാ ചക്രവൎത്തിയെ സിംഹാസനത്തിൽനിന്നു നീക്കി അൽമഗിർ എന്ന വീരനെ ചക്രവൎത്തിയാക്കി വാഴ്വാൻ വേണ്ടുന്ന സഹായവും ചെയ്തുകൊടുത്തു എങ്കിലും അഹമ്മെതഷാ പന്താരിൽനിന്നു വലിയ സൈന്യത്തൊടുകൂടി വന്നു കാജി ഉട്ടിനെ തൊല്പിച്ചു പാതപ്പൂരെ പാഴാക്കി വിടുകയും മധുരാപുരിയിൽ ഉള്ള പ്രജകളെ വളരെ ഉപദ്രവിക്കയും ചെയ്തു. പിന്നെ 1759-ാം സംവത്സരത്തിൽ ക്കുരാണി എന്ന വീരൻ ഷാഹാലംതന്നെയാണ് ചക്രവൎത്തി പട്ടത്തിനു അവകാശി എന്നു തീൎച്ചപ്പെടുത്തി അദ്ദേഹത്തെ പട്ടാഭിഷേകംചെയ്തു. അദ്ദേഹത്തിന്റെ പുത്രനായ മിർജാജവാൻബാത്തു എന്നാളെ രൊഹിലരുടെയും നജപുട്ടപുലാവിന്റെയും സഹായത്തൊടുംകൂടി ഡില്ലിയിൽ വാഴിപ്പിക്കുകയും ചെയ്തു. ഈ സമയത്തിൽ മുമ്പാഞ്ഞ സുരാജമഹാളിനു ധൈൎയ്യം അധികമായിവന്നു. പ്രാൎകനകർ |പൊരുള്ളദാർ അധികാരം തനിക്കു

വേണമെന്നു ആവശ്യപ്പെട്ടു. അതിനെപ്പററി സംസാരിപ്പാൻ വന്ന സ്ഥാനാധിപതിയെ സൂരാജമഹാൾ അനാദരിച്ചു. തക്കതായ മര്യാദയെ ചെയ്യാതെ ചതുരംഗം വെച്ചു കൊണ്ടിരുന്നതിനാൽ മോഹലാ ആ സൂരാജമഹാളിന്റെ തല വെട്ടി കൊണ്ടുപോയി അദ്ദേഹത്തിന്റെ പുത്രനായ ജവാഹിർസിംഗിനെ കാട്ടി അപമാനിച്ചു. ജവാഹിർസിംഗ് ഈ വ്യസനത്താൽ രാജ്യംവിട്ടു പുഷ്കരതടാകത്തിലേക്കു പോയി. അപ്പോൾ ജയപ്പൂർ മഹാരാജാവ് അദ്ദേഹത്തെ തടുത്ത സമയം മാവ്യതടിജാതിരാജാവായ ധിജയസിംഗ് ജവാഹീർസിംഗിന് സഹായിയായി ചെന്നു എങ്കിലും ജയപ്പൂർ മഹാരാജാവ് യുദ്ധത്തിൽ അവർ രണ്ടുപേരെയും തോല്പിച്ചു ആഗ്രായിലേക്കു ഓടിക്കുകയും അവിടെവെച്ച് 1765-ാം സംവത്സരത്തിൽ ജവാഹീർ സിംഗിനെ നിഗ്രഹിക്കുകയും ചെയ്തു. അതിന്നശേഷം സൂരാജമഹാളിന്റെ പുത്രനായ രതൻസിംഗിന് മധുരാപുരിയിൽ പട്ടംകിട്ടി.

അപ്പോൾ രസവാദക്കാരന്റെ വേഷം ധരിച്ചുവന്ന ഒരുവൻ ഈ രാജാവിനെ വൃന്ദാവനത്തിലേക്ക് കൂട്ടിക്കൊണ്ടുപോയി ചതിച്ചു കൊന്നുവത്രെ. ഇപ്പോൾ ഈ വൃന്ദാവനത്തിൽ ഈ മഹാരാജാവ് പണ്ട് കെട്ടീട്ടുള്ള മദനമോഹനദേവാലയം മുഴുമിക്കാതെ കാണാവുന്നതാണ്. അതിന്നശേഷം 1768-ാം സംവത്സരത്തിൽ രഞ്ജിത്സിംഗിന്റെ കുമാരനായ കേസരിസിംഗ് പട്ടത്തിൽ വന്നു എങ്കിലും നാവൽസിംഗ് തന്നെ ഈ രാജ്യത്തെ പരിപാലിച്ചുവന്നു.

പിന്നെ മഹാരാഷ്ട്രീയരും സിന്ത്യാവും നിയാകാവി ന്റെ സഹായത്തോടുകൂടി പടവെട്ടി വന്ന കോട്ട പിടിച്ചതിനു ശേഷം ഈ മധുരാപുരി സിന്ത്യാരാജാവിന്ന് പ്രധാന പട്ടണമായി വന്നു.

ഈ അവസരത്തിൽ മഹമ്മദീയ ചക്രവൎത്തിയുടെ സംബന്ധിയായ ഗുലാ കാതർ എന്നാറം മഹാരാഷ്ട്രരാജാവിന്നും മഹമ്മദീയ ചക്രവൎത്തിക്കും തമ്മിൽ വിരോധമുണ്ടാക്കിത്തീൎക്കുവാൻ പല പ്രയത്നങ്ങളും ചെയ്തിട്ടും ഫലിക്കില്ലെന്നു കണ്ടപ്പോൾ മധുരാപട്ടണത്തെ പലവിധത്തിലും ദ്രോഹിച്ചുകൊണ്ടുവരുന്ന അവസരത്തിൽ ഒരു ദിവസം രാത്രി ഗുലാം കാതർ കുതിരപ്പുറത്തു കയറി കൊള്ളയിടുവാൻ പോകുന്ന സമയം വഴി പിഴച്ചു മധുരാപുരിയിൽ ഒരു കിണററിൽ വീണുപോയ വൎത്തമാനം ഒരു ബ്രാഹ്മണൻ അറിഞ്ഞ് സിന്ത്യാരാജാവിനെ അറിയിച്ചു. രാജാവും അവനെ പിടിച്ചു കഴുതമേലേററി നഗരപ്രദക്ഷിണം ചെയ്യിക്കുകയും കട്ടവൻ അംഗങ്ങളെ മരിന്നാളിന്നങ്ങളായി ഖണ്ഡിച്ചു ഡില്ലി ചക്രവൎത്തിക്ക് അയച്ചപ്പോൾ ആ ഡില്ലി ചക്രവൎത്തി ഒരു മഹമ്മദീയനായിരുന്നാലും ആ ദണ്ഡനായ അനുമോദിക്കുകയും ചെയ്തു.

എന്നി മധുരാപുരി ഇംഗ്ലീഷ്കാൎക്ക് അധീനമായ സംഗതിയെ പറയുന്നു:—

ഇങ്ങിനെ ഇരിക്കുന്ന കാലത്തിൽ സംഗതിവശാൽ ഡില്ലി ചക്രവൎത്തിക്കും മഹാരാഷ്ട്രീയൎക്കും തമ്മിൽ കലശലായ ഒരു കലഹത്തിന്നു ഇടവന്നപ്പോൾ ഫ്രഞ്ച് ദേശ

ത്തുകാരനായ പ്രന്നൻ എന്നാം ഡില്ലിചക്രവത്തിക്ക് അനുകൂലമായി നിന്ന സിന്ധ്യയോട് എതിത്തു. അപ്പോൾ അവിടെ പ്രധാന കച്ചവടക്കാരായിരുന്ന ഇംഗ്ലീഷ്കാരുടേയും തക്കതായ സഹായം ഉണ്ടായിരുന്നതുകൊണ്ട് അതിന്റെ പ്രതിഫലമായി 1808-ാമതിൽ മധുരാപുരി ഇംഗ്ലീഷ്കാൎക്ക് കൈവശം കൊടുത്തു. അവർ അവിടെ സൈന്യങ്ങളെ അധിവസിപ്പിച്ചു. സിന്ധ്യാവെ തിരെ തോല്പിച്ചു. അപ്പോൾ ജസവന്തറാവു ഹോല്ക്കർ വന്ന് മധുരാപുരിയെ കൈവശപ്പെടുത്തി അദ്ദേഹത്തെയും തോല്പിച്ചതിൽ അദ്ദേഹം ഡില്ലിക്ക് ചെന്ന് അവിടെവെച്ച് അക്ലർ, ലൊനി, ലെൻ, പ്രെചർ മുതലായവരാൽ തോല്പിക്കപ്പെട്ടതിന്നുശേഷം ഭരതപ്പൂരിൽചെന്നു രഞ്ജിതസിംഗിനെ ആശ്രയിച്ചു ജനറാൽ ലേക്കിന്നും രഞ്ജിതസിംഗിന്നും അവിടെവെച്ച് വലിയ യുദ്ധം നടന്നു. രഞ്ജിതസിംഗിന്റെ സേനയിൽ 8000 പേർ മരിച്ചുപോയി എങ്കിലും ഒടുവിൽ 1805 മെയി 4-ാംനു തമ്മിൽ രാജിയായി 2000000 ഉറുപ്പിക കൊടുപ്പാൻ കരാറുചെയ്തു. ആ വൎഷത്തിൽ രഞ്ജിതസിംഗ് മരിച്ചുപോയി. ഇദ്ദേഹത്തിന്നു രന്ധാ, ബലദേവൻ അരിദേവൻ, ലക്ഷ്മണൻ എന്ന് നാല് പുത്രന്മാരുണ്ടായിരുന്നു. ഇവരിൽ പ്രഥമപുത്രൻ രാജാവായി വന്നു. 1822-ൽ മരിച്ചുപോയി. അതിന്നു ശേഷം ബലദേവൻ രാജാവായി അദ്ദേഹം ഒന്നു സംവത്സരം ഇരുന്നു മരിച്ചുപോയതിൽപിന്നെ സുമാർ 6 വയസ്സു പ്രായമായ ബ

ലവന്തു എന്നാറം പട്ടത്തിൽ വന്നു. ഇക്കാലത്ത് ദുർജ്ജനലാല എന്നവൻ ദായാദിപട്ടം തനിക്കു കിട്ടേണ്ടതാകുന്നെന്നു വെച്ച് യുദ്ധം നടത്തി. അപ്പോൾ ഡില്ലിയിൽ നിന്ന് അലക്ഷർലോനി സൈന്യത്തോടുകൂടി വന്ന ദുർജ്ജനലാലനെ പിടിച്ച് അലഹാബാദിൽ കൊണ്ടുപോയിവെച്ചു. ബലവന്തുറാവു അല്പം കാലം രാജ്യത്തിൽ വാണു 1825 ൽ മരിച്ചുപോയി. അതിന്നുശേഷം ജസവന്തസിംഗ എന്നാളു 1974 ചതുരശ്രമൈലും 55 ലക്ഷം ജനങ്ങളും 21 ലക്ഷം ഉറുപ്പിക മുതലെടുപ്പും ഉള്ള ഈ രാജ്യത്തിൽ രാജാവാകി വാഴിച്ചു. ഈ മഥുരാപുരിയെ ഒരു ചെറിയ ജില്ലയായി വിഭാഗിച്ച് പ്രജകൾക്കു ക്ഷേമം വരുത്തേണമെന്നുള്ള വിചാരത്തോടുകൂടി ചില ഏർപ്പാടുകൾ ചെയ്തുവരുമ്പോൾ 1857-ൽ ചില കലഹങ്ങളുണ്ടായി. അന്നത്തെ അവിടത്തെ ഡിസ്ട്രിക്ട്കലക്ടരും ഡിപ്യൂട്ടികലക്ടരും ഭരതപ്പൂർക്ക് സഹായത്തിന്നായി അറിയിച്ചു. അവിടെനിന്നു കാപ്ടൻ രത്നസിംഹവും ഫൌജ്ദാർ ഗോവർദ്ധനസിംഹവും വന്നു, മഥുരാഡിസ്ട്രിക്ട്ഖജാനയിൽ ഇരുന്ന് എട്ടുലക്ഷം ഉറുപ്പികയിൽ 4 ലക്ഷം ഉറുപ്പിക ബന്ധോവസ്തിന്നായി ആഗ്രാക്കോട്ടയ്ക്കു കൊണ്ടുപോകുന്ന സമയം കലഹക്കാരുടെ കൂട്ടത്തിലുൾപ്പെട്ട് ചിലർ വഴിയിൽ ഒളിച്ചിരുന്നു ദ്രവ്യത്തോടുകൂടി പോകുന്നവരെ വെടിവെച്ചു കൊന്നു ഖജാനയിൽ കൊള്ളയിട്ട് മഥുരയിൽ വന്നു മഥുരാ മജിസ്ട്രേട്ടുകോർട്ടിന്നുതീവെച്ചു റിക്കാർട്ടുകളെ ചുട്ടുകളകയും ജേലു

കളെ തകൎക്കയും അവിടത്തെ ഖജാനജിയേയും കൊന്നുവിടുകയും പൊല്ലീസ്സ സ്റ്റേഷനും ചുങ്കം ആപ്പീസ്സും തീവെച്ചു നശിപ്പിക്കുകയും താലൂക്കകച്ചേരിയിൽ ചെന്നു കൊള്ളയിടുകയും ചെയ്തു.

ഈ കലാപകാലത്തിൽ ലഹളക്കാരെ ഒതുക്കുവാൻ വേണ്ടി മങ്കിലാല് സേട്ടുവും ലക്ഷ്മീചന്ദ്രസേട്ടുവും വളരെ കഷ്ടപ്പെട്ടു വേണ്ടുന്ന സഹായങ്ങൾ ചെയ്തതിനാൽ അവൎക്ക ഡിപ്യൂട്ടികലക്ടർ ഉദ്യോഗം കൊടുത്തിരിക്കുന്നു.

ഈ കലാപമദ്ധ്യത്തിൽ മിസ്റ്റർ കാരൺഫിൽ എന്ന പടനായകൻ വലിയ സൈന്യത്തോടുകൂടി ആഗ്രായിൽനിന്ന് വന്ന ലഹളക്കാരെ എല്ലാം ഒതുക്കി 1858 ജൂലായിമാസത്തിൽ സമാധാനമാക്കിയതിനു ശേഷം ഹതരാസ് രാജാവായ രാജഗോവിന്ദർ മുതലായവർ സന്തോഷസൂചകമായ ആഘോഷത്തോടുംകൂടി വന്നു ഗവൎണ്ണർ ജനറാളെ കണ്ട് രാജഭക്തിയെ കാണിച്ചതിനു അവൎക്ക സൎവ്വമാന്യം വിട്ടുകൊടുത്തിരിക്കുന്നു.

100. ഇങ്ങിനെ ഈ മധുരാപട്ടണം കൊള്ളക്കാരെക്കൊണ്ടും, ദുൎവ്വിനീതന്മാരായ രാജാക്കന്മാരെക്കൊണ്ടും അനുഭവിപ്പാനിടവന്ന കഷ്ടപ്പാടുകൾ അല്പമായിട്ടു ഉള്ളതല്ല. ഈ മധുരാപുരിയിൽ 17-ാം നൂറ്റാണ്ടിൽ വന്നിരുന്ന മഹമ്മദീയ രാജാക്കന്മാരിൽ 1629-ൽ മിർജാ ഈ ചാതർഖാൻ ആണ് മധുരാപുരിയെ പരിപാലിച്ചുവന്നത്. 1636 ൽ മുഹിബ്ബുലിഖാൻ രാജാവായി 2000 കുതിരപ്പട്ടാളത്തോടും

കൂടിവന്ന ഹിന്തുദേവാലയങ്ങളെ ഒക്കെയും ഇടിച്ചുകളഞ്ഞിരിക്കുന്നു. 1639-ൽ അലിവത്തിഖാൻ രാജാവായി വന്നു എങ്കിലും എന്തോ ചില രാജദ്രോഹത്തെ ചെയ്തു എന്ന സംഗതിയാൽ അദ്ദേഹത്തെ ഡില്ലിയ്ക്കുതന്നെ മടക്കിക്കൊണ്ടുവന്നു പാർപ്പിച്ചു. അതിൽപിന്നെ 1642-ൽ അജാംഖാൻ മിർമന്നത് രാജാവായിവന്നു. ഇദ്ദേഹം ഹിന്തുദേവാലയങ്ങളെ നശിപ്പിക്കുന്ന കാൎയ്യത്തിൽ അത്ര ശ്രദ്ധയുള്ളവനല്ലെന്നു കണ്ടപ്പോൾ ഡില്ലി ചക്രവൎത്തി ഇദ്ദേഹത്തെ മടക്കിവരുത്തി ജാവാൻപുരിലേക്കു അയക്കുകയാണ് ഉണ്ടായത്. 1645-ൽ മക്കിരാനിഖാൻ എന്നാളെ രാജാവാക്കി വാഴിച്ചു ഇദ്ദേഹം മധുരയിലുള്ള ഹിന്തുപ്രജകൾക്കു വളരെ ദ്രോഹം ചെയ്തുംകൊണ്ട് ഒരു പന്തിരാണ്ടുകാലം വരക്കും വാണു. പിന്നെ 1658-ൽ അലിവത്തിഖാന്റെ പുത്രനായ ജാബർഖാനാണ് രാജാവായി വന്നത്. 1659-ൽ കാശിംഖാൻ മധുരക്കു രാജാവായിവന്നു. പിന്നെ അവിടെനിന്നു ജൂഷ്ബാബാലിലേക്കു മാററി അങ്ങോട്ട് പോകുന്ന വഴിയിൽ വെച്ചു ശത്രുക്കളാൽ കൊല്ലപ്പെട്ടു. 1660-ൽ അബ്ദുർ ഗണബി എന്നാൾ രാജാവായിവന്നു. ഇദ്ദേഹമാണ് മധുരയിൽ പ്രധാനപ്പെട്ട ജിമ്മാമസ്ജിത്ത കെട്ടിയിരിക്കുന്നതു. 1668-ൽ ചാമ്പ്ജിക്കനഖാൻ എന്നാളെ മധുരാരാജാവാക്കി അയച്ചു. ഇദ്ദേഹം മധുരയിലുണ്ടായിരുന്ന കലഹത്തെ ഒതുക്കുവാൻ അശക്തനാണെന്നു കണ്ടപ്പോൾ അധികാരത്തിൽനിന്നു നീക്കപ്പെട്ടു. 1669-ൽ

അശ്രൻ അലീഖാൻ എന്നാറ്റം വന്നു. ഇദ്ദേഹത്തിന്റെ കാലത്തിലാണ് പ്രസിദ്ധമായ കേശവദേവാലയം ഇടിക്കപ്പെട്ടിരിക്കുന്നതു. 1676-ൽ സുൽത്താൻ കലിംഖാൻ രാജാവായി വന്നു. ഇദ്ദേഹം പ്രജകൾക്കു പലവിധമായ നികുതിയെ ഏൎപ്പെടുത്തി വളരെ ദ്രോഹിച്ചു. ഇതിനെ പല മഹാരാഷ്ട്രരാജാക്കന്മാരാൽ കൈവശപ്പെട്ട ഈ മധുരാ കാലക്രമേണ ഇംഗ്ലീഷുകാൎക്കു അധീനമായിവന്നതിൽപിന്നെയാണ് പ്രജകൾക്കു മനസ്സമാധാനവും സുഖവസതിയും ഉണ്ടായിരിക്കുന്നതു.

101 ഇപ്രകാരമുള്ള ഈ മധുരാപുരി ഇപ്പോൾ 1453 ചതുരശ്രമൈത്സ് വിസ്താരവും സുമാർ 7 ലക്ഷത്തോളം ജനങ്ങളും ഉള്ള ഒരു ജില്ലയായിത്തീൎന്നിരിക്കുന്നു. ഈ ജില്ലയിൽ ഏകദേശം 6 ലക്ഷത്തോളം പ്രജകൾ ഹിന്തുക്കൾതന്നെയായിരിക്കും. ഏഴ് താലൂക്കുകളായി വിഭജിക്കപ്പെട്ട ഈ മധുരാജില്ലയിൽ നദി, വാച്ച്വാൽ, കുളം, മുതലായതുകൾ യഥേഷ്ടം ഉണ്ടായതുകൊണ്ട് ഗോതമ്പ്, പരുത്തി, പച്ചക്കറി സാധനങ്ങൾ, ഉറുമാമ്പഴം, മുതലായ പലതരം കൃഷികൾക്കു വളരെ പുഷ്ടിയുള്ള പ്രദേശമാണ്. ഇവിടെ ചൌബെ എന്നും തിബെ എന്നും സാമാന്യനാമമുള്ള ഗൌഡബ്രാഹ്മണർ വളരെയുണ്ട്. ഇവരിൽത്തന്നെ അനേകം ധനികന്മാരുമുണ്ട്. ദരിദ്രന്മാരായ ഈ വൎഗ്ഗക്കാർ യാത്രക്കാരുടെ പുരോഹിതവൃത്തിയെക്കൊണ്ടു ഉപജീവനം കഴിച്ചുവരുന്നവരുമാകുന്നു. ഇവിടെയുള്ള ജനങ്ങൾ പ്രായേണ സാധുക്കളും ഉത്സാഹശക്തിയുള്ളവരും ആകുന്നു.

മഹൈശ്വൎയ്യം ധാരാളമുണ്ട്, എങ്കിലും കോടീശ്വരന്മാരായി ആരുമില്ലെന്നാണ് അറിയുന്നതു.

102. ഹിന്തുക്കളിൽ കോടീശ്വരന്മാർ ചിലരുള്ളതിൽ മണിരാമൻ, ലക്ഷ്മിചന്ദു എന്നവരുടെ വംശ്യന്മാരാണ് ഇപ്പോൾ പ്രധാനമായിട്ടുള്ളതു. മേൽപറഞ്ഞ ലക്ഷ്മീചന്ദു സേട്ടു 1837-ൽ ഉണ്ടായ കലഹകാലത്തിൽ ഇംഗ്ലീഷുഗവൎമ്മെണ്ടിനു ചെയ്തിട്ടുള്ള സഹായം നിമിത്തം ഗവൎമ്മെണ്ടിൽനിന്നു പല സമ്മാനങ്ങളും ബഹുമാനചിഹ്നങ്ങളും ലഭിച്ചതുകൂടാതെ താനും തന്റെ അനന്തിരവന്മാരും ഉള്ള നാൾവരെക്കും അനുഭവിപ്പാനായി സൎവ്വമാന്യഭൂമിയേയും ലഭിച്ചിരിക്കുന്നു. ഇവരുടെ പൂൎവ്വികന്മാർ 45 ലക്ഷം ഉറുപ്പിക ചെലവുചെയ്തു ഒരു വിഷ്ണുക്ഷേത്രവും അനേക ധൎമ്മസത്രങ്ങളും മറ്റും നിൎമ്മിച്ച് മഹാ ധൎമ്മിഷ്ഠന്മാരെന്നു പേര് ലഭിച്ചിരിക്കുന്നു. ഈ വൎഗ്ഗക്കാര് സ്വതെ ജൈനമതക്കാരായിരുന്നു എങ്കിലും ഗോവൎദ്ധനം രംഗാചാരിയരുടെ ഉപദേശത്താൽ വൈഷ്ണവമതത്തെ അംഗീകരിച്ചിട്ടുള്ളവരുമാകുന്നു. ഈ ചരിത്രം വൃന്ദാവനചരിത്രമദ്ധ്യത്തിൽ വരുന്നതുമാകുന്നു.

103. ഈ മധുരാപുരിയിൽ 1813- 14; 1825-26, 1860-61 ഈ വക കാലങ്ങളിൽ കാലവൎഷമില്ലാതെ വളരെ ക്ഷാമമുണ്ടായിവന്നതിനാൽ പ്രജകൾ വളരെ കഴിഞ്ഞിപ്പോയി. ഇപ്രകാരമുള്ള ക്ഷാമം മേലിൽ വരാതെ ഇരിപ്പാൻവേണ്ടി 'സെർ വില്യം മ്യൂവർ' സായ്പിനാൽ മധുരാപുരിക്കു പടിഞ്ഞാറുഭാഗം നിൎമ്മിക്കപ്പെട്ട ര, ഗ്രാവാസ്സാൽ 149 മ

യിത്സ് നീളമുള്ളതും ഏകദേശം 25000 ഏക്ര ഭൂമിക്ക് ജലം കൊടുക്കുന്നതും 580000 ഉറുപ്പികയോളം നികുതി വസൂലുള്ളതുമാകുന്നു. 71 ലക്ഷം ഉറുപ്പിക ചിലവുചെയ്തു കെട്ടീട്ടുള്ള ഈ വാസ്സാൽകൊണ്ടു ഈ മധുരാജില്ലക്കു വളരെ സമൃദ്ധിയുള്ളതായിരിക്കുന്നതുകൂടാതെ ഈ മധുരാപുരിയിൽ 1875 അഗുസ്റ്റ് 19-ാംനു- ഹതരാസ് വഴിയായി ഈസ്റ്റിന്ത്യാ പുകവണ്ടിയും നടപ്പാക്കിയിരിക്കുന്നു. ഈ പുകവണ്ടിക്കു 955868 ഉറുപ്പിക ചിലവുള്ളതിൽ 324100 ഉറുപ്പികക്കു ഇവിടെയുള്ള ധനികന്മാർ തന്നെ പങ്കുകാരായി ചേൎന്നിരിക്കുന്നു.

104. ഈ മധുരാപുരിയിലുള്ള മുൻസിപ്പാലിട്ടിക്കുള്ളിൽ സുമാറ് 60000-ത്തിലധികം ജനങ്ങൾ അധിവസിച്ചുവരുന്നതുകൂടാതെ മുൻസിപ്പാൽനികുതി ഏഴുപതിനായിരത്തിലധികം ഉറുപ്പിക വസൂലായിവരുന്നുണ്ടെന്നും അറിയുന്നു. ഇവിടെ ഇംഗ്ലീഷുപട്ടാളങ്ങളും യൂറോപ്യന്മാരും അധിവസിച്ചുവരുന്നുണ്ട്. ഈ പട്ടണം ഡില്ലി, ആഗ്രാ മുതലായ പട്ടണങ്ങളെപ്പോലെ വളരെ വിസ്താരമുള്ളതല്ല എങ്കിലും കാഴ്ചയിൽ ഇത്ര സൌന്ദൎയ്യമുള്ള ഒരു പട്ടണം വളരെ കുറയുമെന്നു തീൎച്ചയായും പറയാവുന്നതാണ്. പട്ടണത്തിലുള്ള വീഥികൾ മുഴുവനും അതിവിശേഷമായ കരിങ്കല്ലുകൾ പതിച്ചു ജനങ്ങൾക്കും വണ്ടികൾക്കും മററും സുഖമായി സഞ്ചരിപ്പാൻ തക്ക വിധത്തിലാക്കീട്ടുമുണ്ട്. വീഥികളിൽ യാതൊരു കുപ്പയും കാണുന്നതല്ല. വണ്ടികളും മററും സഞ്ചാ

ക്കുന്ന സമയം പൊടിപാറുന്ന സമ്പ്രദായം ഈ കോട്ടക്കക ത്തുള്ള മഥുരാവീഥികളിൽ കണ്ടിരിക്കുമൊ എന്നതന്നെ സംശയമാണ്. ഇവിടെ രണ്ടും മൂന്നും നിലകളുള്ള മാളികകൾ ധാരാളം ഉണ്ട്. ഉള്ള ഗൃഹങ്ങളും പ്രാസാദങ്ങളും അതിശൊഭിയുള്ളവയുമാകുന്നു. ഈ മധുരാപുരിയുടെ മാഹാത്മ്യത്തെപറ്റി ഭാരതം, ഭാഗവതം, വിഷ്ണുപുരാണം വിശേഷിച്ച് വാരാഹപുരാണവും അധികമായി വൎണ്ണിച്ചിരിക്കുന്നു. ഇതിന്നുപുറമെ ഇരുപത്തൊമ്പത് അദ്ധ്യായമുള്ള മധുരാ മാഹാത്മ്യമെന്ന ഒരു പുസ്തകവും അച്ചടിച്ചിട്ടുള്ളതു ആറണ കൊടുത്താൽ സുലഭമായി കിട്ടുന്നതുമാകുന്നു.

105. ഇവിടെ പൊത്രാകുണ്ഡമെന്ന തടാകത്തിന്റെ തീരത്തിൽ വളരെ പുരാതനമായ ഒരു കെട്ടിടം ഇന്നും കാണാകുന്നതാണ്. കംസൻ ദേവകിയേയും വസുദേവരേയും കാരാഗൃഹത്തിലിട്ടടച്ചു എന്നു പറയുന്ന കാരാഗൃഹവും ശ്രീകൃഷ്ണസ്വാമിയുടെ അവതാരഭൂമിയും ഇതുതന്നെയാകുന്നു. ഇവിടെ ചില ബ്രാഹ്മണർ ബാലകൃഷ്ണമൂൎത്തിയെ വെച്ചു പൂജിച്ചും യാത്രക്കാർ ചെന്നു വന്ദിച്ചും വരുമാറുണ്ടു.

---

## പൊത്രാകുണ്ഡം.

---

106. മുൻപറഞ്ഞ കേശവദേവക്ഷേത്രത്തിന്നു സമീപം പൊത്രാകുണ്ഡമെന്ന ഒരു തടാകം നാലു ഭാഗവും പ

ലവിധ വൃക്ഷങ്ങളെക്കൊണ്ടു മനോഹരമായി കാണാകുന്നതാണ്. ദേവകീദേവി ശ്രീകൃഷ്ണസ്വാമിയെ പ്രസവിച്ച ഉടനെ സ്നാനംചെയ്തതു ഇവിടെയാകയാൽ ജനങ്ങൾ ഈ തടാകത്തെ പരിശുദ്ധതീർത്ഥമായി ആദരിച്ചുവരുന്നു.

---

## മല്ലപുരം.

---

107. ഇവിടെനിന്ന് അല്പം ദൂരെ മല്ലപുരം എന്ന ചെറുതായ ഒരു ഗ്രാമമുണ്ട്. പണ്ടു കംസഭടന്മാരായിരുന്ന ചാണൂരമുഷ്ടികപ്രഭൃതികളായ മല്ലന്മാർ അധിവസിച്ച പ്രദേശമാകകൊണ്ടാണ് ഇതിനു മല്ലപുരമെന്ന പേര് സിദ്ധിപ്പാനിടയായതു.

108. ഇതുപോലെ ഭാഗവതപ്രസിദ്ധങ്ങളായ അനേകം സ്ഥലങ്ങൾ ഇവിടെ കാണ്മാനുണ്ടു. മധുരാപുരിയിൽ 1071 തുലാം 15-ാംനു- ചെന്നൻ മണിയോടുകൂടി യമുനാനദിയിൽ വിശ്രാന്തിഘാട്ടിൽ സങ്കല്പപൂർവ്വം സ്നാനവും തീരത്തിലുള്ള കല്യാണനാഥസ്വാമി ക്ഷേത്രത്തിലും മററും ദർശനവും കഴിച്ച് 12 മണിക്കു വാസഗൃഹത്തിൽതന്നെ വന്നു. അന്ന് ഏകാദശിയായിരുന്നതുകൊണ്ട് പലഹാരംകഴിച്ചതിനുശേഷം ഉച്ചക്കു 2 മണിയോടുകൂടി പഞ്ചക്രോശപ്രദക്ഷിണത്തിനായി പുറപ്പെട്ടു. ഇവിടെവന്നുചേർന്ന ദിവസം ഉത്ഥാന ഏകാദശി എന്നു പറ

യ്യുന്ന ഒരു പുണ്യദിനമായിരുന്നതുകൊണ്ട് ഇവിടെയുള്ള ആബാലവൃദ്ധം ഹിന്തുക്കൾ മിക്കപേരും പഞ്ചക്രോശപ്രദക്ഷിണം ചെയ്യുന്നതായി കണ്ടു. അതുപ്രകാരം ഞങ്ങളും അതിന്നായി പുറപ്പെട്ടു. അതിൽ ഒന്നാമത് പണ്ട് ശ്രീകൃഷ്ണസ്വാമി കബ്ജാദേവിക്കു അഭീഷ്ടവരങ്ങളെ കൊടുത്തു സന്തോഷിപ്പിച്ചതായി പറയുന്ന പുണ്യസ്ഥലവും, പിന്നെ പണ്ടു മല്ലയുദ്ധം നടന്നിട്ടുള്ള കംസരാജധാനിയുടെ ഗോപുരദ്വാരവും, അതിന്നു ശേഷം ശ്രീകൃഷ്ണസ്വാമിയുടെ ജന്മഭൂമിയായ സൂതികാഗൃഹവും ദേവകിയുടെ പ്രസൂതിസ്നാനതടാകമായ പോത്രാകുണ്ഡ പുണ്യസരസ്സും ചാണൂരമുഷ്ടികപ്രതികളായ മല്ലന്മാരുടെ ഗൃഹവീഥിയും, അക്രൂരസ്നാനഘട്ടവും, കംസരജകന്റെ അലക്കുന്ന സ്ഥലവും മറ്റും ഈ പഞ്ചക്രോശയാത്രയിൽ ക്രമേണ ക്രമേണ കണ്ടു ഒടുവിൽ വിശ്രാന്തിഘാട്ടിൽ തന്നെ സന്ധ്യയോടു കൂടി എത്തി പ്രദക്ഷിണവിധിയെ അവസാനിപ്പിച്ച ഉടനെ സ്നാനാദികൾ ചെയ്തതിന്നു ശേഷം കല്യാനാഥസ്വാമിക്ഷേത്രം, വരാഹമൂർത്തിദേവാലയം, ഗോവർദ്ധനനാഥസ്വാമി മന്ദിരം മുതലായ പല പുണ്യക്ഷേത്രങ്ങളിലും ചെന്ന് യഥാവിധിദർശനം കഴിച്ചു രാത്രി 10 മണിയോടുകൂടി സ്വഗൃഹത്തിലേക്കുതന്നെ മടങ്ങിവന്ന് അന്ന് അവിടെ സുഖമായിതാമസിച്ചു. പണ്ടു ശ്രീകൃഷ്ണൻ കംസവധാനന്തരം വിശ്രമിച്ച ഘട്ടമാകയാൽ ഇതിന്നു വിശ്രാന്തിഘാട്ട് എന്ന പേര് വരുവാനിടയായതാണ്.

109. 16-ാംനു- രാവിലെ എഴുനീററു ദേഹശുദ്ധി ചെയ്തതിനുശേഷം മധുരയിൽ അനേകം യമുനാഘാട്ടുകളുള്ളതിൽ ശ്രാദ്ധത്തിന്നു എത്രയും മുഖ്യമായി പറയപ്പെടുന്ന ധ്രുവഘാട്ടിൽചെന്നു അവിടെവെച്ച് യഥാവിധി ശ്രാദ്ധം ചെയ്ത് 12 മണിയോടുകൂടിതിരികെ വന്നു ഭോജനം കഴിച്ചു. പണ്ടു ധ്രുവൻ തപസ്സു ചെയ്തു വന്നിരുന്ന മധുവനം എന്ന പുണ്യസ്ഥലം ഇവിടെ നിന്നു ഏകദേശം 2 മയിത്സ് ദൂരത്തിലാണ് കിടക്കുന്നതു. ധ്രുവൻെറ സ്നാനം ഈ ഘട്ടത്തിലായിരുന്നുപോൽ. അതിനാലാണ് ഈ ഘട്ടത്തിന്ന് ധ്രുവഘാട്ട് എന്നപേര് സിദ്ധിപ്പാനിടയായത്.



## ഗോകുലം.

110. ൧൭-ാംനു- പകൽ മൂന്നു മണിയോടു കൂടി മധുരാപട്ടണം മുഴുവനും ചുററിക്കണ്ടു. എത്രയും മനോഹരമായ ഈ പട്ടണം കാണേണ്ടതുതന്നെ. വണ്ടികൾ ധാരാളമായി കിട്ടുന്നതുമാണ്. ഇവിടെനിന്നു 4 മണിയോടുകൂടി ൪ മയിത്സ് ദൂരത്തിലുള്ള ഗോകുലത്തിലെ ദർശനത്തിന്നായി പുറപ്പെട്ടുപോയി. അവിടെ ചെന്നു നന്ദഘാട്ടിൽ ഇറങ്ങി സ്നാനം ചെയ്തു. മധുരയിലും ഗോകുലത്തിലും ഉള്ള ആമകൾ വളരെ വലുതായിരിക്കും. ആമകൾക്ക് ഭക്ഷണത്തിന്നായി മലർപൊരി മുതലായതുകൾ വാങ്ങികൊടുക്കുന്ന ഒരു സമ്പ്രദായമുണ്ടു. അതുപ്രകാരം 10 സേർ മലർപൊരി വാങ്ങി ആമകൾക്ക് കൊ

ട്ടങ്ങളുടനെ യമുനാതീരത്തിൽനിന്നു പോന്നു നന്ദഗൃഹത്തിൽ വന്നു ബാലകൃഷ്ണസ്വാമിദർശനം കഴിച്ചു സദാചാരാനുമോദേന ബാലകൃഷ്ണമൂർത്തിയുടെ തൊട്ടി ആട്ടുകയും അവിടെ വഴിപാടുകൾ ചെയ്യുകയും ചെയ്തു തിരിയെ പോന്നു യമളാർജ്ജുനവൃക്ഷത്തെ പതിപ്പിച്ചു നളകൂബരമണിഗ്രീവന്മാർക്കു മോക്ഷം നൽകിയ സ്ഥലത്തെയും മററും ചില പുണ്യസ്ഥലങ്ങളെയും ദർശിച്ചതിന്നുശേഷം രാത്രി 8 മണിയോടുകൂടി മധുരക്കുതന്നെ മടങ്ങിപ്പോന്നു.

## ഗോകുലചരിത്രം.

111. ഈ ഗോകുലമെന്ന ഗ്രാമം ചെറുതായ ഒരു ഗ്രാമമാണ്. ഈ ഗ്രാമത്തിൽ നാലായിരത്തിൽ പുറം കുടികൾ ഉള്ളതുമാകുന്നു. ഇവരിൽ മുക്കാൽ വീശം കുടിക്കാർ ഗോപന്മാർ തന്നെയായിരിക്കും. പ്രായെണ ഇവരുടെ ഉപജീവനം പാൽ, തയിർ, വെണ്ണ ഇതുകളെക്കൊണ്ട് തന്നെ ആയിരിക്കും. ഇവരുടെ സ്ത്രീകൾ പുലച്ചെ സ്നാനത്തിന്നു പോകുന്ന സമയം ശ്രീകൃഷ്ണനെ സംബന്ധിച്ചു പല ഗീതങ്ങളും പാടിക്കൊണ്ടുപോകുകയും യമുനാതീരത്തിൽ ചെന്നു ഭക്തിയോടുകൂടി ശ്രീകൃഷ്ണവിഷയങ്ങളായ ചില അഭിനയങ്ങളെ കാണിക്കുകയും ചെയ്യുമാറുണ്ടു. ഈ ഗോകുലത്തിലുള്ള വീഥികളും വീടുകളും പ്രായെണ ആഭാസമായിരിക്കും. ഇവിടെ സുമാർ 2500 ഉറു

പ്പിക ചിലവുചെയ്ത് പുതുതായി കെട്ടപ്പെട്ട ഒരു ചെറിയ പാകശാലയും ഉണ്ടു.

112. ഈ ഗോകുലത്തിൽ വെള്ളി, പിച്ചള മുതലായ ലോഹങ്ങളെക്കൊണ്ടു പലവിധ ചിത്രവേലകളുള്ള ഈശ്വര വിഗ്രഹങ്ങൾ, പാത്രങ്ങൾ മുതലായതുകൾ ഉണ്ടാക്കി വിററുവരുന്നുണ്ടു. ഇവിടെ വരുന്ന യാത്രക്കാരിൽ അധികം ഭക്തിയുള്ളവർ ഗുജരാത്തിക്കാരും കച്ഛിക്കാരും ബൊംബായിക്കാരുമാകുന്നു. ഇവർ കൊല്ലന്തോറും കൂട്ടം കൂട്ടമായി ദർശനത്തിന്നായി വരുമാറുണ്ടു. അതിന്നു വിശേഷവിധിയായി അല്പം ഒരു കാരണവും കൂടി ഉണ്ടു. മേല്പറഞ്ഞ വർഗ്ഗക്കാരും ഗോകുലത്തിലുള്ളവരും പ്രായെണ വല്ലഭാചാൎയ്യമതക്കാരായിരിക്കും.

113. എന്നാൽ ഈ വല്ലഭാചാൎയ്യമതത്തെ കൂടി ഇവിടെ അല്പം ഒന്നു വിവരിക്കുന്നത് ആവശ്യമായി വന്നിരിക്കയാൽ അതിനെ ചുരുക്കത്തിൽ പറഞ്ഞുകൊള്ളുന്നു.

114. ഈ വല്ലഭാചാൎയ്യർ എന്ന ദേഹം ലക്ഷ്മണഭട്ടനെന്ന വൈഷ്ണവമതസ്ഥാപകനായ ഒരു തിലുങ്കബ്രാഹ്മണനായിരുന്നു. ഇദ്ദേഹത്തിന്റെ ജനനം ക്രിസ്തുവൎഷം 1479ൽ ആകുന്നു. ഇദ്ദേഹം കാശിപട്ടണത്തിന്റെ സമീപം ഒരു ഉദ്യാനത്തിൽ വെച്ചാണ് ജനിച്ചത്. പിതാവ് കാശിപട്ടണത്തിൽ ഭാൎയ്യയെ വിട്ടുംകൊണ്ട് സംഗതിവശാൽ പോയ സമയം ഗൎഭധരിച്ച എട്ടാംമാസത്തിൽ ഭാൎയ്യ പ്രസവിച്ചതിനാൽ ഈ ശിശു ഒരുമരത്തിന്മേൽ ഏററി വിട്ടുപോയി. കുറെ മാസം കഴിഞ്ഞതിന്നുശേഷം രണ്ടാ

മറ്റും വന്നു നോക്കുമ്പോൾ ഈ ശിശു യാതൊരു അപകടവും കൂടാതെ അവിടെത്തന്നെ കിടക്കുന്നതു കണ്ടപ്പോൾ വളരെ ആശ്ചൎയ്യപ്പെട്ട് അവിടെനിന്നു എടുത്തുകൊണ്ടുവന്ന് വാത്സല്യത്തോടും കരുണയോടും കൂടി വളൎത്തി. ഗോകുലത്തിൽ കൊണ്ടുവന്ന് അവിടെ വിദ്വാനായ നാരായണഭട്ടനെന്ന ഒരു ബ്രാഹ്മണനെക്കൊണ്ടു വേദം മുതലായവിദ്യകളെ പഠിപ്പിച്ച് അല്പകാലംകൊണ്ട് ഈ ബ്രാഹ്മണകുമാരൻ സകല ശാസ്ത്രങ്ങളേയും പഠിച്ച് അതിയോഗ്യനായിത്തീൎന്നു. അക്കാലത്തിൽ അദ്ദേഹത്തിന്റെ പിതാവു മരിച്ചുപോയി. അതിന്നു ശേഷം മഹാമഹിമശാലിയായ ഈ ബ്രാഹ്മണകുമാരൻ 11-ാം വയസ്സു മുതൽക്ക തന്നെ മതാചാൎയ്യപ്രവൃത്തിയിൽ ഏൎപ്പെട്ടു. ഉടനെ കന്നാമതു സ്വദേശമായ ദക്ഷിണദേശത്തേക്കു തന്നെ വന്നു സൽഗുരുവിൽനിന്നു സ്വമതത്തെ പഠിച്ചു. ദാമോദരദാസ് എന്ന ഒരു മതിമാനെ തന്റെ പ്രധാനശിഷ്യനായി സ്വീകരിച്ചു. പിന്നെ തന്റെ മാതൃദേശമായ വിജയനഗരത്തിലേക്കു വന്നു. അവിടെ രാജാവായിരുന്ന കൃഷ്ണദേവനേയും സ്വമതത്തിൽ ചേൎത്തു ശിഷ്യനാക്കി സ്വീകരിച്ചു. അതിന്നു ശേഷം ദേശസഞ്ചാരം ചെയ്തു പ്രധാനപ്പെട്ട ഉജ്ജയിനി, അലഹാബാദ്, കാശി, ഹരിദ്വാരം മുതലായ മഹാസ്ഥലങ്ങളിൽ ചെന്നു സ്വമതത്തെ പ്രസംഗിച്ച് അനേക ജനങ്ങളെ സ്വമതസ്ഥന്മാരാക്കിച്ചെയ്തു. പിന്നെ കാശീപട്ടണത്തിൽ വന്നു വിവാഹിതനായതിൽ 1511-ൽ ഗോപിനാ

ഥനെന്ന പുത്രനേയും, 1516-ൽ വിട്ടലനാഥൻ എന്ന പുത്രനേയും ജനിപ്പിച്ചു. വല്ലഭാചാൎയ്യമതത്തെ സ്ഥാപിച്ചു 1520-ാം വൎഷത്തിൽ വല്ലഭാചാൎയ്യർ എന്ന വിരുദനാമത്തോടുകൂടി ഗോവൎദ്ധനത്തിൽ വന്നു. അവിടെ ശ്രീനാഥസ്വാമിയുടെ ക്ഷേത്രം വിശേഷമായി പണി ചെയ്യിപ്പിച്ചു. പിന്നെ വൃന്ദാവനത്തിലേക്കു വന്നു. ഇദ്ദേഹത്തിനു സാക്ഷാൽ ശ്രീകൃഷ്ണസ്വാമിയെ പ്രത്യക്ഷമായി കാണാമായിരുന്നപോൽ. അതു നിമിത്തം ജനങ്ങൾ ഇദ്ദേഹത്തെ ബാലകൃഷ്ണമൂൎത്തിയായി ഭാവിച്ചു വന്ദിച്ചു വന്നിരുന്നു. ഇദ്ദേഹം ഒടുവിൽ കാശിക്ഷേത്രത്തിൽ വന്നു വസിച്ചു. ഭഗവൽഗീതക്കു സുബോധിനി എന്ന ഒരു വ്യാഖ്യാനം ഈ മഹാനാൽ രചിക്കപ്പെട്ടതാണെന്നു പറയുന്നു. മഹാനുഭാവനായ ഇദ്ദേഹം ശ്രീകാശിയിൽ വെച്ചു 153[illegible]-ാമതു വൎഷത്തിൽ പരമഗതിയെ പ്രാപിച്ചു.

115. ഇദ്ദേഹത്തിന്റെ പിറേറ കാലം ദ്വിതീയപുത്രനായ വിട്ടലനാഥൻ ആ സ്ഥാനത്തെ വഹിച്ചു വന്നു. സകല കലകളിലും നൈപുണ്യത്തെ പ്രാപിച്ച ഈ വിട്ടലനാഥൻ 256 ശിഷ്യരെ സമ്പാദിച്ചു. അവരുടെ ചരിത്രം ദ്വിശംപുനവൃത്തമെന്ന പുസ്തകത്തിൽ വിസ്തരിക്കപ്പെട്ടിരിക്കുന്നു. ഇദ്ദേഹം 1565-ാം വൎഷത്തിൽ ഗോകുലത്തിൽ വന്നു സ്വമതപ്രസംഗം ചെയ്തുംകൊണ്ടു കുറെ കാലം താമസിച്ചു. തന്റെ 70-ാമത്തെ വയസ്സിൽ ഗോവൎദ്ധനത്തിൽ ചെന്നു. അവിടെ വെച്ചു സ്വൎഗ്ഗാരോഹണവുമായി. ഇദ്ദേഹത്തി

ന്നു രണ്ടു ഭാൎയ്യമാർ ഉണ്ടായിരുന്നു. ഇവരിൽ 1. ഗിരിധരൻ, 2. ഗോവിന്ദൻ, 3. ബാലകൃഷ്ണൻ, 4. ഗോകുലനാഥൻ, 5. രഘുനാഥൻ, 6. മാധവനാഥൻ ഇങ്ങിനെ 6 പുത്രന്മാരുണ്ടായിരുന്നതിൽ 4-ാമത്തെ പുത്രനായ ഗോകുലനാഥൻ വളരെ യോഗ്യനായിത്തീൎന്നു. ഇദ്ദേഹത്തിന്റെ ഒടുവിലത്തെ സന്താനം ബൊമ്പായി ഘോഷായിപട്ടണത്തിൽ വന്നിരുന്നു. ഈ വല്ലഭാചാൎയ്യമതഘോഷായികൾ മററുള്ള മഠാധിപതികളെപ്പോലെ ബ്രഹ്മചൎയ്യാശ്രമത്തെ സ്വീകരിച്ചിരിക്കുന്നവരല്ല. ഗൃഹസ്ഥാശ്രമികളായിത്തന്നെ ഇരുന്നു ലൌകികസുഖങ്ങളെ മുഴുവനും അനുഭവിച്ചല്ലാതെ മനസ്സിൽ വിരക്തി വരുന്നതല്ലെന്നും വിരക്തി വരാതെ ജ്ഞാനപുഷ്ടിയും തന്മൂലം മോക്ഷവും സിദ്ധിക്കുന്നതല്ലെന്നും ആകയാൽ ഗൃഹസ്ഥാശ്രമത്തെ സ്വീകരിക്കുന്നതുകൊണ്ട് ഈ ആചാൎയ്യമതമാൎഗ്ഗത്തിന്നു വിരോധമില്ലെന്നും പറഞ്ഞു സകല ഐഹികസുഖങ്ങളേയും അനുഭവിച്ചുവരുന്നവരാണ്.

116. ഇവരിൽ ചേൎന്ന ചിലർ അതിഗൎവ്വത്താലും കാമപാരവശ്യത്താലും ജുഗുപ്സിതങ്ങളായ ചില കൎമ്മങ്ങളെ ചെയ്തുവരുന്നതിനാൽ വൈഷ്ണവമതത്തിന്നുകൂടി ഗൌരവക്കുറവായിത്തീരുന്നു എന്നു കണ്ടു ജയപുരം മഹാരാജാവു തന്റെ സംസ്ഥാനത്തിലുള്ള ഈ മതക്കാര് എല്ലാവരും ശൈവമതത്തെ അനുസരിച്ചുകൊള്ളണമെന്നു കല്പന കൊടുത്തിരുന്നുപോൽ. ഈ മതത്തിന്റെ സ്വഭാവം താഴെ പറയുംപ്രകാരമാണെന്നു ചിലർ പറയുന്നു.

117. ഒരു ശ്രാവണശുക്ലപക്ഷത്തിൽ അൎദ്ധരാത്രിയിൽ ശ്രീകൃഷ്ണസ്വാമി പ്രത്യക്ഷമായി വന്ന് ഈ മതപ്രവൎത്തകനായ വല്ലഭാചാൎയ്യൎക്ക് ചിദാനന്ദരഹസ്യത്തെ ഉപദേശിച്ചു എന്നും ആ രഹസ്യത്തിൽ ഭക്തന്മാർ തങ്ങൾക്കു പ്രിയപ്പെട്ട സൎവ്വസ്വവും ശ്രീഭഗവാനു സമൎപ്പിച്ചാൽ ആ ജീവാത്മാക്കൾക്കും പരമാത്മാവിന്നും ഐക്യം വരുമെന്നും അപ്പോൾ സകല പാപങ്ങളും നശിച്ചുപോകുമെന്നും പറഞ്ഞിരിക്കുന്നു എന്നും മറ്റുമാണ് ഈ മതക്കാരുടെ വിശ്വാസം. ഈ മതവിശ്വാസികളായ ഭക്തന്മാർ ഈ വല്ലഭാചാൎയ്യരെ ശ്രീകൃഷ്ണസ്വാമിയായി വിശ്വസിച്ചുകൊള്ളണമെന്നും ഈ മതാചാൎയ്യർ ഈശ്വരനും ഭക്തന്മാൎക്കും മദ്ധ്യസ്ഥനായിരുന്നു ഭക്തന്മാൎക്കു ജന്മസാഫല്യം നൽകുവാൻ ശക്തനാണെന്നും അതിൽ തീൎച്ചപ്പെടുത്തിയിരിക്കുന്നു. ആകയാൽ ഈ മതാചാൎയ്യർ ശ്രീകൃഷ്ണനെക്കാൾ ഉൽകൃഷ്ടനാണെന്നും ഇദ്ദേഹം കോപിച്ചാൽ തൽപരിഹാരത്തിന്ന് ആരും ശക്തനായി വരികയില്ലെന്നും ഈ വല്ലഭാചാൎയ്യരും ഇവരുടെ സന്താനങ്ങളും ശിഷ്യന്മാരും സാക്ഷാൽ ദേവമൂൎത്തികളാണെന്നും ലോകത്തിൽ ദൈവപ്രതിനിധികളായി അവതരിച്ചവരാണെന്നും ഇവൎക്ക് തൃപ്തികരമായി നടന്നാൽ മോക്ഷം സിദ്ധിക്കുമെന്നും ആകയാൽ ഇവരെ പ്രസാദിപ്പിക്കുവാൻ വേണ്ടി തങ്ങൾക്കു പ്രിയമുള്ള സൎവ്വസ്വവും സമൎപ്പിക്കുന്നവർ സകല ശ്രേയസ്സുകളേയും ലഭിക്കുമെന്നും ഈ മതക്കാർ അഭിമാനിച്ചുവരുന്നു.

118. എന്നാൽ ഇവരുടെ ഈ വക മതഗ്രന്ഥങ്ങൾ സ്വമതസ്ഥന്മാൎക്കല്ലാതെ മററ് ആൎക്കും വായിച്ചുനോക്കുവാനും കൂടി കൊടുക്കുകയില്ല. ഈ യോഗത്തിൽ ചേൎന്ന ഒരു മഹാൻ ഒരു അച്ചുകൂടത്തിൽ ഈ മതവിഷയമായ രണ്ടു പുസ്തകം അച്ചടിപ്പിച്ചതായി കേട്ടിട്ടുണ്ട്. ഈ മതാചാൎയ്യൎക്കു 'രാജാ ടാക്കൂർ' എന്ന ബിരുദനാമവും സൎവ്വമാന്യവും ഇന്ത്യാ മഹാരാജാക്കന്മാരാൽ പണ്ടു തന്നെ സൌജന്യമായി നൽകപ്പെട്ടിരിക്കുന്നു. ഈ വല്ലഭാചാൎയ്യമതഗ്രന്ഥങ്ങൾ 2 വകുപ്പുകളായിട്ടാണ് ഇരിക്കുന്നത്. അതിൽ ഒന്നാം വകുപ്പിൽ 4-ം, 2-ാം വകുപ്പിൽ 18-ം ഗ്രന്ഥങ്ങൾ ഉള്ളതായി കേൾവിയുണ്ട്. ഈ മതത്തെപ്പററി ഇതിലധികം വിവരിക്കുന്നത് അനാവശ്യമെന്നു കരുതി ഇത്രത്തോളം സംക്ഷേപിച്ചുംകൊണ്ട് അവസാനിപ്പിക്കുന്നു. ഈ മതക്കാർ ശ്രീകൃഷ്ണൻ ബാലക്രീഡ ചെയ്തു വിനോദിച്ച പുണ്യസ്ഥലമായ ഈ ഗോകുലം വളരെ മുഖ്യസ്ഥലമായി ഗണിച്ചുവരുന്നു.

## ഗോവൎദ്ധനം.

119. പിന്നെ 17-ാംനു- രാവിലെ എഴുനീററു മധുരയിൽനിന്നു 10 മയിത്സ് ദൂരത്തിൽ കിടക്കുന്ന ഗോവൎദ്ധനത്തിലേക്കായി പോയി മടങ്ങിവരുവാൻ മൂന്നു, മൂന്നര ഉറുപ്പിക കൂലിക്കു കിട്ടുന്നതായ എരട്ടക്കുതിര സാററിൽ കയ

റി എടത്രാപ്പാട്ട തമ്പുരാൻ തിരുമനസ്സുകൊണ്ടു ശേഷമുള്ളവരോടുകൂടി പുറപ്പെട്ടു പത്തു മണിയോടുകൂടി ഗോവൎദ്ധനത്തിൽ ചെന്നു ഉടനെ അവിടെ മാനസഗംഗയിൽ സ്നാനം ചെയ്തു ഗോവൎദ്ധനസ്വാമിദൎശനവും അൎച്ചനവും കഴിച്ചു പിന്നെയും അവിടെ അനേകം ക്ഷേത്രങ്ങളുള്ളതിൽ പ്രധാനപ്പെട്ട ചില ക്ഷേത്രങ്ങളിൽ ദൎശനവും ചെയ്തു ഉടനെ 3 മണിയോടുകൂടി വാസഗൃഹത്തിൽ വന്നു ഭക്ഷണാദി കൃത്യങ്ങളെ കഴിച്ചു 4 മണിവരെയും അവിടെത്തന്നെ വിശ്രമിച്ചു.



—:o:—

## ഗോവൎദ്ധനചരിത്രം.

120. ഈ ഗോവൎദ്ധനം എന്ന പുണ്യസ്ഥലം ഭാഗവതാദി പുരാണങ്ങളിൽ പ്രപഞ്ചിതമായിട്ടുള്ളതാണെന്നു സാധാരണ എല്ലാവൎക്കും അറിയാവുന്നതാണെല്ലൊ. പണ്ടു ശ്രീകൃഷ്ണസ്വാമി ദേവേന്ദ്രന്റെ ഗൎവ്വിനെ ശമിപ്പിക്കുവാൻ വേണ്ടി ഗോപന്മാരാൽ പ്രതിവൎഷം ചെയ്യപ്പെട്ടുവരുന്ന ഇന്ദ്രപൂജയെ യുക്തിയുക്തമായി പറഞ്ഞു മുടക്കം ചെയ്തു ഗോവൎദ്ധനപൎവ്വതപ്രീതിക്കായി ആ പൂജയെ ഉപയോഗിച്ചു സമയം ദേവേന്ദ്രൻ കോപിച്ചു പ്രളയകാലമേഘങ്ങളെക്കൊണ്ടു വൎഷിപ്പിച്ചു ഗോകുലനിവാസികളായ സകല ഗോപന്മാരേയും നശിപ്പിക്കുവാനായി ആരംഭിച്ചു സമയം ഭഗവാൻ ഈ ഗോവൎദ്ധനപൎവ്വതത്തെ ഒററക്കൈകൊണ്ട് ഒരു കുട എന്ന

പോലെ അനായാസേന എടുത്ത് ഉയൎത്തിപ്പിടിച്ച് അതിന്നുള്ളിൽ ഏഴു ദിവസം മുഴുവനും സകല ഗോപന്മാരെയും ഗോക്കളെയും രക്ഷപ്പെടുത്തിയതായും അതിന്നശേഷം സാക്ഷാൽ മഹാവിഷ്ണുവിന്റെ അവതാരമൂൎത്തിയായ ശ്രീകൃഷ്ണസ്വാമിയുടെ വൈഭവത്തെ എല്ലാം വഴിപോലെ അറിഞ്ഞു ദേവേന്ദ്രൻ ഗൎവ്വത്തെ അവസാനിപ്പിച്ചു ശാന്തമദനായി ഭവിച്ചു ഭഗവച്ചരണാരവിന്ദങ്ങളിൽ വന്നുവീണു ശരണം പ്രാപിച്ചതായും, പിന്നെ പണ്ടു ബ്രഹ്മാവു മദമത്തനായി ശ്രീകൃഷ്ണസ്വാമിയുടെ നേരെ അസൂയാക്രാന്തഹൃദയനായിത്തീൎന്നു ഗോപന്മാരുടെ സകല പശുക്കിടാങ്ങളെയും, ഗോപകിശോരന്മാരെയും അപഹരിച്ചുകൊണ്ടുപോയതിന്നശേഷം ആ വൃത്താന്തത്തെ ഭഗവാൻ അറിഞ്ഞു താൻതന്നെ ആ പശുക്കിടാങ്ങളായും ഗോപകിശോരന്മാരായും ഭവിച്ചു ഗോപസ്ത്രീകൾക്കും പശുക്കൾക്കും പൂൎവ്വാതിശായിയായ പുത്രവാത്സല്യത്തെയും സന്തോഷത്തെയും ഉണ്ടാക്കി ബ്രഹ്മാവിന്റെ മദം ശമിക്കുന്നവരെക്കും ഗോകുലത്തിൽ യാതൊരു ന്യൂനതയും കൂടാതെ നടത്തിവന്നതായും, അതിന്റെ ശേഷം ബ്രഹ്മാവു ശ്രീകൃഷ്ണസ്വാമിയുടെ മാഹാത്മ്യത്തെ അറിഞ്ഞു ശരണം പ്രാപിച്ചതായും മറ്റും ഭാഗവതത്തിൽ വിവരിക്കപ്പെടുന്ന ചരിത്രം ഈ പ്രദേശത്തിൽ വെച്ചുണ്ടായതാകുന്നു. ആ പ്രദേശങ്ങളെ തദ്ദേശവാസികൾ ഞങ്ങൾക്കു പ്രത്യേകം പ്രത്യേകമായി കാണിച്ചുതരികയും ചെയ്തിരിക്കുന്നു.

---

121. പണ്ട് ശ്രീകൃഷ്ണസ്വാമി ഗോക്കളെ മേച്ചുംകൊണ്ട് ഗോപന്മാരോടുകൂടി ഈ പ്രദേശത്ത് സഞ്ചരിക്കുന്ന സമയം ശ്രീകൃഷ്ണനെ നിഗ്രഹിപ്പാൻവേണ്ടി കംസപ്രേരിതനായ വത്സാസുരൻ പശുക്കിടാവിന്റെ വേഷം ധരിച്ചു വ്യാജമായി ഗോപന്മാരുടെ കൂട്ടത്തിൽ വന്നുചേൎന്ന സമയം ആ വൃത്താന്തത്തെ ഭഗവാൻ അറിഞ്ഞ് ആ വത്സാസുരനെ നിഗ്രഹിച്ചപ്പോൾ ഗോപന്മാർ എല്ലാവരുംകൂടി ശ്രീകൃഷ്ണനു ഗോഹത്യാ പാപം സംഭവിച്ചിരിക്കുന്നതിനാൽ ഇദ്ദേഹത്തെ നമ്മുടെ യോഗത്തിൽ ചേൎപ്പാൻ പാടില്ലെന്നും മറ്റും ആക്ഷേപിച്ച സമയം അയ്യോ! ഗോപന്മാരെ! ഇതു ഒരു പശുക്കിടാവല്ല, വത്സാസുരനാണ്; ഇവൻ നമ്മെ ചതിച്ചു കൊല്ലുവാനായി വന്നവനാകുന്നു. ആകയാൽ ഗോഹത്യാപാപം എനിക്കു സംഭവിക്കുന്നതല്ല. എന്നും മറ്റും ശ്രീകൃഷ്ണസ്വാമി വളരെ യുക്തിയോടുംകൂടി പറഞ്ഞു എങ്കിലും അവർ അതിനെ സമ്മതിക്കാതെ ഇരുന്നപ്പോൾ അവരുടെ തൃപ്തിക്കുവേണ്ടി ഗംഗാസ്നാനം ചെയ്യേണമെന്നും അതിനാൽ സകല പാപങ്ങളും നശിക്കുമെന്നും മറ്റും തീൎച്ചപ്പെടുത്തിയതിന്നശേഷം ഭഗവാൻ അതിനെ സമ്മതിച്ചു. അല്ലയൊ ഗോപന്മാരെ! നിങ്ങൾ എല്ലാവരും ക്ഷണനേരം കണ്ണടച്ചിരിക്കണമെന്നും എന്നാൽ ഗംഗാദേവിയെ ഇവിടെത്തന്നെ വരുത്താമെന്നും അരുളിച്ചെയ്തപ്പൊ ഗോപന്മാർ എല്ലാവരും

കണ്ണടച്ചു് തുറക്കുമ്പോഴെക്ക് ശ്രീകൃഷ്ണൻ തന്റെ മനസ്സുകൊണ്ട് സൃഷ്ടിക്കപ്പെട്ട ഗംഗാദേവിയെ അവക്ക് പ്രത്യക്ഷമാക്കികൊടുത്തതായും അതുനിമിത്തം ഗോപന്മാർക്ക ശ്രീകൃഷ്ണങ്കൽ ബഹുമാനവും, വിശ്വാസവും, വിസ്മയവും, സന്തോഷവും വർദ്ധിച്ചു വരികയും ചെയ്ത ദിവസം മുതൽ ഏറ്റവും വലുതായ ഈ തീർത്ഥത്തിന്ന മാനസഗംഗാ എന്ന പേര് സിദ്ധിച്ചതായും തദ്ദേശവാസികൾ ഇന്നും പ്രശംസിച്ചു വരുന്നു. ഈ പ്രദേശം വസതിക്ക് സുഖമുള്ളതാകുന്നു. അധികം ജനങ്ങളും ഗൌഡ ബ്രാഹ്മണരും ഉള്ള പ്രദേശമാണ്. വലിയ ബജാറുകളും ഷാപ്പുകളും മറ്റും ഇല്ലാ എങ്കിലും നല്ല സുഖകരമായ പ്രദേശമാണെന്ന് ചെന്നു കാണുന്നവക്ക് തോന്നാതെ ഇരിക്കുന്നതല്ല.

## വൃന്ദാവനം.

122 പിറ്റേന്ന് 18ാം-നു- രാവിലെ 7 മണിയൊടുകൂടി വൃന്ദാവനദർശനത്തിന്നായി മധുരയിൽ നിന്ന് പുറപ്പെട്ട തീവണ്ടി കയറി 8 മണിക്ക് വൃന്ദാവനത്തിൽഎത്തി. ഈ വൃന്ദാവനം മധുരയിൽനിന്ന ഏകദേശം 6 മയിത്സ് ദൂരത്തിലാണ് കിടക്കുന്നത്. ഇവിടെ വന്ന ഉടനെ ഒരു പുരോഹിതനെ വരിച്ചു അദ്ദേഹത്തിന്റെ ഗൃഹത്തിൽ സാമാനങ്ങളെല്ലാം ഇറക്കി വെച്ചതിന്നശേഷം കാളിന്ദീസ്നാനത്തിന്നായി പുറപ്പെട്ടു. ഒന്നാമതു പണ്ടു ഭഗവാൻ കാളീയമ

ർദ്ദനം ചെയ്ത സ്ഥലമാണ് ദർശിച്ചത്. കാലപ്പഴക്കത്താൽ ഭാഗവതാദി പുരാണങ്ങളിൽ പറയും പ്രകാരമുള്ള എല്ലാ ലക്ഷണങ്ങളും ശരിയായി ഇപ്പോൾ കാണുന്നില്ല. പണ്ടു കാളിന്ദീ പ്രവഹിക്കുന്നതായ ഈ പ്രദേശം ഇപ്പോൾ മണ്ണുവന്നു തൂന്ന ചില സ്ഥലങ്ങളിൽ കൃഷി ചെയ്യുന്നതായി ട്ടുകാണുന്നുണ്ടു. ഇവിടെ നിന്നു അര മയിൽ ദൂരത്തിലാണ് ഇപ്പോൾ കാളിന്ദി പ്രവഹിക്കുന്നത്. ഈ വക ചില സംഗതികളാൽ ഈ സ്ഥലമാഹാത്മ്യത്തിന്ന് പ്രാമാണ്യം കൊടുപ്പാൻ പാടില്ലെന്ന് ചിലർ തൎക്കത്തെ കൊണ്ടു വരുന്നുണ്ടെങ്കിലും ആ വക തൎക്കങ്ങൾക്കു യുക്തിയിൽ പരിഹാരങ്ങളുണ്ടെന്നാണ് നാം അഭിപ്രായപ്പെട്ടിരിക്കുന്നത്. താഴെ എഴുതുന്ന ശ്ലോകം ഇതിലേക്കു ഉപകരിക്കുന്നതാകുന്നു.

ശ്ലോകം—പുരായത്രസ്രോതഃ പുളിനമധുനാ
തത്രസരിതാം
വിപൎയ്യാസംയാതോ ഘനവിരള
ഭാവഃക്ഷിതിരുഹാം
ബഹോഃകാലാദ്ദൃഷ്ടം കാലാദപരമിവ
മന്യേ വനമിദം
നിവേശഃശൈലാനാം തദിദമിതി
ബുദ്ധിം ദ്രഢയതി

പണ്ടു ശ്രീരാമസ്വാമി ദശരഥമഹാരാജാവിന്റെ നിദേശപ്രകാരം പതിന്നാലു വത്സരം വനവാസം ചെയ്തി

ട്ടുള്ള വനപ്രദേശങ്ങളെ കുറിച്ചു വളരെ കാലത്തിനുശേഷം പിന്നെ ഒരു കാലം വനത്തെ പ്രവേശിക്കുന്ന വചനപ്രകാരമാകുന്നു ഈ ശ്ലോകം. കാലപ്പഴക്കത്താൽ ഈ വക വ്യത്യാസങ്ങൾ വരാവുന്നതാണെന്നുള്ളതിലേക്ക് പല ദൃഷ്ടാന്തങ്ങളെയും സൂക്ഷ്മഗ്രാഹികൾക്ക് കിട്ടുവാൻപ്രയാസമില്ലാത്തതാകയാൽ ഈ ഒരു സംഗതിയെ നാം അധികമായി വിസ്തരിക്കുന്നില്ല. പണ്ടു കാളീയമർദ്ദനം ചെയ്ത സ്ഥലത്ത് ഇപ്പോൾ കാളിന്ദീപ്രവാഹം കാണുന്നില്ലെങ്കിലും ഇവിടെ കാളിന്ദീ പ്രവഹിച്ചിരുന്നു എന്നുള്ളതിലേക്ക് ചില ദൃഷ്ടാന്തങ്ങൾ ഉള്ളതിനെ വിവരിക്കാം:—

കാളീയ മർദ്ദനത്തിന്നായി ശ്രീകൃഷ്ണൻ തത്തീരത്തിലുള്ള ഒരു കദംബവൃക്ഷത്തിൽ കയറി കാളിന്ദിയിലേക്കു ചാടിയതായി പുരാണങ്ങളിൽ പറയുന്ന കദംബവൃക്ഷം എത്രയോ വാദംകൂടാതെ ഇപ്പോഴും ഇവിടെ കാണുന്നുണ്ടു. കാഴ്ചയിൽ തന്നെ ഈ വൃക്ഷത്തിന്നു വളരെ പഴക്കവും സാന്നിദ്ധ്യവും കാണുന്നുണ്ടു. ഇതു അന്നത്തെ കദംബവൃക്ഷമല്ല എന്നു ചിലരുടെ ഊഹവും ഇല്ലെന്നില്ല. എന്നാൽ അതിന്നു സമാധാനവുമുണ്ടു. ഈ വൃന്ദാവനത്തിൽ ദിവസംതോറും പലരാജ്യങ്ങളിൽ നിന്നും ദർശനത്തിന്നായി വരുന്ന യാത്രക്കാർ ഇവിടെ വന്ന് ഈ കദംബവൃക്ഷത്തെ വന്ദിക്കുന്ന ഒരു സമ്പ്രദായമുള്ളതാകയാൽ പുരാതന കദംബവൃക്ഷം നശിച്ചു രണ്ടാമത് ഒരു വൃക്ഷമുണ്ടായി ഇത്രയും പഴക്കത്തിൽ എത്തിയതാണെന്നു പറയുന്നതാണെങ്കിൽ ഇതിനിടക്ക് വളരെ സംവത്സരങ്ങളിൽ യാത്രക്കാർ

ചെയ്തുവന്നിരുന്ന ഈ നടപടിക്ക് ഭംഗം വരുവാനിടയുള്ളതും അപ്പോൾ ആ ഒരു പ്രഭാവം കിംവദന്തിയായി സർവ്വത്ര പ്രസരിപ്പാൻ അവകാശമുള്ളതും ആയിരുന്നു. എന്നു തന്നെയുമല്ല ഈ വൃക്ഷം നില്ക്കുന്നതു് പണ്ടത്തെ കാളിന്ദീതീര പ്രദേശത്തിലാണെന്നുള്ളതും പഴക്കത്താൽ ജീർണ്ണപ്പെട്ട് ഇന്നും കാണപ്പെടുന്ന പഴയ കരിങ്കൽ പടവുകളാലും അതുകൾക്കരികെ പ്രവഹിക്കുന്ന ചില ചില ചാലുകളാലും ദൃഷ്ടാന്തപ്പെടുന്നുണ്ട്.

128. മേൽപ്രകാരമുള്ള കദംബവൃക്ഷത്തെ ദർശനം ചെയ്തതിനുശേഷം അവിടെനിന്നു പോന്നു ശ്രീകൃഷ്ണൻ പണ്ട് ഗോപസ്ത്രീകളുടെ വസ്ത്രങ്ങളെ അപഹരിച്ചതായി പറയുന്ന കാളിന്ദീഘാട്ടിൽ ചെന്നു അവിടെ സങ്കല്പപൂർവ്വകം സ്നാനം മുതലായതു ചെയ്തു. ഈ തീരപ്രദേശത്തിൽ ഇന്നും ഒരു വിശേഷവിധി നടന്നുവരുന്നതിനെ ഇവിടെ വിവരിക്കാം. പ്രതിദിവസം ചെല്ലുന്ന യാത്രക്കാര് ഈ കാളിന്ദീഘാട്ടിൽ സ്നാനം ചെയ്തതിനുശേഷം ആ തീരത്തിൽ അതിപ്രാചീനമായ വടവൃക്ഷത്തിന്റെ തായിൽ കച്ചവടക്കാര് വില്പാൻ കൊണ്ടുവെച്ചിരിക്കുന്ന പലതരം പട്ടുകളിൽനിന്നു അവരവരുടെ ശക്തിശക്ത്യനുസാരം ഒന്നോ, രണ്ടോ, നാലോ പട്ടുകളെ വാങ്ങി ആ വടവൃക്ഷത്തിന്റെ ശാഖകളിൽ ഭഗവൽ പ്രീതിക്കായിട്ടു കെട്ടുകയും അതുകളെ ഘാട്ടുപാലന്മാരായ ബ്രാഹ്മണർക്ക് ഏല്പിക്കുകയും ചെയ്തുവരുന്നുണ്ട്. ഇവിടെയും കദംബവൃക്ഷത്തിന്റെ ആക്ഷേപസമാധാനങ്ങൾ കാണിച്ചുകൊള്ളേണ്ടതാണ്.

124. സ്നാനാനന്തരം പട്ടവാങ്ങി വടവൃക്ഷശാഖകളിൽ തൂക്കിയതിന്നശേഷം തത്തീരത്തിൽനിന്ന പോന്ന വാസഗൃഹത്തിലെത്തുന്നതിന്നിടയിൽ മദ്ധ്യേമാൎഗ്ഗം അനേകം ക്ഷേത്രങ്ങളിൽ കയറി ദൎശനംകഴിച്ചു ക്രമേണ പാൎപ്പിടത്തിൽ വന്നുചേൎന്നു. ഉടനെഭക്ഷണം കഴിച്ചു 3 മണിയോടുകൂടി പുറപ്പെട്ടു - പണ്ട് ഭഗവാൻ ഗൃഹംതോറും നടന്നു നവനീതത്തെ യാചിച്ചുംകൊണ്ട് സഞ്ചരിച്ചു എന്നു പറയുന്ന കഥക്ക് ആസ്പദങ്ങളായ വീഥികളിൽക്കൂടി പോയി ക്രമേണ രാധാകണ്ഡം എന്നു പറയുന്ന ശ്രീകൃഷ്ണക്ഷേത്രത്തിൽ ചെന്നു ദൎശനം കഴിച്ചതിന്നശേഷം അവിടെ അല്പം വിശ്രമിച്ചു. ഈ രാധാകണ്ഡമെന്നു പറയുന്ന സ്ഥലം എത്രയും നയനാനന്ദകരമായിട്ടുള്ളതാണ്.

125. പണ്ട് ശ്രീകൃഷ്ണൻ രാസക്രീഡാമദ്ധ്യത്തിങ്കൽ മറ്റുള്ള ഗോപസ്ത്രീകളെ വിട്ടു രാധയെ മാത്രം കൈക്കൊണ്ടു വന്നു രമിച്ച സ്ഥലമാകുന്നു ഇതു. ഇവിടെ രാധയെ ശുശ്രൂഷിച്ചുകൊണ്ടിരിക്കുന്ന അവസ്ഥയെ പ്രതിമതന്നെ വിശദീകരിക്കുന്നു. ഇവിടെയുള്ള കണ്ഡം അനേകവിധ ലതകളാലും വൃക്ഷങ്ങളാലും നിബിഡമായിരിക്കുന്നതുകൊണ്ട് എപ്പോഴും പുഷ്പസൗരഭ്യവും നല്ല കുളൎമയും ധാരാളമായി ഉള്ളതാകുന്നു. ഈ ക്ഷേത്രത്തിൽ പുഷ്പശയ്യാ എന്ന ഒരു വഴിവാടാകുന്നു മുഖ്യമായി ചെയ്യേണ്ടത്. അതു ശക്തിപോലെ ചെയ്യാവുന്നതാകുന്നു. നാലുറുപ്പിക മുതൽ നൂറുറുപ്പികവരെക്കും ചിലവുചെയ്തു നിവൃത്തിക്കാവുന്നതാണ്. അതിന്ന വഴിവാട് ചെയ്യുന്നതാ

യാൽ അതിന്നു പുഷ്പശയ്യകളും, താംബൂലവീടികകളും പനിനീർ മുതലായ സുഗന്ധദ്രവ്യങ്ങളും, ലഡ്ഡു മുതലായ ഭക്ഷ്യദ്രവ്യങ്ങളും ഉണ്ടായിരിക്കുന്നതാണ്. അന്നുരാത്രിയിൽ ഭഗവാന്റെ ശയ്യയിൽ വെക്കുന്ന താംബൂലവീടികകളിലും ഭക്ഷ്യദ്രവ്യങ്ങളിലുംവെച്ചു ചിലതു പിറ്റേദിവസം ചെന്നു നോക്കുമ്പോൾ കാണുന്നതല്ല. അതുകൾ ശ്രീകൃഷ്ണസ്വാമി അനുഭവിക്കുന്നതിനാൽ കാണാതെ ഇരിക്കുന്നു എന്നാണ് തദ്ദേശവാസികൾ പറയുന്നതു. ഏതായാലും ഇവിടേയും വേണ്ടതുപോലെ ദർശനം കഴിച്ചു കുറെനേരം സുഖമായി വിശ്രമിച്ചതിന്നുശേഷം അവിടെനിന്നു പോന്നു 4 മണിയോടുകൂടി ഈ വൃന്ദാവനത്തിൽ അനേകം ക്ഷേത്രങ്ങളുള്ളതിൽവെച്ച് ഇപ്പോൾ ഏറ്റവും പ്രധാനമായ രാധാകൃഷ്ണസ്വാമിക്ഷേത്രത്തിൽ ദർശനത്തിന്നായിപുറപ്പെട്ടു അവിടെ എത്തി. ഈ ക്ഷേത്രം ഏകദേശം 80 സംവത്സരത്തിന്നിപ്പുറമാണ് ഇത്രയും പ്രബലപ്പെട്ടുവന്നിരിക്കുന്നത്. അതിന്നുള്ള കാരണത്തേയും അല്പം വിവരിക്കാം:-

പണ്ടു കാഞ്ചീപുരത്തിൽ രങ്കാചാര്യർ എന്ന ഒരു വൈഷ്ണവശാസ്ത്രികൾ ഉണ്ടായിരുന്നു. ഇദ്ദേഹം ധനികനല്ലായിരുന്നു. ഈ ശാസ്ത്രികൾ ദേശസഞ്ചാരത്തിന്നായി പുറപ്പെട്ടു ഉത്തരദേശങ്ങളിൽ സഞ്ചരിച്ചു ക്രമേണ മുൻവിവരിച്ച ഗോവർദ്ധനത്തിൽ ചെന്നു അവിടെ കുറേക്കാലം ഭഗവൽഭജനം ചെയ്തു താമസിച്ചു. അതുനിമിത്തം ആ ശാസ്ത്രികൾക്ക് ഗോവർദ്ധനരങ്കാചാര്യർ എന്ന് ഇന്നും പേർ പ്രസിദ്ധമായി വന്നിരിക്കുന്നു.

126. ഇദ്ദേഹം ഇപ്രകാരം ഗോവൎദ്ധനത്തിൽ ഇരിക്കുംകാലത്തിൽ അവിടെ ഗോവൎദ്ധനയതീന്ദ്രർ എന്ന ഒരു സന്യാസിയുടെ ഇഷ്ടനായിത്തീരുകയും ആ യതീശ്വരന്ന് ശാസ്ത്രങ്ങളെ പഠിപ്പിക്കുകയും ചെയ്തുകൊണ്ടുവരുന്ന മദ്ധ്യത്തിൽ യതീശ്വരന്നു അസാദ്ധ്യമായ ഒരു വ്യാധി വന്നു പിടിപെട്ടതിനാൽ ഇതിൽനിന്നു പൊറുക്കുവാൻ പ്രയാസമാണെന്നു കണ്ടസമയം തന്റെ സന്യാസമഠത്തെയും അതുസംബന്ധമായ സ്വത്തുക്കളേയും ഈ ആചാൎയ്യൎക്ക് കൊടുത്തു സ്വൎഗ്ഗാരോഹണം ആകുകയുംചെയ്തു. അതിന്റെശേഷം ഇദ്ദേഹം വൈഷ്ണവമായ ശ്രീരാമാനുജമതത്തെ ഉത്തരദേശിയൎക്ക് ഉപദേശിച്ചു. ജയപുരം മഹാരാജപണ്ഡിതർ വൈഷ്ണവമതത്തെ ദൂഷിച്ച് എഴുതിയ എട്ടു ചോദ്യങ്ങൾക്ക് ഉത്തരമായി ദുൎജ്ജനകരിപഞ്ചാനനം എന്ന സംസ്കൃതഗ്രന്ഥത്തെ ഉണ്ടാക്കുകയും ഈ പുസ്തകത്തെക്കുറിച്ചു ജയപുരം മഹാരാജാവിന്നു വിരോധാഭിപ്രായമുണ്ടായതിനാൽ മഹാരാജാവ് ചില പണ്ഡിതന്മാരെക്കൊണ്ടു ദുൎജ്ജനമനോനയനാഞ്ജനം എന്ന ഒരു ഗ്രന്ഥത്തെ ഉണ്ടാക്കിച്ച് പ്രസിദ്ധപ്പെടുത്തിയതിന്മേൽ ഈ ഗോവൎദ്ധനാചാൎയ്യർ വ്യാമോഹവിദ്രാവണം എന്ന ഒരു ഗ്രന്ഥത്തെ ഉണ്ടാക്കി പ്രചുരപ്പെടുത്തുകയും ചെയ്തു.

127. ഇദ്ദേഹം ഇപ്രകാരം വിദ്യാവിനോദംകൊണ്ടു സൽകാലക്ഷേപത്തെ ചെയ്തുകൊണ്ടുവരുന്ന സമയം ശ്രീമധുരയിൽ മഹാകോടീശ്വരനായ ശ്രീ ലക്ഷ്മീചന്ദ്ര

ശേട്ടുവിന്റെ സഹോദരനും ജൈനമതസ്ഥനുമായ ശ്രീ ഗോവിന്ദദാസ രാധാകൃഷ്ണശേട്ടുവും ഈ രങ്കാചാൎയ്യരുടെ ശിഷ്യന്മാരായിഭവിച്ചു വൈഷ്ണവമതത്തെ അംഗീകരിച്ചു. ഇവർ രണ്ടുപേരുംകൂടി വൃന്ദാവനത്തിൽ വന്നു വൈഷ്ണവസമ്പ്രദായത്തിൽവിശേഷമായ ഒരു ക്ഷേത്രത്തെ നിൎമ്മിക്കുവാൻ നിശ്ചയിച്ചതിന്നു ശേഷം ഈ രങ്കാചാൎയ്യസ്വാമികൾ രാധാകൃഷ്ണശേട്ടുവിനോടുകൂടി ദക്ഷിണ ദേശത്തേക്കുവന്നു ചോളദേശത്തുള്ള അനേകം ക്ഷേത്രങ്ങളെ കാണിച്ചുകൊടുത്തതിന്റെ ശേഷം എല്ലാററിലും വെച്ചു് ഉൽകൃഷ്ടമായ ശ്രീരംഗത്തെ കണ്ട് തൃപ്തിപ്പെടുകയും ഉടനെ അതിന്റെ ഒരു പ്ലാൻ എടുത്ത് കൊണ്ടുപോകയും ചെയ്തു. ഇംഗ്ലീഷ് വൎഷം 1845-ാമതിൽ വൃന്ദാവനത്തിൽ ക്ഷേത്രം പണിക്ക് കുററി അടിച്ചു. 1851-ാമത് സംവത്സരത്തിന്നുള്ളിൽ 45 ലക്ഷം ഉറുപ്പിക ചിലവുചെയ്തു അതിവിശേഷമായ ക്ഷേത്രം പണി തീൎത്ത് കലശം മുതലായവ അതി ഘോഷമായി നടത്തി. ഈ ക്ഷേത്രത്തിന്റെ സ്വഭാവം ഒരു മാതിരി ശ്രീരംഗക്ഷേത്രത്തിന്നു ഒത്തിരിക്കുന്നു. ഇതിന്റെ ബാഹ്യത്തെ പ്രാകാരം 778 അടി നിളവും, 440 അടി അകലവും ഉള്ളതും നാലു ഭാഗവും ശ്രീരംഗക്ഷേത്രത്തിനെപ്പോലെ ബ്രാഹ്മണഗൃഹങ്ങളാൽ പ്രകാശിക്കപ്പെട്ടതുമാകുന്നു. പ്രഥമപ്രാകാരത്തിന്റെ അകത്തു കടന്നാൽ അതിൽവിശേഷപ്പെട്ട പൂന്തോട്ടങ്ങളും സൂൎയ്യപുഷ്കരണി എന്നും ചന്ദ്രപുഷ്കരണി എന്നും രണ്ടു തടാകങ്ങളും മററും ഉള്ളതിനാൽ വളരെ കൌതുകമായിരിക്കു

ന്നതാണ്. ഈ ക്ഷേത്രത്തിലുള്ള ധ്വജസ്തംഭം 60 അടി ഉയരമുള്ളതും 24 അടി ഭൂമിക്കുള്ളിൽ മൂടപ്പെട്ടതും കൂടി ആകെ 84 അടി നീളമുള്ളതും മുഴുവനും സ്വൎണ്ണവൎണ്ണമായിരിക്കുന്നതും ആകുന്നു. ഈ ധ്വജത്തിന്നു പതിനായിരം ഉറുപ്പിക ചിലവുചെയ്തിട്ടുണ്ടെന്നാണ് തദ്ദേശീയർ പറഞ്ഞുവരുന്നത്. കിഴക്കും പടിഞ്ഞാറും ഭാഗങ്ങളിൽ ചോളദേശത്തിലെപ്പോലെ അത്യുന്നതിയുള്ള ഗോപുരങ്ങളും അതിഭംഗിയിൽ ഉണ്ടാക്കപ്പെട്ടിരിക്കുന്നു. രണ്ടാമത്തെ പ്രാകാരത്തിന്നുള്ളിൽ നാലുഭാഗങ്ങളിലും ഓരോരോ ദേവാലയങ്ങളായും ക്ഷേത്രത്തിലേക്ക് ഉപയോഗപ്പെട്ട കലവറ മുതലായ സ്ഥലങ്ങളായും വിഭാഗിക്കപ്പെട്ടിരിക്കുന്നു. മൂന്നാമത്തെ പ്രാകാരത്തിന്നുള്ളിലാണ് ശ്രീരംഗസ്വാമിയുടെ ഗൎഭഗൃഹം പ്രകാശിക്കുന്നത്. ഇവിടുത്തെ അൎച്ചകന്മാർ കാഞ്ചീപുരം, ശ്രീരംഗം മുതലായ തമിഴ്രാജ്യങ്ങളിൽനിന്നു കൊണ്ടുവരപ്പെട്ട വൈഷ്ണവബ്രാഹ്മണർതന്നെ ആകയാലും ഈ പ്രഥമപ്രാകാരത്തിന്നുള്ളിൽ ഏകദേശം ഇരുപതോളം വൈഷ്ണവകുടുംബങ്ങൾ സ്ഥിരവാസികളായിരിക്കുന്നതിനാലും ഈ ക്ഷേത്രത്തിന്റെ പൂജാസമ്പ്രദായവും രഥോത്സവാദി കോലാഹലങ്ങളും മററു സമസ്തവും ദക്ഷിണദേശസമ്പ്രദായത്തിൽതന്നെ ഇരിക്കുന്നതിനാലും ദക്ഷിണദേശീയൎക്ക് ഈ വൃന്ദാവനത്തിൽ രംഗനാഥസ്വാമിയുടെ ദൎശനത്തിന്നായി വരുന്ന സമയം സ്വരാജ്യത്തിൽ ചെന്നുചേൎന്നാലുള്ള ആനന്ദവും ഉത്സാഹവും ഉണ്ടായിത്തീരുന്നതാകുന്നു. ഇവിടെ

പ്രഥമപ്രാകാരത്തിന്നുള്ളിൽ കിഴക്കെതെക്കെ മൂലയിൽ ശ്രീരംഗാചാര്യർസ്വാമിയുടെ കുടുംബങ്ങൾ ഇരിക്കുന്ന വിശേഷപ്പെട്ട ഒരു ഗൃഹവും തെക്കെപടിഞ്ഞാറെ മൂലയിൽ മുൻപറഞ്ഞ രാധാകൃഷ്ണശേട്ടുവിന്റെ ഒരു ഗൃഹവും ഉള്ളതാകുന്നു.

128. ഈ രംഗാചാരിയർ സ്വദേശത്തിൽ വന്ന് ഒരു കന്യകയെ വിവാഹം ചെയ്തു വൃന്ദാവനത്തിൽ തന്നെ വന്നു. ആ പത്നിയിൽ ഒരു പുത്രൻ മാത്രം ജനിച്ചു. പുത്രന്നു ശ്രീനിവാസാചാര്യർ എന്നാണ് നാമധേയം. ഈ കുമാരന്നു ബാല്യവയസ്സിൽതന്നെ വിദ്യാഭ്യാസവിഷയത്തിൽ ഏർപ്പെടുത്തിവന്നു, എങ്കിലും അദ്ദേഹത്തിന്റെ ബുദ്ധി ആ വിഷയത്തിൽ ലേശവും പ്രതിഫലിക്കാതെയാണ് പരിണമിച്ചത്. അതുനിമിത്തം അദ്ദേഹം പിതാവിന്റെ യോഗ്യതയെ പിന്തുടരുവാൻ ശക്തനായി വന്നില്ല. പിന്നെ വിവാഹം ചെയ്തതിൽ ഒരു പുത്രൻ ജനിച്ചു. അദ്ദേഹത്തിന്റെ പേർ താതാചാര്യർ എന്നാണ്. ഈ ശ്രീനിവാസാചാര്യർ തന്റെ പിതാവിന്റെ യോഗ്യതകളും സ്വജാതിമഹിമയും അനുസരിച്ചു സൽകീർത്തിയെ സമ്പാദിപ്പാൻ ശക്തനായില്ല എന്നുമാത്രമല്ല കേവലം വിപരീതനായി അഗമ്യാഗമനാദി ദുരാചാരങ്ങളിൽ പ്രവേശിച്ചു പിത്രാർജ്ജിതങ്ങളായ സ്വത്തുക്കളെ ദാസീവിടാദിവിഷയമായി ചിലവുചെയ്തു നശിപ്പിച്ചും വരുന്നതായി കണ്ടപ്പോൾ യോഗ്യനായ പിതാവിന്നു വളരെ വ്യസനത്തിന്നിടയായിത്തീൎന്നു. എന്നുമാത്രമല്ല പുത്രന്റെ ദുസ്സ്വഭാവത്തെ കണ്ടു വളരെ വെറുത്തു

തന്റെ ശിഷ്യപരംപരയിലുള്ള ക്ഷേത്രങ്ങളും ഗൃഹങ്ങളും അവശിഷ്ടദ്രവ്യങ്ങളും തന്റെ പിന്നെ കാലം പുത്രനു സംബന്ധമില്ലാത്ത വിധത്തിൽ ഒരു കമ്മാറിക്കാർ പരിപാലിച്ചുവരേണമെന്ന് 2000 ഉറുപ്പികയുടെ മുദ്രക്കടലാസ്സിൽ 1838-ൽ ഒരു നിശ്ചയപത്രം എഴുതിവെച്ചു. തന്റെ പുത്രനു ചിലവിനുമാത്രം കൊടുപ്പാനും നിശ്ചയിച്ചു. മതാചാരവിഷയങ്ങളെ പ്രവൃത്തിച്ചുവരുവാനായി കാഞ്ചീപുരത്തിൽനിന്ന് ഒരു ആചാരിയരെ വരുത്തി ഏല്പിച്ചു. എങ്കിലും ഒടുവിൽ പുത്രന്റെയും നിമിത്തമായുള്ള വ്യസനത്താൽതന്നെ വിഫലഹൃദയനായിട്ട് 1871 മാർച്ച് മാസത്തിൽ ചരമഗതിയേയും പ്രാപിച്ചു. അതിനുശേഷം മേപ്പടി ശ്രീനിവാസാചാരിയർ ഈ സ്വത്തുക്കളിൽ തനിക്ക് അവകാശമുള്ളതാണെന്നു കുറെ കാലം വ്യവഹരിച്ചുവന്നു, എങ്കിലും അതിന്റെ തീർപ്പിനു മുമ്പായിത്തന്നെ അദ്ദേഹവും മരിച്ചുപോയി. ഇപ്പോൾ അദ്ദേഹത്തിന്റെ പുത്രനായ താതാചാരിയർ സുമാർ 20 വയസ്സു പ്രായത്തിലെത്തിയിരിക്കുന്നു. ഇദ്ദേഹത്തിന്റെ ചിലവിനും, പഠിപ്പു മുതലായതിനും കമ്മാറിക്കാരിൽ പ്രധാനിയായ സേട്ടു കൊടുത്തുവന്നിരുന്നു. രംഗാചാര്യരുടെ നിശ്ചയപത്രപ്രകാരം മേൽപറഞ്ഞ സേട്ടു ഈ രംഗനാഥക്ഷേത്രത്തിൽ നിത്യനൈമിത്തികാദി കൃത്യങ്ങളെയും, മഹോത്സവങ്ങളെയും നടത്തിവരുന്നു. ആകപ്പാടെ ഈ രംഗനാഥക്ഷേത്രം ദക്ഷിണദേശികൾക്ക് അതിസന്തോഷത്തെ കൊടുക്കുമെന്നുള്ളതു നിസ്സംശയമാ

യി പറയാം. ആകയാൽ യാത്രക്കാർ ഇതു മറക്കാതെ ഇവിടെ വന്നു ദർശനം കഴിച്ചുപോകേണ്ടതാണെന്നുകൂടി ഇവിടെ ഓർമ്മപ്പെടുത്തിക്കൊള്ളുന്നു.

129. ഞങ്ങൾ എല്ലാവരും ഈ ക്ഷേത്രത്തിൽ ചെന്നു പരമാനന്ദതുന്ദിലഹൃദയന്മാരായി ഭവിച്ചു യഥാവിധി ദർശനം കഴിച്ച് ശ്രീരംഗാചാര്യസ്വാമികളുടെ മഠത്തിൽ ചെന്ന് അദ്ദേഹത്തിന്റെ പൌത്രനായ താതാചാര്യരെ കണ്ടു തൽസമയോചിതസൽക്കാരത്തെയും സ്വീകരിച്ചു കുറെനേരം അവിടെ വിശ്രമിക്കുകയും ചെയ്തു.



130. ഈ വൃന്ദാവനത്തിൽ ഉള്ള ജനങ്ങൾ പ്രായേണ വൈഷ്ണവമതക്കാർ തന്നെ ആയിരിക്കും. എന്നാൽ അതിലും പല വിഭാഗങ്ങളുമുണ്ട്. ഈ രംഗാചാരിയരാൽ പ്രവർത്തിതമായ രാമാനുജാചാര്യമതമെന്നും, ശ്രീഭാസ്കരാചാരിയരാൽ പ്രവർത്തിതമായ നിംബാർക്ക വൈഷ്ണവമതമെന്നും, ചൈതന്യവൈഷ്ണവമതമെന്നും, രാധാവല്ലഭാചാര്യമതമെന്നും, ഹരിദാസമതമെന്നും മററും പലവിധ വൈഷ്ണവമതങ്ങൾ ഉണ്ട്. ഈ മതാചാര്യപ്രവർത്തകന്മാരുടെ ചരിത്രവിവരണം ഇവിടെ കൊടുക്കുന്നത് അത്യാവശ്യമെന്നു തോന്നായ്കയാൽ തൽക്കാലം വിവരിക്കാത്തതും എനി രണ്ടാംപതിപ്പിൽ കൊടുക്കാമെന്നു വിചാരിക്കുന്നതുമാകുന്നു.

131. ഈ വൃന്ദാവനത്തിൽ അനേകക്ഷേത്രങ്ങളും ഉള്ളതുകളിൽ 1. മദനമോഹനക്ഷേത്രം, 2. ഗോപിനാഥക്ഷേത്രം, 3. രംഗനാഥക്ഷേത്രം, 4. രാധാഗോപാലക്ഷേ

ത്രം, 5. വൃന്ദാദേവീക്ഷേത്രം, ഇങ്ങിനെ പല ക്ഷേത്രങ്ങളുമുള്ളതാകുന്നു.

132. യാത്രക്കാർ വൃന്ദാവനത്തിൽ ചെന്നാൽ ഒന്നാമതു ദർശിക്കേണ്ടതു് വൃന്ദാദേവീക്ഷേത്രത്തിലാണ്. ഇതു് അതി മനോഹരമായ ശിവകുഞ്ജം എന്ന ഉദ്യാനത്തിലാണ് ഗോപായികളാൽ കെട്ടപ്പെട്ടിരിക്കുന്നതു. പിന്നെ ക്രമേണ ക്രമേണ എല്ലാ ക്ഷേത്രങ്ങളിലും ദർശിക്കേണ്ടതുമാകുന്നു. ഇത്രയും മഹിമയുള്ള വൃന്ദാവനത്തിൽ ഏതാനും ചില ക്ഷേത്രങ്ങളിൽ ഒക്കെ ദർശനം കഴിച്ചു് അവിടെനിന്നു പകൽ അഞ്ചരമണിക്കു കുതിരവണ്ടി കയറി പുറപ്പെട്ടു 8 മണിക്കു മുമ്പായി മധുരയിൽ വന്നെത്തി. അന്നും മധുരാക്ഷേത്രങ്ങളിൽ ദർശനം മുതലായതു കഴിച്ചു് അവിടത്തന്നെ സുഖമായി താമസിച്ചു. ഇങ്ങിനെ 15-ാംനു- മുതൽ 18-ാംനുകൂടി 4 ദിവസംകൊണ്ടു 1. മധുരാ, 2. ഗോകുലം, 3. ഗോവർദ്ധനം, 4. വൃന്ദാവനം. ഈ പുണ്യസ്ഥലങ്ങളിലുള്ള പ്രധാനപ്പെട്ട ക്ഷേത്രങ്ങളിൽ ദർശനവും, കാളിന്ദിസ്നാനവും, ശ്രാദ്ധവും മറ്റും വേണ്ടതുപോലെ എല്ലാം സാധിച്ചു ഞങ്ങൾ എല്ലാവരും കൃതകൃത്യന്മാരായി ഭവിച്ചിരിക്കുന്നു. ഈ നാലു സ്ഥലങ്ങളിൽവെച്ചു് ഒന്നാമതു മധുരയും, രണ്ടാമതു വൃന്ദാവനവും, മൂന്നാമതു ഗോവർദ്ധനവും സുഖവാസത്തിന്നു വളരെ പറ്റുന്നതാണെന്നു യാത്രക്കാരിൽ ആരും സമ്മതിക്കാതിരിക്കയില്ല.

# കാനപ്പൂർ.

---

185. 19-ാംനു- രാവിലെ 6 മണിയോടുകൂടി മധുരയിലെ ഉപാദ്ധ്യായനെ യഥാർഹം സംഭാവനചെയ്തു അദ്ദേഹത്തിനോടു സ്വഫലവും വാങ്ങി യാത്ര പുറപ്പെട്ടു് സ്റ്റേഷനിൽ വന്നു 7 മണിക്കുമ്പായി അവിടെനിന്നു കാനപ്പൂരിലേക്കു ടിക്കററുവാങ്ങി വണ്ടി കയറി പോന്നു് ഉച്ചയോടുകൂടി കാനപ്പൂർ സ്റ്റേഷനിൽ ഇറങ്ങി അവിടെനിന്നു് അര മയിൽസ് ദൂരത്തിലുള്ള ധർമ്മശാലയിൽ ചെന്നു് ഒരു ഉറുപ്പിക വാടകക്കു് ഒരു മാളികയും മററു വേണ്ടുന്ന സ്ഥലങ്ങളും കൈവശപ്പെടുത്തി സാമാനങ്ങൾ എല്ലാം ഇറക്കിവെച്ചതിന്നശേഷം ഉടനെ സ്നാനം, ഭക്ഷണം മുതലായതു കഴിച്ചു. ഇവിടത്തെ പട്ടണം വളരെ പ്രസിദ്ധപ്പെട്ടതും വിശേഷപ്പെട്ടതുമാകുന്നു. ഇവിടെ രണ്ടുമൂന്നു മയിൽസ് ചുററുള്ള മെമ്മോറിയൽ എന്നൊരു തോട്ടവും 1857-ൽ നാനാസാഹിബിൻറ ലഹളയിൽ മരിച്ചുപോയ അനേകം യൂറോപ്യന്മാരുടെ പ്രതിമകളെ സ്ഥാപിക്കപ്പെട്ടിട്ടുള്ള സ്ഥലങ്ങളും, തോപ്പുകളും, അനേകം ക്ഷേത്രങ്ങളും, മററു വിശേഷപ്പെട്ട പല കാഴ്ചകളും ഉണ്ടു്. വിശേഷിച്ചു മൂന്നു മയിൽസ് സമീപത്തിൽ ഗംഗാപ്രവാഹവും; നഗരത്തിൻറ സമീപത്തിൽ ഗംഗാവായ്ചാലുകളും പ്രവഹിക്കുന്നതുകൊണ്ടു് ഈ പട്ടണം എത്രയും സുഖപ്രദമായുള്ളതാകുന്നു. ശ്രീരാമായണമഹാകാവ്യകർത്താവും, ആദികവിയുമായ ശ്രീവാല്മീകിമഹർഷിയു

ടെ പൂൎവ്വാശ്രമമായ ബ്രഹ്മാവൎത്തം ഇവിടെനിന്നു 12 മയിൽസ് സമീപത്തിലാണ് ഇരിക്കുന്നത്, എന്നുള്ള വൎത്തമാനം കാൻപ്പൂരിൽ ചെന്ന ഉടനെ അറിഞ്ഞു. അവിടേയ്ക്കു പ്രത്യേകമായി ഒരു തീവണ്ടിയും ഉണ്ട്. ആകയാൽ പകൽ 3 മണിയോടുകൂടി കാൻപ്പൂരിൽനിന്നു പുറപ്പെട്ടു ടിക്കറ്റു വാങ്ങി 4 മണിയോടുകൂടി ബ്രഹ്മാവൎത്തത്തിൽ വാല്മീകിമഹൎഷിയുടെ ആശ്രമത്തിൽ ചെന്നു. അവിടെ സമീപത്തിൽ പ്രവഹിക്കുന്ന ഗംഗയിൽ സങ്കല്പപൂൎവ്വകമായി സ്നാനം ചെയ്തു തീരത്തിലുള്ള ക്ഷേത്രത്തിൽ ദൎശനം കഴിച്ചു ഉടനെ വാല്മീകിമഹൎഷിയുടെ പൂൎവ്വാശ്രമത്തിലും കുശലവന്മാരുടെ ജന്മസ്ഥലമായ സീതാപ്രസൂതിഗൃഹത്തിലും സീതാകുണ്ഡത്തിലും അൎച്ചന മുതലായതു ചെയ്തു. അവിടെ അല്പനേരം വിശ്രമിച്ചു.

184. ഈ വാല്മീകിമഹൎഷി ജന്മനാ ഒരു ബ്രാഹ്മണനായിരുന്നു. എങ്കിലും യൌവനകാലത്തിൽ കേവലം പരമമൂഢനായിരുന്നതുകൊണ്ട് ഒരു നായാട്ടുകാരനായിത്തീൎന്നു വേടന്മാരുടെ കൂട്ടത്തിൽ മൃഗാദികളെ ഹിംസിച്ചുംകൊണ്ടു കാലക്ഷേപം ചെയ്താണ് വന്നിരുന്നത്. അങ്ങിനെ ഇരിക്കുന്ന കാലത്തിൽ ഒരു നാൾ സപ്തൎഷികൾ ഗംഗാസ്നാനത്തിന്നായി ഈ പ്രദേശത്തിൽ വന്നെത്തുകയും, അവിടെവെച്ച് ഈ ബ്രാഹ്മണയുവാവിനെ കാണുകയും ചെയ്തപ്പോൾ അവർ ഏററവും ദയാൎദ്രചിത്തന്മാരായി ഭവിച്ചു. ഈ ബ്രാഹ്മണനോടു താഴെ പറയുംപ്രകാരം ഉപദേശിച്ചു.

285. അല്ലയോ ബ്രാഹ്മണാ! ഈ ഭൂലോകത്തിൽ ഉൽകൃഷ്ടമായ മനുഷ്യജന്മത്തിൽ എത്രയും ദുർല്ലഭമായ ഈ ബ്രാഹ്മണജന്മം ലഭിച്ചിട്ടുകൂടി ഈ ജന്മത്തെ കേവലം പാപാചാരങ്ങളെ ചെയ്തു നിഷ്ഫലമാക്കിക്കളയുന്നതു വളരെ കഷ്ടമാണ്. ഈ പ്രാണിഹിംസ സകല ജനങ്ങൾക്കും നിഷിദ്ധമായിട്ടുള്ളതിന്നും പുറമെ ബ്രാഹ്മണർക്കു വിശേഷിച്ചും വിരോധമുള്ളതാണ്. സ്വധർമ്മത്തെ വിട്ടു പരഹിംസയെ ചെയ്തു കുഡുംബസംരക്ഷണം ചെയ്യുന്നതായാൽ അതിനാൽ ഉണ്ടാകുന്ന പാപത്തിന്നു താൻതന്നെ ഉത്തരവാദിയായിത്തീരുന്നതാകുന്നു. അല്ലെങ്കിൽ താൻ ചെയ്യുന്ന പാപങ്ങളുടെ ഏതെങ്കിലും ഒരംശമെങ്കിലും ഭാര്യ പരിഗ്രഹിക്കുമൊ എന്നു ഗൃഹത്തിൽ ചെന്നു ഭാര്യയോടു ചോദിക്കുന്ന സമയം അവൾ പറയുന്ന ഉത്തരത്താൽ അങ്ങേക്ക് ഈ പറയുന്ന സംഗതി ദൃഷ്ടാന്തപ്പെടുന്നതാണ്. എന്നും മറ്റുമാണ് സപ്തർഷികൾ ഉപദേശിച്ചത്.

186. അതിന്നുശേഷം ഈ വേടബ്രാഹ്മണൻ പോയി ഭാര്യയോട് ഈ സംഗതിയെപ്പററി ചോദിച്ചതിൽ ഭർത്താവു ചെയ്യുന്ന പാപത്തിന്നു ഭാര്യ ഉത്തരവാദിയല്ലെന്നു ഭാര്യ മറുപടി പറകയും ആ വിവരം സപ്തർഷികളെ അറിയിക്കുകയും, ഈ ബ്രാഹ്മണന്നു പൂർവ്വജന്മസുകൃതപരിപാകത്താലൊ, സജ്ജനസംഗമവൈഭവത്താലൊ മനസ്സിൽ പശ്ചാത്താപം ക്രമേണ ഉദിച്ചുവരികയും ചെയ്ത സമയം ദയാശീലന്മാരായ സപ്തർഷികൾ ഇദ്ദേഹത്തിന്നു പരമാത്മോദയത്തിന്നുവേണ്ടി രാമനാമമന്ത്രത്തെ ഉപദേശിക്കുകയും,

അതിമൂഢനായ ഇദ്ദേഹം രണ്ടക്ഷരമുള്ള രാമ എന്ന മന്ത്രത്തെക്കൂടി വേണ്ടുംവണ്ണം ഉച്ചരിപ്പാൻ സമൎത്ഥനല്ലെന്നു കണ്ടശേഷം ഇദ്ദേഹത്തിന്റെ വേടവൃത്തിയിൽ സത്യപരിചയമുള്ള മരാ (ഹിന്ദുസ്ഥാനിഭാഷയിൽ മരാ എന്നുള്ളതിന്നു കൊന്നു എന്നൎത്ഥവും ഈ പ്രദേശം ഹിന്ദുസ്ഥാൻ രാജ്യത്തിന്റെ ഏകദേശം മദ്ധ്യഖണ്ഡവുമാകുന്നു) എന്ന് ഉപദേശിക്കുകയും ഈ വിധം ഉച്ചരിപ്പാൻ എളുപ്പത്തിൽ സാധിക്കുകയും ചെയ്തതായി കണ്ടതിന്നുശേഷം ഇനി ഞങ്ങൾ രണ്ടാമത് വരുന്നവരെ ഈ ശബ്ദത്തെത്തന്നെ വളരെ ആവൎത്തി കഴിച്ചുകൊള്ളുവാനും അതിൽപിന്നെ വേണ്ടുന്ന മാൎഗ്ഗത്തെ അപ്പോൾ ഉപദേശിക്കാമെന്നും പറഞ്ഞു സപ്തൎഷികൾ അന്തൎദ്ധാനംചെയ്തു.

187. ഈ ബ്രാഹ്മണനാകിൽ ആ വനത്തിൽ ഒരു വൃക്ഷത്തിന്റെ മൂലത്തിൽ ഇരുന്നു മരാ മരാ മരാ എന്നു ജപിച്ചുംകൊണ്ടു വളരെ കാലം ഇരിക്കുകയും, അങ്ങിനെ ഇരുന്നതിൽ വല്മീകം (പുററ്) വന്ന് ഇദ്ദേഹത്തിനെ മൂടുകയും ചെയ്തതായും, വളരെ കാലം കഴിഞ്ഞതിന്നുശേഷം സപ്തൎഷികൾ രണ്ടാമതും ഗംഗാസ്നാനത്തിന്നായി ഇവിടെ വന്നപ്പോൾ ഈ ബ്രാഹ്മണനെ ചെന്നു നോക്കിയതിൽ കാണാതിരുന്ന സമയം പണ്ട് രാമനാമത്തെ ഉപദേശിച്ച് ഇരുത്തിയ സ്ഥലത്ത് കാണപ്പെട്ടുന്ന പുററിനെ തട്ടിക്കുടഞ്ഞു പരിശോധിച്ച സമയം അതിന്നുള്ളിൽ ഏകാഗ്രചിത്തനായി രാമനാമത്തെ ജപി

ച്ചുംകൊണ്ട് ഇരിക്കുന്നതായി കണ്ടു എന്നും ഉടനെ ഇദ്ദേഹത്തിന്നു വേണ്ടുന്ന ജ്ഞാനോപദേശത്തെ ചെയ്തു വാല്മീകി എന്ന പേരുവിളിച്ചു എന്നും അന്നു മുതൽക്ക് ഇദ്ദേഹം അതിപ്രസിദ്ധനായിത്തീൎന്നു എന്നും മറ്റും പ്രസിദ്ധമായ വാല്മീകിചരിത്രം ഈ പ്രദേശത്തിങ്കൽനിന്നാണ് ഉത്ഭവിച്ചിരിക്കുന്നത് എന്നു യാത്രക്കാർ മനസ്സിലാക്കിയിരുന്നാൽ ഈ പുണ്യസ്ഥലത്തു ചെന്നു ദൎശനം കഴിച്ചു പോരാതെ ഇരിക്കയില്ലെന്നു നാം വിശ്വസിക്കുന്നു.

188. ഈ പ്രദേശം പണ്ട് വലിയ വനമായിരുന്നു. ഇപ്പോഴും കേവലം വനമല്ലെന്നില്ല. വാല്മീകിമഹൎഷി പണ്ട് ഏതൊരു വൃക്ഷത്തിന്റെ മൂലത്തിൽ ഇരുന്നു രാമമന്ത്രത്തെ ജപിച്ച് സിദ്ധനായി വെച്ചുവൊ ആ വൃക്ഷം ഇന്നും ഇവിടെ കാണാനുണ്ട്. ഈ വൃക്ഷത്തിന്റെ സമീപത്തു തന്നെയാണ് ഇപ്പോഴും കാണപ്പെടുന്ന വാല്മീകിപുണ്യാശ്രമവും സീതാപ്രസൂതിഗൃഹവും ഇരിക്കുന്നത്. ഈ വൃക്ഷം വലിയ വേനൽകാലത്തും വൎഷകാലത്തും മറെറല്ലാ കാലങ്ങളിലും കുളുൎമയോടുകൂടി കാണാവുന്നതാണ്.

189. പൂനാമഹാരാജാവായ സീമന്തനെ ഗവൎമേണ്ടിൽനിന്ന് പിടിച്ചു ബന്തോവസ്തിൽ വെച്ചതിന്നുശേഷം അദ്ദേഹത്തിന്റെ അപേക്ഷപ്രകാരം അനേകം പുണ്യസ്ഥലങ്ങൾ സഞ്ചരിച്ചു കണ്ടതിന്നുശേഷം ഒടുവിൽ

വാല്മീകിപുണ്യാശ്രമത്തിൽ വസിപ്പാനായി ഗവർമ്മേണ്ടിനോടാവശ്യപ്പെടുകയും അതുപ്രകാരം സമ്മതിക്കുകയും ചെയ്തതിൽപിന്നെ പൂനാസീമന്തൻ ഗവർമ്മേണ്ടിന്റെ ബന്തോവസ്തോടുകൂടി അത്യൂർജ്ജിതപദവിയിൽ ഇവിടെ വന്നു വലിയ കോവിലകങ്ങളെ പണിചെയ്യിച്ച് നിത്യവും വളരെ ബ്രാഹ്മണർക്കൊക്കെയും മൃഷ്ടാന്നവും ദക്ഷിണ മുതലായതും കൊടുത്തും മറ്റും വളരെ സുഖമായി ജീവകാലം മുഴുവനും വസിച്ചിരിക്കുന്നു എന്നുള്ള സംഗതിയെ തദ്ദേശവാസികൾ ഇന്നും പ്രശംസിച്ചു വരുന്നു.



൧൪൦ ഇവിടെനിന്ന് ഒരു നാഴിക സമീപമാണ് ബ്രഹ്മയജ്ഞേശ്വരം എന്ന ഒരു പുണ്യസ്ഥലം ഉള്ളത്. ഇതു ഗംഗാതീരത്തിൽതന്നെയാണ് പ്രകാശിക്കുന്നത്. ഈ സ്ഥലമാഹാത്മ്യത്തെയും അല്പം വിവരിക്കാം:- പണ്ട് ബ്രഹ്മാവ് വിഷ്ണുനിയോഗത്താൽ ഈ സ്ഥലത്തുവെച്ച് ഒരു യാഗം നടത്തിയിരുന്നശേഷം ഒരു ഈശ്വരനെ പ്രതിഷ്ഠിക്കുകയും ചെയ്തു. അതിനുശേഷം ഈ സ്ഥലം യജ്ഞേശ്വരമെന്ന ഒരു നാമധേയം സ്വീകരിക്കയും പുണ്യസ്ഥലമായിത്തീരുകയും ചെയ്തു. ഈ യജ്ഞേശ്വരക്ഷേത്രത്തിൽ അനേകം വിഗ്രഹങ്ങളും സാളഗ്രാമങ്ങളും വെച്ച് പൂജിച്ചുവരുന്നു. പണ്ട് സീതാദേവി വാല്മീകിമഹർഷിയുടെ ആശ്രമത്തിൽ വസിച്ചിരുന്ന കാലത്തിൽ ജാതന്മാരായ കുശലവന്മാർ ബാല്യകാലത്തിൽതന്നെ അതിപൌരുഷശാലിക

ളായിരുന്നുവെന്ന് പ്രസിദ്ധസംഗതിയാണെല്ലൊ. ഈ
പ്രദേശം അവരുടെ ബാലക്രീഡാഘട്ടമായിരുന്നു. ആക
യാൽ കുശലവന്മാരുടെ പരാക്രമചിഹ്നങ്ങളായ പലവി
ധ ആയുധങ്ങളും ഇപ്രദേശത്ത് ഗംഗയിൽനിന്നു പല
പ്പോഴും കിട്ടമാറുണ്ട്. ആവക ശസ്ത്രങ്ങളേയും ഈ സ
മൈശചരക്ഷേത്രത്തിൽവെച്ച് പൂജിച്ചുവരുന്നുണ്ട്. ഇപ്പൊ
ഴും ചില സമയം ആവക ബാണങ്ങളും മററും ഗംഗയി
ൽനിന്നു കിട്ടമാറുണ്ടെന്ന് തദ്ദേശവാസികൾ പറയുകയു
ണ്ടായി. ഇതുകളെ ഞങ്ങൾ കാണുകയും കൈകൊണ്ട്
എടുത്ത് ആനന്ദിക്കുകയും ചെയ്തിരിക്കുന്നു. ഞങ്ങൾ ഇവി
ടെ ചെന്നസമയം അവിടെ ഘോഷമായ ഒരു ഉത്സവകാ
ലമായിരുന്നു. അതുനിമിത്തം അസംഖ്യം പുരുഷാരം ഉ
ത്സവത്തിനായി വന്നിരുന്നു. വാദ്യഘോഷങ്ങളും വെടി,
ബാണം, പൂവ്വ് മുതലായ വിനോദങ്ങളും ഘോഷമായിരു
ന്നു. ഈ വക എല്ലാ വിനോദങ്ങളേയും കണ്ടു ആനന്ദി
ച്ച് 19-ാംനു- വൈകുന്നേരം 8 മണിയോടുകൂടി തീവണ്ടി
മാർഗ്ഗമായി. കാൻപ്പൂർ നഗരത്തിൽ വാസഗൃഹത്തിലേക്കു
തന്നെ വന്ന് എത്തിയിരിക്കുന്നു.

141. 19-ാംനു- രാത്രി ഭക്ഷണംകഴിച്ച് 10 മണി
ക്ക് കാൻപ്പൂരിൽനിന്ന് തീവണ്ടികയറി അലഹബാദ് മാ
ർഗ്ഗമായി പോന്നു 20-ാംനു- രാവിലെ 11 മണിക്ക് ശ്രീകാ
ശിയിൽതന്നെ വന്നെത്തി. ഉടനെ ഗംഗാസ്നാനം വിശേ
ശ്വരദർശനം ഇതുകൾ കഴിച്ചു 20-ാംനു- മുതൽ 28-ാംനു-
വരെ ശ്രീകാശിയിൽതന്നെ സുഖമായിതാമസിച്ചു.

സകല വേദോപനിഷൽ പുരാണ വൎണ്ണിതമായ കാശി മാഹാത്മ്യത്തെയാണ് നാം വൎണ്ണിപ്പാൻ ഭാ[illegible]ന്നതു. ഈ കാശീമാഹാത്മ്യം ചുരുക്കത്തിൽ വൎണ്ണിച്ചു വസാനിപ്പിച്ചാൽ മതിയാവുന്നതല്ലെന്ന് തോന്നുകയാൽ കാശീചരിത്രം മുതൽ അവസാനംവരെ കാശിയ ചരിത്രം ഉത്തരഖണ്ഡം എന്ന ഒരു പുസ്തകത്തിൽ ത്ത് രണ്ടാമത് അച്ചടിപ്പിക്കേണമെന്ന് വിചാരിച്ചു തിൽ ചേൎക്കാത്തതാകുന്നു.




കാശിയാത്രാചരിത്രം

പൂൎവ്വഖണ്ഡം

സമാപ്തം.



